# സിംഹഭൂമി

(രണ്ടാംഭാഗം)




പ്രസാധകർ,

സാഹിത്യപ്രവർത്തകസഹകരണസംഘം ലിമിറ്റഡ്

# SIMHA BHOOMI

( THE LAND OF THE LION )

Part II



BY

S. K. POTTEKKATT

First Impression August 1958.



PUBLISHERS

**Sahitya parishath C. S Ltd.**

---

PARISHATH BOOK STALL

HOSPITAL ROAD, ERNAKULAM.

Rs. 2 - 00

# സിംഹഭൂമി

(രണ്ടാംഭാഗം)




**എസ്. കെ. പൊററെക്കാട്ട്.**

**പരിഷത് ബുക്ക് സ്റ്റാൾ**

ഹോസ്പിററൽ റോഡ്, എറണാകുളം.

**വില 2-00**

**ഗ്രന്ഥകർത്താവിൻെറ**

**മററു സഞ്ചാരസാഹിത്യകൃതികൾ**

യാത്രാസ്മരണകൾ

കാശ്മീർ

ഇന്നത്തെ യൂറോപ്പ്

കാപ്പിരികളുടെ നാട്ടിൽ

നൈൽ ഡയറി

മലയാനാടുകളിൽ

ഇൻഡോനേഷ്യൻ ഡയറി (രണ്ടു ഭാഗങ്ങൾ)

സോവിയററുഡയറി (രണ്ടു ഭാഗങ്ങൾ)

പാതിരാസൂര്യൻെറ നാട്ടിൽ

ബാലിദ്വീപ്

## ഉള്ളടക്കം

## ആഫ്രിയ്ക്കയിൽ
## ഗ്രന്ഥകർത്താവിന്റെ
## 11,000 മൈൽ യാത്രാമാർഗ്ഗം



അദ്ധ്യായം 1.

# ടാങ്കനിയ്ക്കയിൽനിന്നു് കെന്യയിലേയ്ക്കു്

## ഓറംഡിയാനിയിൽ.

സെരിംഗററി സന്ദർശനംകഴിച്ചു് ഞാൻ ഓറംഡിയാനിയിൽ മി: വാസുദേവ് വോഹ്റയുടെകൂടെ രണ്ടുദിവസംകൂടി താമസിച്ചു.

ഞാൻ അതിരാവിലെ എഴുന്നേററു് ഓറംഡിയാനിയുടെ സമീപപ്രദേശങ്ങളിൽ ഒന്നു ചുററിനടക്കും. ഭൂലോകത്തിൻെറ ഒടുവിലത്തെ മൂലയിലാണു് വന്നുപെട്ടിരിയ്ക്കുന്നതു് എന്നൊരു തോന്നൽ. കുന്നുകളും മലകളുംകൊണ്ടു പൊതിഞ്ഞ സുന്ദരമായൊരു മേടാണു് ഓറംഡിയാനി. പ്രഭാതത്തിൽ ദൂരെ ഉത്തരവണ്ണത്തിൽ പൊങ്ങിനില്ക്കുന്ന മൌൺട്കെന്യയുടെ കാഴ്ച ഞാൻ മറക്കുകയില്ല. സസ്യപ്പച്ചയുടെ സാന്ദ്രതയും, ശീതളമായ കാലാവസ്ഥയും, പ്രകൃതിസൌന്ദര്യത്തിൻെറ തകൃതിയും ഓറംഡിയാനിയിൽ ഒരു സുഖവാസകേന്ദ്രത്തിനു് കളമൊരുക്കിവച്ചിട്ടുണ്ടെങ്കിലും ആ സരിംഗററി മൂലയിൽ സന്ദർശകർ ആരും വരാറില്ല. അവിടുത്തെ മങ്കാട്ടികളും, നൂലികളും, പെൻഷൻ പട്ടാളക്കാരും, സിന്ധികളും ഓറംഡിയാനിയുടെപ്രകൃതിസൌന്ദര്യം കണ്ടറിയുന്നവരുമല്ല.

ഓറംഡിയാനിയിൽ എന്നെ ഏററവുമധികം വശീകരിച്ചതു് മി: വോഹ്റയുടേയും കുടുംബത്തിൻേറയും ആതിഥ്യമാ

യിരുന്നു. ഇവിടെ കുറെക്കാലം താമസിച്ചിട്ടു് പോയാൽമതി എന്നു് അവർ സ്നേഹപൂർവ്വം എന്നെ നിർബ്ബന്ധിച്ചു.

ഓൾഡിയാനിയിൽ വെള്ളക്കാരുടെ കൃഷിത്തോപ്പുകൾ വളരെയുണ്ടു്—അധികവും കാപ്പിത്തോട്ടങ്ങളാണു്. ബ്രിട്ടീഷ് മിലിറ്ററി സർവ്വീസിൽനിന്നു പെൻഷൻപറ്റിപ്പിരിഞ്ഞ പല ഉദ്യോഗസ്ഥന്മാരും സുഖവാസത്തിനും സമ്പാദ്യത്തിനും വേണ്ടി കിഴക്കെ ആഫ്രിക്കയിൽ കുടിപാർത്തുവരുന്നുണ്ടു്. യൂറോപ്യൻ കാലാവസ്ഥ മിക്കവാറും കണ്ടെത്താവുന്ന മലമ്പ്രദേശങ്ങളിലാണു് ഇവർ വലിഞ്ഞുകേറിക്കൂടിയിരിക്കുന്നതു്. ഇന്ത്യ സ്വാതന്ത്ര്യം പ്രഖ്യാപിച്ചതിനെത്തുടർന്നു ഇന്ത്യയിൽനിന്നു പിരിഞ്ഞുപോകേണ്ടിവന്ന വെള്ളക്കാരായ പോലീസ്-പട്ടാള ഉദ്യോഗസ്ഥന്മാരിൽ ചിലരും ടാങ്കനിക്കയിലെ ഈ കാട്ടുമലയിൽവന്നു കൂടിയിട്ടുണ്ടു്. അവരിലൊരാളാണു് "ഗ്രീൻഹിൽഫാമി"ന്റെ ഉടമസ്ഥനായ ക്യാപ്റ്റൻ മൂറേ.

ഒരു ദിവസം രാവിലെ ഞാൻ ഗ്രീൻഹിൽഫാംവരെ നടക്കാൻ തീർച്ചയാക്കി. ഒരു മൈൽ നടന്നപ്പോൾ വഴി ഒരു കുററിക്കാട്ടിൽ ചെന്നുമുട്ടി. ഒരൊററ മനുഷ്യജീവിയെ കാണാനില്ല. കഴുതപ്പുലി ആ പ്രദേശത്തു് ധാരാളമുണ്ടെന്നു വോഹ്റ പറഞ്ഞതു് ഞാൻ ഓർത്തു. മണവറയിൽ മനുഷ്യത്തല കാഴ്ചവെക്കുന്ന മകാട്ടികളെയും ഞാൻ ഓർത്തുപോയി. (ഒരു മോയിന്ത്യൻബ്വാനയുടെ തലക്കു രണ്ടോ മൂന്നോ മകാട്ടിമങ്കകളെ കിട്ടുമായിരിക്കും. കറുത്തു മിനുത്ത തലമുടിയും നല്ല മൂക്കുംചെന്ന ഒരു തലയാണല്ലോ.)—മുമ്പിൽ കുററിക്കാടു് അററം കാണാത്ത ചുട്ട കാടുപോലെ കിടക്കുന്നു. അകലെ മൌണ്ട്കെന്യയുടെ കാഴ്ച പുകയുന്ന ചുടലത്തീപോലെ തോന്നി. ഭയം എന്നെ പിടികൂടി—ഞാൻ പിന്തിരിഞ്ഞു നടന്നു. വാസ്തവം പറഞ്ഞാൽ എന്റെ ആഫ്രിക്കൻയാത്രയിൽ ഞാൻ ഏററവുമധികം ഭയാധീനനായിത്തീർന്ന ഒരു സന്ദർഭമായിരുന്നു അതു്. അതിന്റെ കാരണം

അജ്ഞാതമായിരുന്നു. എന്തോ ആപത്തിൽനിന്നു ഒഴിഞ്ഞുമാറിക്കൊള്ളാനുള്ള ഒരന്തഃപ്രേരണയായിരിക്കാം........

## തിരികെ അരുഷയിലേയ്ക്കു്

1949 സെപ്റ്റംബർ 29-ാനു- ഞാൻ ഓൾഡിയാനിയിൽനിന്നു യാത്രതിരിച്ചു.

മി: വോഹ്റ ഒരു ട്രാൻസ്പോർട്ടു് കൺട്രാക്ടർകൂടിയായിരുന്നു. അദ്ദേഹത്തിന്റെ ഒരു ലോറി കാപ്പിയുംകയററി അന്നു വൈകുന്നേരം അരുഷയ്ക്കു പുറപ്പെടുന്നുണ്ടായിരുന്നു. ലോറിയിൽ എനിയ്ക്കൊരു സീററു്—ഒരു ഫ്രീ ലിഫ്ററു്—മി: വോഹ്റ ഒഴിച്ചുവെച്ചിട്ടുണ്ടായിരുന്നു.

ലോറി 7മണിയ്ക്കു വോഹ്റയുടെ വീട്ടിലെത്തി. ഞാൻ ഓൾഡിയാനിയിലെ എന്റെ ആതിഥേയ കുടുംബത്തോടു് യാത്രപറഞ്ഞു പെട്ടി കിടക്ക ഭാണ്ഡങ്ങളുമെടുത്തു ലോറിയിൽ കയറി. ഞങ്ങൾ—വോഹ്റയുടെ കാര്യസ്ഥൻ കാശീറാമും, കാപ്പിരി ഡ്രൈവറും, ഞാനും—ലോറിയിൽ നേരെ പോയതു് ക്യാപ്ററൻ മുറേയുടെ കാപ്പിത്തോട്ടത്തിലേയ്ക്കാണു്.

കുന്നുകൾ കേറിമറിഞ്ഞുകൊണ്ടാണു് ലോറി പോകുന്നതു്. സമനിരപ്പിലൂടെ പോകുന്ന പാത വിട്ടു് ഇങ്ങനെ കുന്നുകേറി പോകുന്നതെന്തിനാണെന്നു് ഞാൻ കാശീറാമിനോടു് അന്വേഷിച്ചു. അപ്പോഴാണു് മനസ്സിലായതു്, കുററിക്കാട്ടിലൂടെ പോകുന്ന പാത മങ്കാട്ടികളുടെ ഗ്രാമത്തിലേയ്ക്കുള്ളതാണെന്നു്. കാപ്പിരികൾമാത്രം ഉപയോഗിച്ചുവരുന്ന ഒരൂടുപാതയാണതു്. രാവിലെ എന്നെ ഭയപ്പെടുത്തിയ പാതയും അതുതന്നെയായിരുന്നു.

ക്യാപ്ററൻ മുറേയുടെ കാപ്പിച്ചാക്കുകൾ കയററാൻ ലോറി അവിടെ ഒരു മണിക്കൂർനേരം താമസിച്ചു. കാപ്പി ചാക്കിൽനിറച്ചു തയ്യാറായിരുന്നില്ല. സന്ധ്യയ്ക്കും കാപ്പിരി സ്ത്രീകൾ ക്യൂറിങ്ങ്യാർഡിൽ വേലചെയ്തുകൊണ്ടിരുന്നു.

ഇപ്പോഴം കാപ്പിയുടെ സീസണാണെന്നു കാശീറാം പറഞ്ഞു. ഇവിടെ ഇപ്പോഴം കാപ്പിയ്ക്കു തന്നിന്നു് 300ഷില്ലിംഗ് (190ക) വില കിട്ടുന്നുണ്ടു്—അരുഷയിലെ നിലവാരമാണിതു്. ഓഠംഡിയാനിയിൽനിന്നു അരുഷയിലേയ്ക്കു ലോറിക്കൂലി തന്നിന്നു് 60 ഷില്ലിംഗ് (40ക) വരും. ക്യാപ്ററൻെറ 50 ചാക്കു കാപ്പി (ഏകദേശം 3തൻ) ലോറിയിൽ കയററി, 8മണിയ്ക്കു ഞങ്ങഠം ഓഠംഡിയാനി വിട്ടു.

9മണിയ്ക്കു ഞങ്ങഠം കാരാട്ടുഗ്രാമത്തിലെത്തി. നല്ല നിലാവു്. റോഡിൽ മാനും മുയലും ഓടിനടക്കുന്നുണ്ടായിരുന്നു. ലോറിയുടെ വെളിച്ചംകണ്ടു പരിഭ്രമിച്ചു നിൽക്കുന്ന മുയലുകളുടെ മീതെ ലോറികയററി അവയെ ശരിപ്പെടുത്തി അന്നത്തെ ഇറച്ചിയ്ക്കുള്ള വക സമ്പാദിയ്ക്കുന്നതു് നമ്മുടെ നാട്ടിലെപ്പോലെതന്നെ ഇവിടത്തെ ഡ്രൈവർമാരുടേയും ഒരു വിനോദമാണു്.

10മണിയ്ക്കു ഞങ്ങഠം "മട്ടുവാംബു"വിൽ എത്തിച്ചേർന്നു. ഓഠംഡിയാനിയിലേയ്ക്കുള്ള യാത്രയിൽ ഞാൻ മട്ടുവാംബുവിലൂടെ കടന്നുപോയതു് ഏതാണ്ടു് വൈകുന്നേരത്തായിരുന്നു. രാത്രിയിലെ മട്ടുവാംബു തിരിച്ചറിയാൻകഴിയാത്തവിധം മാറിയിട്ടുണ്ടു്. ആകപ്പാടെ ഒരു നൈററ് ക്ലബ്ബിൻെറ പ്രതീതി. ആഫ്രിക്കൻ തേവിടിശ്ശികളുടെ താവളമാണിതു് എന്നു് കാശീറാം പറഞ്ഞു. സമീപത്തുള്ള മൈതാനക്കാടുകളിൽ ശിക്കാറിന്നു് പോകുന്നവർ താവളമടിയ്ക്കുന്നതു് മട്ടുവാംബുവിലാണു്. അദ്ധ്യൂറോപ്യൻ പെണ്ണുങ്ങളെ ഇവിടെ ധാരാളം കാണാം. വേശ്യാവൃത്തിയാണു് ഇവരുടെ തൊഴിൽ. അരുവിക്കരയിലെ വെളുത്ത പൂഴിമണ്ണിൽ, പൂനിലാവിൽ അവരുടെ പാട്ടുംകൂത്തും പൊടിപൊടിച്ചു നടക്കുന്നുണ്ടായിരുന്നു. ചാരായഷാപ്പുകളും ഇവിടെ ആവശ്യംപോലെയുണ്ടു്.

ഒരിന്ത്യൻ ഗോവക്കാരൻ നടത്തിവരുന്ന "അഠംമൈഡാ & കർഡോസോ റെസ്റ്ററൻറി"ൽ നിന്നു ഞങ്ങഠം ചായ കുടിച്ചു.



മോഷിയിലെ ഒരു തെരുവ്

അകലെ മഞ്ഞണിഞ്ഞ കിലിമഞ്ജോറോ മല





കിഴക്കെ ആഫ്രിക്കൻകാപ്പിരികളുടെ ഒരു യാത്രാസംഘം

ഞങ്ങളുടെ കാപ്പിരി ഡ്രൈവർ കുറച്ചുനേരം എങ്ങോ പോയി മറഞ്ഞു. കാശീറാമും ഞാനും കാത്തിരുന്നു

മദ്യവും മഹിളകളും മട്ടുവാംബുവിന്റെ മുദ്രകളാണ്. ആ കാട്ടുമൂലയിലെ നൈററ്ക്ലബ്ബിൽനിന്നു ഞങ്ങൾ 10-45നു് പുറപ്പെട്ടു.

മട്ടുവാംബു വിട്ടപ്പോൾ ഡ്രൈവർ ലോറി ശരവേഗത്തിലാണ് ഓടിച്ചിരുന്നതു്. ഇതു് മട്ടുവാംബുവിൽനിന്നു അയാൾ സേവിച്ച മദ്യത്തിന്റെ ഉശിരുകൊണ്ടാണെന്നാണ് ഞാൻ ധരിച്ചതു്. വാസ്തവം അതായിരുന്നില്ല, മട്ടുവാംബുവിട്ടാൽ പിന്നെ കുറേദൂരം വൻകാടുകളാണ്. റിഫ്ററ് താഴ്‌വാരത്തിന്റെ വക്ക്. മുളങ്കാടുകൾ ഇടതിങ്ങിയ ആ മൂല, കാട്ടാനകളുടെ വിഹാരരംഗങ്ങളാണ്. വാഹനം പതുക്കെ വിട്ടാൽ ആനകൾ തടുത്തുവെച്ചു തകരാറുണ്ടാക്കാനെളുപ്പമാണ്. അതിനാൽ ആ ചുരത്തിലൂടെ ഒരു മരണപ്പാച്ചിലാണ് നല്ലതു് എന്നാണ് ഡ്രൈവർ തീരുമാനിച്ചിരുന്നതു്.

$11\frac{1}{2}$ മണിയ്ക്കു ഞങ്ങൾ മക്കയൂണിയിലെത്തി. മണിയറ തടാകക്കരയിൽ, പൂനിലാവിൽ മേഞ്ഞുനടക്കുന്ന വന്യമൃഗങ്ങളെ കൂട്ടത്തോടെ കണ്ടുകൊണ്ടിരുന്നു. കുറെ സീബ്രകൾ—സംഘത്തിൽ ഇരുപതെണ്ണം കാണും—റോഡിന്നരികെയുള്ള ഒരു മൈതാനിയിൽ കറുപ്പും വെളുപ്പും വരകളുള്ള യൂണിഫോറമിട്ട ഫൂട്ബോൾ കളിക്കാരെപ്പോലെ കൂട്ടംകൂടിനില്ക്കുന്നുണ്ടായിരുന്നു. മറൊരിടത്തു് വിരൂപാകൃതിയിൽ വളർന്നുനില്ക്കുന്ന ഒരു മരമാണെന്നു് കരുതിയ ഒരു രൂപം പെട്ടെന്നു ഒരു ഒട്ടകപ്പുലിയായി മാറി. കഴുത്തു നീട്ടിപ്പിടിച്ചു, പിൻകാലുകളും മുൻകാലുകളും ഒരേ നേററിയിൽ എടുത്തുവെച്ചു് ചാടിക്കൊണ്ടു് ആ ജിറാഫ് നിരത്തുമുറിച്ചു് ഓരോട്ടം കൊടുത്തു.

തണുത്ത കാററ ഞങ്ങളെ തലോടിക്കൊണ്ടിരുന്നു. ഇപ്രദേശങ്ങളിൽ രാത്രിയിൽ നല്ല തണുപ്പാണ്. ഡ്രൈവർ ഒരു രോമക്കുപ്പായവും രോമമഫ്ളറും കയ്യിൽ കരുതിയിരുന്നു—മട്ടുവാം

ബുവിൽനിന്നുതന്നെ അയാൾ ആ ചൂടുകുപ്പായത്തിനുള്ളിൽ കടന്നുകൂടിയിരുന്നു. ഞാനും മഫ്ളർ തലയിൽ കെട്ടി. കുറച്ചുകഴിഞ്ഞപ്പോൾ ഉറക്കം വന്നു. രണ്ടുമണി സമയത്തു് അരുഷയിൽ എത്തിയപ്പോഴാണ് ഉറക്കമുണർന്നുള്ളൂ.

രാത്രി അസമയത്താണെങ്കിലും "താടിസുകുമാരൻ" താമസിക്കുന്ന മി: സിംഗിന്റെ വീട്ടിലേയ്ക്കു പോവുകയല്ലാതെ വേറെ ഗതിയൊന്നുമില്ലായിരുന്നു. ഞാൻ സിംഗിന്റെ വീട്ടിൽ ചെന്നപ്പോൾ, സുകുമാരന്റെ മുറിയിൽ വെളിച്ചം കണ്ടു. സുകുമാരൻ ഒരു പഴയ റേഡിയോ റിപ്പയർ ചെയ്തുകൊണ്ടിരിക്കുകയാണ്.

## വീണ്ടും അരുഷയിൽ

പിറേറന്നു രാവിലെ എഴുന്നേററ് കൃഷ്ണമേനോന്റെ ലോഡ്ജിൽ പോയി. മേനോൻ അപ്പോഴും ലീവിൽത്തന്നെയാണെന്നു പറഞ്ഞു. അരുഷയിൽ കഴിഞ്ഞ പ്രാവശ്യം കാണാൻ തരപ്പെടാതിരുന്ന സ്ഥലങ്ങൾ കാണാൻ ഞാൻ മേനോന്റെകൂടെ ഉച്ചവരെ ചുററിനടന്നു.

അരുഷയിൽ ഒരു തടാകമുണ്ട്—ഡുളുട്ടി തടാകം—ഈ തടാകക്കരയിൽ നിന്നാൽ, തടാകപ്പരപ്പിന്നപ്പുറത്തു്, അമ്പതു മൈൽ അകലെ മഞ്ഞുവെട്ടിത്തിളങ്ങുന്ന കിലിമഞ്ജാരോ കൊടുമുടി വ്യക്തമായിക്കാണാം. ചുട്ടുപൊള്ളുന്ന ആഫ്രിക്കയിൽ മഞ്ഞുമൂടിയ പർവ്വതം ഒരു മായികദൃശ്യമാണെന്നു പറയാം.

4,600 അടി പൊക്കത്തിൽ കിടക്കുന്ന ഒരു പട്ടണമാണ് അരുഷ. നല്ല ഫലപുഷ്ടിയുള്ള ഒരു മേടപ്രദേശം. ഒരു സുഖവാസകേന്ദ്രമെന്നുകൂടിപ്പറയാം. അയ്യായിരത്തോളം ജനങ്ങളാണ് ഈ പട്ടണത്തിലുള്ളു്. പട്ടണത്തിന്ന് ആകപ്പാടെ ഒരു യൂറോപ്യൻച്ഛായയുണ്ട്. മേരുവിന്റെ സമീപപ്രദേശങ്ങളിൽ കാപ്പിത്തോട്ടങ്ങളുമായികഴിയുന്ന വെള്ളക്കാർക്ക ആവശ്യമായ എല്ലാ സാധനങ്ങളും ലഭിക്കുന്നതു് അരുഷാപട്ടണത്തിലെ യൂറോപ്യൻസ്റ്റോറുകളിൽനിന്നാണ്. വളരെ വെള്ളക്കാരും ഇവിടെ സ്ഥിര

താമസമാക്കിയിട്ടുണ്ട്. വെള്ളക്കാരിൽ വലിയൊരു വിഭാഗം ഗ്രീക്കുകാരാണ്.

വെള്ളക്കാർ ഒരു പ്രത്യേകഭാഗത്താണ് താമസിക്കുന്നത്. ഈ യൂറോപ്യൻ ക്വാർട്ടർ ഞങ്ങൾ സന്ദർശിച്ചു. വെള്ളക്കാർക്കു മാത്രമായുള്ള ഒരു ജിംഖാനയും ഇവിടെയുണ്ട്.

അരുഷാ പട്ടണത്തിനു ഒരു പ്രത്യേകതയുണ്ട്: അതു് ബ്രിട്ടീഷ് കിഴക്കെ ആഫ്രിക്കയുടെ, മദ്ധ്യബിന്ദുവിലാണ് കിടക്കുന്നതു്. കേപ്പ്--കൈറോ പാതയുടെ മദ്ധ്യബിന്ദുവും അരുഷാ പട്ടണമാണ്. ആ വസ്തുത പ്രഖ്യാപിക്കുന്ന ഒരു ബോർഡും, പട്ടണത്തിന്റെ മദ്ധ്യത്തിലൊരു ഭാഗത്തു് നാട്ടിവെച്ചിട്ടുണ്ട്.

അരുഷയിൽ എന്നെ ഏററവുമധികം ആകർഷിച്ചതു് പൂന്തോട്ടങ്ങളുടെ വർണ്ണവൈചിത്ര്യമാണ്. കണ്ണഞ്ചിപ്പിക്കുന്ന വർണ്ണങ്ങളാണ് ഇവിടത്തെ പൂക്കൾക്കുള്ളതു്. എന്തെല്ലാം ജാതി പൂക്കൾ! നട്ടുപിടിപ്പിച്ച പൂക്കളും കാട്ടുപൂക്കളും തമ്മിൽ തിരിച്ചറിയാൻ പ്രയാസമാണ്. അരുഷാപട്ടണം മുഴുവനും ആകർഷകമായൊരു പൂന്തോട്ടമാണെന്നു പറയാം. ലോകത്തിലെ മിക്കവാറും എല്ലാ സർക്കസ്സുകളിലേയ്ക്കും മൃഗശാലകളിലേയ്ക്കും കാഴ്ച ബംഗ്ലാവുകളിലേയ്ക്കും ആഫ്രിക്കൻ വന്യമൃഗങ്ങളെ പിടിച്ചു കൊടുക്കുന്നതു് അരുഷയ്ക്കടുത്തുള്ള ഒരു യൂറോപ്യൻ സ്ഥാപനമാണ്. ആഫ്രിക്കൻ വന്യമൃഗങ്ങൾ വമ്പിച്ച തോതിൽ അധിവസിക്കുന്ന പ്രദേശങ്ങളാണ് മേരുവിന്റെ താഴ്വാരമൈതാനങ്ങൾ.

നാട്ടുകാരിപെണ്ണുങ്ങൾക്കു വെള്ളക്കാരിൽ ജനിച്ച സന്താനങ്ങളെ ഇവിടെ ധാരാളമായിക്കാണാം. അതിനു കാരണമുണ്ട്. അരുഷയിലെ വെള്ളക്കാരിൽ വലിയൊരു ഭാഗം പണ്ടുതന്നെ ഇവിടെ കുടിയേറിപ്പാർത്ത ഗ്രീക്കുകാരും, ജർമ്മൻകാരും, (ജർമ്മൻ ജൂതന്മാരും ധാരാളമുണ്ട്) തെക്കെ ആഫ്രിക്കക്കാരുമാണ്. ബ്രിട്ടീഷുകാരെപ്പോലെ നാട്ടുകാരുമായുള്ള സംസർഗ്ഗത്തിൽ യാതൊ

സ്ഥിതികത്വം പരിപാലിയ്ക്കുന്നവരല്ല ഇപ്പറഞ്ഞ കൂട്ടർ. ഈ സങ്കരവർഗ്ഗക്കാരികളുടെ മുഖ്യതൊഴിൽ വ്യഭിചാരംതന്നെയാണ്.

മി: പട്ടേലിന്റെ ഒരു ലോറി അന്നു വൈകുന്നേരം മോഷിയിലേയ്ക്കു പുറപ്പെടുന്നുണ്ടായിരുന്നു. ലോറിയിൽ എന്നെയും കൊണ്ടുപോകാൻ ഏർപ്പാടുചെയ്യാമെന്നു പട്ടേൽ പറഞ്ഞു. നാലുമണിയ്ക്കു ഞങ്ങൾ ലോറിയിൽ അരുഷവിട്ടു.

ലോറിഡ്രൈവർ തടിച്ചു കറുത്ത കുററനായൊരു കാപ്പിരിയാണ്. കോഫി എന്നാണ് പേരു്. മൂപ്പർക്കു ഇംഗ്ലീഷു സംസാരിക്കാനറിയാം. കഴിഞ്ഞ മഹായുദ്ധത്തിൽ, കോഫി, മിലിററിയിൽച്ചേർന്നു ലോകംകണ്ട ആളാണ്. ആഫ്രിയ്ക്കൻ റജിമെൻറിന്റെകൂടെ കുറച്ചുകാലം ഇന്ത്യയിലും ഉണ്ടായിരുന്നുവത്രെ: കൽക്കത്തയിൽ.

കൽക്കത്തയിലെ വേശ്യാലയങ്ങളെക്കുറിച്ചായിരുന്നു കോഫിയുടെ സംഭാഷണം മുഴുവനും.

ഞങ്ങൾ ഉഷാനദി കടക്കുകയാണ്. അതിനടുത്തു ധാരാളം പോളിഷ് അഭയാർത്ഥികന്ദ്രങ്ങളുണ്ടു്. "കാട്ടാനകൾ നിരത്തു മുറിച്ചു കടക്കുന്നതു കരുതിക്കൊള്ളുക" എന്നൊരു ബോർഡ് നിരത്തിന്റെ ഒരു തിരിവിൽ സ്ഥാപിച്ചുവെച്ചിട്ടുണ്ട്.—ഞാൻ ഭയത്തോടെ നാലുപാടും നോക്കി. അപ്പോൾ കോഫിയുടെ ഒരു ചോദ്യം: "കൽക്കത്തയിൽ ഒരുറപ്പിക കൊടുത്താൽ ഒരിന്ത്യൻ പെണ്ണിനെ അനുഭവിയ്ക്കാൻ കിട്ടുകയില്ലേ, പറയൂ."

ഇതു് ഇന്ത്യൻബ്വാനയെ മനഃപൂർവ്വം അപമാനിയ്ക്കാനുള്ള ഒരു ചോദ്യമായിരുന്നു എന്നെനിയ്ക്കു മനസ്സിലായി. കിഴക്കെ ആഫ്രിയ്ക്കയിൽ വെള്ളക്കാരെക്കഴിച്ചാൽ പിന്നെ നാട്ടുകാരുടെ "ബ്വാന"കൾ (യജമാനന്മാർ) ഇന്ത്യക്കാരാണ്. ഇന്ത്യൻസ്ത്രീകൾ അങ്ങേഅററത്തെ യാഥാസ്ഥിതികത്വമാണ് കാപ്പിരികളോടു കാണിച്ചുവരുന്നതു്. "അത്രയൊന്നും മേനിനടിക്കണ്ട—നിങ്ങളുടെ നാട്ടിൽ പെണ്ണുങ്ങളെ വെറും ഒരുറപ്പിക വിലയ്ക്കു ഞങ്ങൾക്കു കിട്ടും" എന്നാണ് കോഫി പറഞ്ഞതിന്റെ വ്യംഗ്യം.




അരുഷ്ക്കാരൻ (ദേശീയവേഷത്തിൽ)




ഒട്ടകപ്പക്ഷിയുപേക്ഷിച്ച കൂട്ടിലി-
ക്കുട്ടികിടന്നു കരഞ്ഞിടുന്നു.

ഞാൻ ആ കാപ്പിരിയോടു തർക്കിയ്ക്കാൻ ഒരുങ്ങിയില്ല. വിജനമായ സാന്ന്യാമൈതാനത്തിൻെറ മദ്ധ്യത്തിലൂടെയാണ് ഞങ്ങൾ പോകുന്നതു്. ആ വന്യമൃഗസങ്കേതത്തിൻെറ നടുവിൽ അവൻ എന്നെ ഉപേക്ഷിച്ചുപോയാൽ യാതൊരു രക്ഷയുമില്ല. ഞാൻ ഡ്രൈവർ കോഫിയ്ക്കു ഒരു സിഗരററുകൊടുത്തു, അവൻ പറഞ്ഞതെല്ലാം ശരിയാണെന്നു സമ്മതിയ്ക്കുകയുംചെയ്തു. കോഫിയ്ക്കു വളരെ സന്തോഷമായി.

ഒരു സിബ്രാക്കൂട്ടവും, പിന്നാലെ ഒരു മാൻകൂട്ടവും എൻെറ ദൃഷ്ടിയിൽപ്പെട്ടു. അവയുടെ ഫോട്ടോ എടുക്കാൻവേണ്ടി കോഫി ലോറി നിർത്തിത്തന്നു.

"ഒരിയ്ക്കൽകൂടി ഇന്ത്യയിലേയ്ക്കു വരുന്നുവോ?" ഞാൻ കോഫിയോടു ചോദിച്ചു.

കോഫി നിഷേധഭാവത്തിൽ തലകുലുക്കി: "ഞങ്ങൾക്കൊരു നാടുണ്ടു്—അതു ഞങ്ങൾക്കുതന്നെ കിട്ടുമോ എന്നു നോക്കട്ടെ"

കോഫിയുടെ ഉത്തരം എന്നെ അത്ഭുതപ്പെടുത്താതിരുന്നില്ല. അവൻ ഒരു വിപ്ലവകാരികൂടിയാണോ? കോഫി കിക്കയു വർഗ്ഗക്കാരനാണെന്നു എനിയ്ക്കു മനസ്സിലായിരുന്നു. കെന്യയിലും ടാങ്കനിയ്ക്കയിലും വെള്ളമേധാവിത്വത്തിന്നെതിരായി നാട്ടുകാരുടെ ഒരു സഹകായ്യസംഘം ഒരുക്കൂടിവരുന്നുണ്ടെന്ന വർത്തമാനം, ചില ഇന്ത്യൻ സുഹൃത്തുക്കളിൽനിന്നു ഞാൻ കേട്ടിരുന്നു. *

ഉണങ്ങിയ പുൽമൈതാനങ്ങളും കരിമ്പാറക്കൂട്ടുകളും, വന്യമൃഗങ്ങളുടെ പുള്ളികളും ഇടകലർന്ന സാന്ന്യാ കടന്നു $5\frac{1}{2}$ മണിയ്ക്കു

---

* കെന്യയിൽ "മാഉ മാഉ" സമരത്തെത്തുടൎന്നു ഗവമ്മേണ്ടു് ഒരടിയന്തരാവസ്ഥ പ്രഖ്യാപിച്ചതു് 1952 ഒക്ടോബർ മാസത്തിലാണ്—മാഉ മാഉ വിപ്ലവക്കാർ കിക്കയു വർഗ്ഗക്കാരായിരുന്നു. ടാങ്കനിയ്ക്കയിൽ 16,000 ത്തോളം കിക്കയുകളുണ്ടായിരുന്നു. 1953–ൽ മേരു പ്രദേശങ്ങളിൽനിന്നു് എല്ലാ കിക്കയുകളേയും നാടുകടത്തുകയുണ്ടായി.

ഞങ്ങൾ ബൊമാംഗോംബെ എന്ന ഗ്രാമത്തിലെത്തി, ഒരു ചായ കടയിൽനിന്നു ചായകുടിച്ചു.

ബൊമാംഗോംബെ പശുക്കളെ വളർത്തുന്ന ഒരു കേന്ദ്രമാണ്. യൂറോപ്യൻജാതി പശുക്കളെ ഇവിടെ ധാരാളം കാണാം.

6 ½ മണിക്കു ഞങ്ങൾ മോഷിയിലെത്തി.

കിലിമഞ്ജാരോ പുഞ്ചിരിതൂകി നില്ക്കുന്നു! നല്ല മുഹൂർത്തത്തിലാണ് അവിടെ എത്തിയതു്. ഹിമാവൃതശിഖരത്തിൻെറ അത്ര തെളിഞ്ഞ കാഴ്ച ചുരുക്കമായേ കിട്ടുകയുള്ളൂ.

ഒരു റൊമാൻടിക്ക് പട്ടണംതന്നെയാണ് മോഷി. അന്തരീക്ഷത്തിൻെറ നെറുകയിൽ വെട്ടിത്തിളങ്ങുന്ന ഗിരിശൃംഗം—ഒരു രസഗോളം അവിടെ തൂക്കിയിട്ടിരിക്കുകയാണെന്നു തോന്നും. തിളങ്ങുന്ന മല എന്നാണ് സ്വാഹിലിഭാഷയിൽ കിലിമഞ്ജാരോവിൻെറ അർത്ഥം. ഈ താഴ്വാരപട്ടണവും നിറങ്ങളുടെ ഒരു കാഴ്ച്ചന്തയാണ്. അരൂഷയിലെപ്പോലെതന്നെ ഇവിടേയും നോക്കുന്ന ദിക്കിലെല്ലാം പൂന്തോട്ടങ്ങൾ കാണാം. പലതരം യൂറോപ്യൻ പുഷ്പവർഗ്ഗങ്ങളേയും പഴയകാലത്തു് ജർമ്മൻകാർ ഇവിടെ ഇറക്കുമതിചെയ്തിട്ടുണ്ട്. പുഷ്പങ്ങളുടെ നിറപ്പകിട്ടുകളോടു മത്സരിച്ചുകൊണ്ടാണ് ഇവിടത്തെ വാച്ഛാഗാപ്പെൺകിടാങ്ങൾ ഉടുപ്പുകൾ തിരഞ്ഞെടുക്കുന്നതെന്നു തോന്നുന്നു. കടുംനിറത്തിലുള്ള കുപ്പായങ്ങൾ ധരിച്ച കറുത്ത പെൺകിടാങ്ങൾ ചിത്രശലഭങ്ങളെപ്പോലെ സഞ്ചരിക്കുന്നു. നിരത്തുവക്കിലെല്ലാം നിറയെ പൂത്തുനില്ക്കുന്ന പൂമരങ്ങൾ ധാരാളമുണ്ട്—അവയുടെ ശിഖരങ്ങൾക്കിടയിലൂടെ കിലിമഞ്ജാരോവിൻെറ സ്ഫടികമകുടത്തിൻെറ കാഴ്ച വിസ്മയാവഹമാണ്.

ലോറിയിൽനിന്നിറങ്ങി ഞാൻ നേരെ പോലീസ് സബ്ബ്ഇൻസ്പക്ടർ കോശിയുടെ ഗൃഹത്തിലേയ്ക്കു നടന്നു. എൻെറ പെട്ടികിടക്കസാമാനങ്ങൾ എടുക്കാൻ ഒരു കിക്കിയുച്ചെക്കനെയും കിട്ടിയിട്ടുണ്ടായിരുന്നു.

കോശിയുടെ വീട്ടിൽ ചെന്നപ്പോൾ വീട് പൂട്ടിയിരിക്കുന്നതായി കണ്ടു. വീട്ടിന്നു പുറകിലുള്ള വേലക്കാരുടെ പുരയിൽനിന്നു രണ്ടു കാപ്പിരിച്ചെറുക്കന്മാർ ഓടിവന്നു പറഞ്ഞു. "ബ്വാന അരുഷാചിനിയിലേയ്ക്കു പോയിരിക്കയാണ്. ഇന്നു വരുന്ന കാര്യം സംശയമാണ്".

അവർ എന്നെക്കണ്ടറിഞ്ഞു. എനിയ്ക്കു വീട്ടിന്റെ ഒരു മുറി തുറന്നുതന്നു—സ്വീകരണമുറി. വീടിന്റെ മറ്റു മുറികളെല്ലാം കോശി ഭദ്രമായി പൂട്ടിപ്പോയിരിക്കയാണ്. കാപ്പിരിവേലക്കാരെ, അവർ പത്തുകൊല്ലത്തെ സർവ്വീസുള്ളവരായാൽപ്പോലും, വിശ്വസിച്ചു വീടു പൂട്ടാതെ ഒരു ബ്വാനയും പുറത്തു പോവുകയില്ല.—അടിയന്തരാവശ്യം നേരിടുമ്പോൾ ഉപയോഗിയ്ക്കാനാണ് സ്വീകരണമുറിയുടെ താക്കോൽമാത്രം വേലക്കാരനെ ഏല്പിക്കുന്നത്. ആ സ്വീകരണമുറിയിൽ കുറച്ചു കസേരകളും ഒന്നു രണ്ടു മേശകളുമല്ലാതെ വിലപിടിച്ച സാധനങ്ങളൊന്നും കാണുകയില്ല.

ഞാൻ എന്റെ സാമാനങ്ങളെല്ലാം ആ സ്വീകരണമുറിയിൽ സ്ഥാപിച്ച്, അവിടെനിന്നു നേരെ മി. കുഞ്ഞുനായരുടെ (കെ. കെ. നായർ) വീട്ടിലേയ്ക്കു നടന്നു. മി. നായർ ജോലിയും കഴിഞ്ഞു വീട്ടിൽ വന്നു കേറിയ നേരത്താണ് ഞാനും അവിടെ എത്തിച്ചേർന്നതു്. അത്താഴം അവിടെനിന്നു കഴിച്ചു അവിടെത്തന്നെ കിടന്നുറങ്ങാമെന്നു നായർ പറഞ്ഞു. അതാണ് നല്ലതെന്ന് എനിയ്ക്കും തോന്നി.

സന്ധ്യകഴിഞ്ഞപ്പോൾ ഞാനും മി. നായരും മോഷിയിലെ തെരുവുകളിൽ ഒന്നു നടക്കാനിറങ്ങി.

നാട്ടുകാരുടെ ഷാപ്പുകൾ ധാരാളമുള്ള ഒരു പട്ടണമാണ് മോഷി. ടാങ്കനിയ്ക്കയിൽ ധനികരായ നാട്ടുകാരെ ഞാൻ ആദ്യമായിക്കാണുന്നതു് മോഷിയിലാണ്. ഇവിടെ നാട്ടുകാരുടെയിടയിൽ ദാരിദ്ര്യം ഇല്ലെന്നുതന്നെ പറയാം.

കിലിമഞ്ജാരോപ്രവിശ്യയിലെ നാട്ടുകാരിൽ ബഹുഭൂരിപക്ഷവും വച്ഛാഗാവർഗ്ഗക്കാരാണ്. ടാങ്കനിയ്ക്കയിലെ ഇതരവർഗ്ഗ

ങ്ങളെ അപേക്ഷിച്ച് വച്ഛാഗകൾ പരിഷ്കൃതരും ധനികരുമാണ്. 3 ലക്ഷത്തോളം വച്ഛാഗകൾ കിലിമഞ്ജാറോ പ്രദേശങ്ങളിൽ താമസിച്ചുവരുന്നുണ്ട്. ഇവരിൽ കൃഷിക്കാരും, കച്ചവടക്കാരും, അദ്ധ്യാപകന്മാരും, ക്ലർക്കുമാരും, വ്യവസായപ്രമുഖരും ധാരാളമുണ്ട്. വച്ഛാഗാധനികരിൽ നല്ലൊരു വിഭാഗം കാപ്പിക്കൃഷിത്തോട്ടമുടമകളാണ്. ചെറിയ തോതിൽ കാപ്പിക്കൃഷി നടത്തുന്ന വച്ഛാഗകളും ധാരാളമുണ്ട്. ഇവിടെ നാട്ടുകാരുടെ വകയായി മാത്രം 1 കോടി 20 ലക്ഷം കാപ്പിച്ചെടികൾ ഉണ്ടത്രെ.

സഹകരണാടിസ്ഥാനത്തിലാണ് നാട്ടുകാരായ കാപ്പിക്കൃഷിക്കാർ കാപ്പിക്കുരുവ്യാപാരം നടത്തുന്നത്. നാട്ടുകാരുടെ കാപ്പിക്കൃഷിസഹകരണസംഘം വമ്പിച്ച ഒരേർപ്പാടാണ്. സംഘത്തിൻെറ വാർഷികബഡ്ജററ് ഒരുലക്ഷത്തിപതിനായിരം പവനാണെന്നു (പതിനഞ്ചുലക്ഷത്തിനാല്പതിനായിരത്തോളം ഉറുപ്പിക) കേൾക്കുമ്പോൾ നിങ്ങൾക്കത്ഭുതംതോന്നുന്നില്ലേ? സംഘത്തലവനു നല്കിവരുന്ന ശമ്പളം മാസത്തിൽ രണ്ടായിരം ഉറുപ്പികയാണത്രെ.

ഇങ്ങിനെ കാപ്പിക്കൃഷികൊണ്ടും മററും കിട്ടിവരുന്ന ധനം ചൂടോടെത്തന്നെ ധൂർത്തടിക്കുന്ന കാര്യത്തിലും ഇവർ മിടുക്കന്മാരാണ്. മോഷിയിലെ യൂറോപ്യൻ ഷാപ്പുകളും, ഇന്ത്യൻ ഷാപ്പുകളും നല്ല ലാഭം അടിച്ചെടുക്കുന്നുണ്ട്.

വച്ഛാഗകളിൽ 70 ശതമാനവും കൃസ്തുമതം സ്വീകരിച്ചവരാണ്. കൃസ്തീയ മിഷണറിമാർ ഇവിടെ പ്രവർത്തനമാരംഭിച്ചിട്ട് അര നൂററാണ്ടിലേറെയായി.

മററുവർഗ്ഗങ്ങളെ അപേക്ഷിച്ച് വിദ്യാഭ്യാസകാര്യത്തിലും വച്ഛാഗകൾ മുന്നിട്ടു നിൽക്കുന്നു. അദ്ധ്യാപികമാരായും, നഴ്സുമാരായും, ക്ലർക്കുമാരായും ജോലിചെയ്യുന്ന ധാരാളം വച്ഛാഗാവനിതകളും ഇവിടെയുണ്ട്.

പിററേന്നു രാവിലെ (ഒക്ടോബർ 1-ാംനു-) ഞാൻ മി. നായരുടെ വീട്ടിൽനിന്ന് ഇഡ്ഡലി സാമ്പാറ്, മസാല ദോശയും മററും അടങ്ങിയ മലയാളി മട്ടിലുള്ള നല്ലൊരു പ്രാതലും കഴിച്ചു

കോശിയുടെ വീട്ടിലേയ്ക്കു പുറപ്പെട്ടു. പോകുന്ന വഴിയ്ക്കു് മോഷിച്ചന്തയിൽ ഒന്നു കേറിനോക്കി—ആ ചന്തയോട്ട് യാത്ര പറയാൻ. എന്തോ മോഷിച്ചന്ത എന്നെ പ്രത്യേകം ആകർഷിച്ചിരുന്നു. തനി ദേശീയച്ചന്തയാണതു്. അവിടെ പാലമരത്തും കുന്നുപോലെ കൂട്ടിയിട്ടിരിക്കുന്ന വാഴക്കുലകൾ കണ്ടാൽ അമ്പരന്നുപോകും. ഇവിടെ നാട്ടുകാരുടെ മുഖ്യഭക്ഷണം വാഴയ്ക്കായാണു്. വാഴയ്ക്ക പുഴുങ്ങിയും, വറുത്തും, ചുട്ടും ഉണക്കി പൊടിയാക്കിയും ഇവർ ഭക്ഷിച്ചുവരുന്നു. വാഴയ്ക്കയിൽനിന്നുതന്നെ ഒരുതരം ചാരായവും ഇവർ വാററി എടുക്കുന്നുണ്ട്.

വാഴക്കൃഷിക്കു പുറമെ ഇവിടെ നാട്ടുകാർ നടത്തുന്ന മറെറാരു കൃഷി "പിറേത്രം" എന്നു വിളിയ്ക്കപ്പെടുന്ന ഒരുതരം ചെടിയാണു്. ഇതിനു സൂര്യകാന്തിപ്പൂ പോലുള്ള പൂക്കളുണ്ടായിരിക്കും. സ്വല്പം വിഷച്ഛായ കലന്ന ഈ പൂക്കൾ കൃമിസംഹാരി മരുന്നുകൾ ഉണ്ടാക്കുന്നതിന്നു് കയററിയയയ്ക്കപ്പെട്ടുവരുന്നു.

ശിരസ്സു മുഴുവനും മുണ്ഡനം ചെയ്തു് കാതിലും കഴുത്തിലും അരത്തുലാം തൂക്കം വരുന്ന പിത്തള വളയമാലകൾ കെട്ടിത്തൂക്കി മുഖത്തു് കാവിമണ്ണിൻെറ ചായം പുരട്ടി നടക്കുന്ന രാക്ഷസികളെപ്പോലുള്ള മസായിപ്പെണ്ണുങ്ങളും, തലമുടി ഒരു വടിയിൽ ചുററി തോലിൽ പൊതിഞ്ഞു്, കാവിമണ്ണു പൂശി പുറത്തുതൂക്കിയിട്ടു് മാറു മറയ്ക്കാൻ മാത്രം ഒരു മുത്താപ്പും കെട്ടി നീങ്ങുന്ന ദീർഘകായരായ മസായിത്തരുണരും, മോഷിച്ചന്തയിലെ വാഴയ്ക്കക്കുന്നുകൾ പോലെതന്നെ നമ്മുടെ ശ്രദ്ധയെ തടുത്തുനിർത്തുന്ന കാഴ്ചകളാണു്. കോശിയുടെ വീട്ടിലെത്തിയപ്പോൾ കോശി എന്നെ കാത്തിരിക്കുകയായിരുന്നു.

ഞാൻ അന്നു് 10 മണിക്കു് മോഷിയിൽനിന്നു് മൊമ്പാസയ്ക്കു പുറപ്പെടുന്ന ബസ്സിൽ ഒരു സീററു് ബുക്കുചെയ്തു കഴിഞ്ഞു എന്നു കേട്ടപ്പോൾ കോശി വലിയ പരിഭവം പ്രകടിപ്പിച്ചു. കിലിമഞ്ജാറോ മല കയറാൻ ഒരു പരിപാടിയിടാമെന്നു പറഞ്ഞു് കോശി എന്നെ പ്രലോഭിപ്പിച്ചുനോക്കി. മല കയറുന്നതു് എനിയ്ക്കു് വളരെ താല്പര്യമുള്ള ഒരു വിനോദമാണെങ്കിലും —വിശേ

ഷിച്ച് ലോകപ്രസിദ്ധമായ കിലിമഞ്ജാരോ മലകയറുന്നതു് ആഫ്രിക്കൻ യാത്രയിലെ ഒരു വലിയ നേട്ടമായി കണക്കാക്കാമല്ലോ—ടാങ്കനിക്കയിൽ ഉദ്ദേശിച്ചതിലും കൂടുതൽ ദിവസങ്ങൾ കഴിച്ചുകൂട്ടേണ്ടിവന്നതിനാലും, ആഫ്രിക്കയുടെ വലിയൊരു ഭാഗം ഇനിയും കണ്ടുതീർക്കാനുള്ളതുകൊണ്ടും ഉടൻ കെനിയയിലേയ്ക്കു് പുറപ്പെടാൻ ഞാൻ ഉറച്ചുകഴിഞ്ഞിരുന്നു.

കിലിമഞ്ജാരൊ താഴെനിന്നു കാണുന്നതാണു് കൂടുതൽ ആകർഷകം. എവറസ്റ്റു് കൊടുമുടിയുടെ കാഴ്ചയെക്കാളും ആകർഷകമായിരുന്നു കിലിമഞ്ജാരോവിൻെറ കാഴ്ച. ഹിമശൃംഗപരമ്പരകൾക്കിടയിലാണു് നാം എവറസ്റ്റിനെ കാണുന്നതു്. കിലിമഞ്ജാരോവിൻെറ കിബോ ഒററപ്പെട്ടു നിൽക്കുന്ന ഒരു ഹിമകിരീടമാണു്—അവിടെ വെട്ടിത്തിളങ്ങുന്ന വസ്തു ഹിമമാണെന്നു് വിശ്വസിക്കാൻ തന്നെ വിഷമമായിത്തോന്നും. അതാണു് കിലിമഞ്ജാരോവിൻെറ സവിശേഷത—അത്ഭുതങ്ങൾക്കിടയിൽ വിരിഞ്ഞു നിൽക്കുന്ന ഒരു തേജ:പുഞ്ജമാണു് കിലിമഞ്ജാരോ.

മോഷി വിടുന്നതിനുമുമ്പു് കിലിമഞ്ജാരോവിൻെറ കുറെ നല്ല ഫോട്ടോകൾ സ്വന്തമായി പിടിക്കണമെന്നു് ഞാൻ ആഗ്രഹിച്ചിരുന്നു. അതിനുവേണ്ടി കോശി തൻെറ കാറിൽ മോഷിയുടെ പല മൂലകളിലും എന്നെ കൂട്ടിക്കൊണ്ടുപോയി.

## കിലിമഞ്ജാരോ

കിലിമഞ്ജാരോവിൻെറ അർത്ഥം സ്വാഹിലിഭാഷയിൽ "തിളങ്ങുന്ന മല" എന്നാണു്. ഭൂമദ്ധ്യരേഖയുടെ മൂന്നുഡിഗ്രി തെക്കു കിടക്കുന്ന ഈ മലയുടെ, 19340 അടി പൊക്കമുള്ള കിബോ കൊടുമുടി എല്ലാ കാലത്തും ഹിമാവൃതമായി കാണപ്പെടുന്നു. കിലിമഞ്ജാരോവിന്നു് മറെറാരു ശൃംഗം കൂടിയുണ്ടു്—മാവ്വേൻസി. മാവ്വേൻസിയുടെ പൊക്കം 16,897 അടിയാണു്. ചില കാലങ്ങളിൽമാത്രമെ മാവ്വേൻസിയിൽ മഞ്ഞുകാണുകയുള്ളൂ

ജോഹന്നാസു് റെബ്ബ്മാൻ എന്നൊരു ജർമ്മൻ പാതിരിയാണു് കിലിമഞ്ജാരോ ആദ്യമായി കണ്ടെത്തിയ വെള്ളക്കാരൻ.

അതു് 1848-ൽ ആയിരുന്നു. പിന്നീട് 40 വർഷക്കാലത്തോളം കിലിമഞ്ജാരോവിന്റെ ഉപരിമണ്ഡലത്തെ കുറിച്ചു് ആർക്കും അറിവുണ്ടായിരുന്നില്ല. 1889-ൽ, ഡാക്ടർ ഹാൻസ് മെയർ എന്നൊരു ജർമ്മൻ ശാസ്ത്രജ്ഞൻ കിലിമഞ്ജാരോ മലകയറി ഒരു മുകളിലോളമെത്തി 6000 അടി വ്യാസമുള്ള ഒരു ഗ്ലാറൻ കുഴി മഞ്ഞുമൂടികിടക്കുന്ന കാഴ്ചയാണ് ഡാക്ടർ മെയർ കണ്ടതു്.

1884-ൽ കിലിമഞ്ജാരോ പർവ്വതവും പരിസരങ്ങളും ബ്രിട്ടീഷാധിപത്യത്തിലുള്ള ഭൂമിയായിത്തീർന്നു. പിന്നീടതു് ജർമ്മനിയുടെ കയ്യിലായി. വിക്ടോറിയാ മഹാറാണി, കൈസർ വില്യം ചക്രവർത്തിക്കു് കിലിമഞ്ജാരോ മല ഒരു പിറന്നാൾസമ്മാനമായി നൽകി എന്നാണു് ഐതിഹ്യം. കിലിമഞ്ജാരോ മലയുടെ അടിഭാഗത്തിനു് 45 മൈൽ നീളവും 35 മൈൽ വീതിയുമുണ്ടു്. ഒന്നാം ലോകമഹായുദ്ധത്തിനുശേഷം കിലിമഞ്ജാരോവും പരിസരവും—ടാങ്കനിക്കയോടുകൂടി— ബ്രിട്ടീഷുകാരുടെ അധീനത്തിൽ വീണ്ടും വന്നുചേർന്നു.

കിലിമഞ്ജാരോ കയറുന്നതു് ഇക്കാലത്തു് ഒരു സാഹസികപരിശ്രമമല്ലായിത്തീർന്നിട്ടുണ്ടു്. ടാങ്കനിക്കയിലെ ഒരു ബ്രിട്ടീഷ് സഫാരി സംഘടന, 175 ക. ചാർജ്ജിന്മേൽ മലകയറ്റത്തിനുവേണ്ട എല്ലാ ഒരുക്കങ്ങളും ചെയ്തുതരും. ആകെ അഞ്ചു് ദിവസമെടുക്കും—മൂന്നു ദിവസം കയറ്റത്തിനും രണ്ടു ദിവസം ഇറക്കത്തിനും.

കീബൊശൃംഗം തെളിഞ്ഞുനിന്നിരുന്നതിനാൽ എനിക്കു് കുറെ നല്ല ഫോട്ടോകൾ കിട്ടി.

കോശി പിന്നെ തന്റെ പ്രവൃത്തിസ്ഥലം കാണിച്ചുതരാൻ എന്നെ പോലീസ് സ്റ്റേഷനിലേക്കു കൂട്ടിക്കൊണ്ടുപോയി. കോടതിയും പോലീസ് സ്റ്റേഷനും ഒരേ വളപ്പിലാണു്. ഫെസ് തൊപ്പി ധരിച്ച അസ്കാരികൾ—നാടൻ പോലീസുകാർ—തോക്കും ചുമലിൽവച്ചു് ഉഷാറായി അവിടെ കാവൽ നിൽക്കുന്നുണ്ടായിരുന്നു.

കോശി എന്നെ അവിടെ ഇരുത്തി. മൊമ്പാസാ ബസ്സ് പുറപ്പെടുന്നതിനുമുമ്പ്, എന്നെ കയററാൻ പോലീസ് സ്റ്റേഷനിലേയ്ക്കു വന്നുകൊള്ളണമെന്നു കോശി ബസ്സ് സ്റ്റേഷനിലേക്ക് ഒരു ശിപായിയെ അയച്ച് വിവരം കൊടുത്തു.

കൃത്യം പത്തുമണിക്ക് ബസ്സ് പോലീസ് സ്റ്റേഷൻെറ മുമ്പിൽ വന്നുനിന്നു. സന്ദേശം കൊണ്ടുപോയ ശിപായി ബസ്സിൻെറ മുൻസീററിൽ ഇരുപ്പുറപ്പിച്ചിട്ടുണ്ടായിരുന്നു. മൊമ്പാസയ്ക്കു് സീററ് ബുക്കചെയ്ത ഇന്ത്യൻ പ്രധാന, ഇൻസ്പെക്ടർ കോശിപ്രധാനയുടെ ആളാണെന്നു മനസ്സിലായപ്പോഠം ബസ്സ് കൺഡക്ടർ മുൻസീററിലിരുന്നിരുന്ന ഏതോ കാപ്പിരി മാന്യനെ പിടിച്ച് പിറകിലേക്കുമാററി ആ സീററ് എനിയ്ക്കുവേണ്ടി ഉറപ്പിച്ചതായിരുന്നു. എൻെറ നാട്ടിൽ ഇത്തരത്തിൽ പോലീസ്സ് ഇടപെട്ടുകൊണ്ടുള്ള ബസ്സിലെ സീററു കയ്യേററങ്ങളെ ഞാൻ പ്രതിഷേധിച്ചിട്ടുണ്ട്. എന്നാൽ ആഫ്രിക്കയിൽ എനിയ്ക്കുവേണ്ടി ഇങ്ങിനെയൊരു സ്ഥലാപഹരണം നടന്നുകണ്ടതിൽ ഞാൻ ഒന്നും മിണ്ടിയില്ല—കാരണം, അന്യായമായി കിട്ടിയതാണെങ്കിലും കാഴ്ചകഠം കാണാനും, ഇരിക്കാനും കൂടുതൽ സൌകര്യം ബസ്സിൽ എപ്പോഴും ഡ്രൈവറുടെ സമീപത്തുള്ള സീററുതന്നെയാണ്.

കയ്യിൽ ഒരു പൊതിയുമായി മറെറാരു കാപ്പിരിപ്പയ്യനും ബസ്സിൽനിന്നിറങ്ങി എൻെറ അടുക്കലേക്കു വന്നു. ആ പൊതി എൻെറ കയ്യിൽ തന്നു. കുഞ്ഞുനായരുടെ വേലക്കാരനായിരുന്നു ആ പയ്യൻ. മിസ്സിസ്സ് നായർ എനിയ്ക്കു വഴിക്കൽ വച്ച് കഴിയ്ക്കാൻ ഉച്ചഭക്ഷണം തെയ്യാറാക്കി കൊടുത്തയച്ചിരിക്കയാണ്: റൊട്ടിയും, വറുത്ത ഇറച്ചിയും മുട്ടയും മററും മററും. (ആ ശ്രീമതി ബുദ്ധിപൂർവ്വം അയച്ച ഉച്ചഭക്ഷണം നല്ലൊരനുഗ്രഹമായിത്തീൎന്നു യാത്രയിൽ. അതു കിട്ടിയിരുന്നില്ലെങ്കിൽ വഴിയ്ക്കുള്ള ഏതെങ്കിലും വൃത്തികെട്ട കാപ്പിരിക്കടയിൽ നിന്നു വല്ലതും വാങ്ങിത്തിന്നു് വയർ ചീത്തയാക്കേണ്ടിവരുമായിരുന്നു.)

## മോഷിയിൽനിന്നു മൊമ്പാസയിലേക്കു്

മൊമ്പാസയിലേക്കുള്ള ബസ്സ് 10½ മണിക്കു മോഷി വിട്ടു. ബസ്സിലെ യാത്രക്കാർ, ഞങ്ങൾ രണ്ടുപേരൊഴികെ, ബാക്കിയെല്ലാവരും കാപ്പിരികളായിരുന്നു. മൂന്നുനാലു യൂറോപ്യൻ വനിതകളും അക്കൂട്ടത്തിലുണ്ടായിരുന്നു: കട്ടംചുകപ്പു നിറത്തിലുള്ള പാവാടയും ബ്ളൌസ്സും ധരിച്ച ഒരു മിശ്രവർഗ്ഗക്കാരി നാടൻമദാമ്മ പാമ്പിൻകൊട്ടപോലുള്ളൊരു ഹാൻഡ്ബാഗ് മടിയിൽവെച്ചു് എന്റെ തൊട്ടു പിറകിൽ ഇരിക്കുന്നുണ്ടായിരുന്നു.

ആഫ്രിക്കൻ ബസ്സുയാത്രകളിൽ എന്നെ പലപ്പോഴും അലോസരപ്പെടുത്തിയിരുന്നതു് കാപ്പിരികളുടെ ദേഹത്തിൽനിന്നുള്ള നാററമാണു്. കാപ്പിരിച്ചികളുടെ തലമുടിക്കെട്ടിൽനിന്നു പുറപ്പെടുന്ന നാററം മറെറാരുവിധത്തിൽ. പരുത്ത ചെമ്മരിയാട്ടിൻ രോമംപോലുള്ള അവരുടെ തലമുടിയിൽ പുരട്ടിയ താഴ്ന്ന സുഗന്ധതൈലങ്ങളും, വാസലിനുമെല്ലാം അവിടെ കട്ടപിടിച്ചു കിടന്നു് തലമുടിക്കെട്ടിന്നു ഉറപ്പും, നാററത്തിന്നു കൂടുതൽ രൂക്ഷതയും സംഭാവനചെയ്തിരുന്നു. ഒരുതരം ചീഞ്ഞ മാംസത്തിന്റെ മണമാണു് അവരുടെ ചർമ്മത്തിൽനിന്നു പുറപ്പെടുന്നതു്; ചീഞ്ഞ പച്ചക്കറിയുടെ നാററം തലമുടിയിൽനിന്നും. അവർ കുളിക്കുകയില്ല. വിലപിടിച്ച വസ്ത്രങ്ങൾ വെള്ളത്തിലിട്ടു് ചീത്തയാക്കാനും —അതിന്റെ ഭംഗിയുള്ള ചായം ഇളകിപ്പോയെങ്കിലോ?—അവർ ഒരുങ്ങുകയില്ല.

ന്യൂയിലെ സിക്കു വർഗ്ഗക്കാരുടെ വൃത്തികേടുകളെക്കുറിച്ചു പറയപ്പെടുന്ന പല ഫലിതകഥകളും കാപ്പിരികൾക്കും ബാധകമാണു്. മാത്രമല്ല, സിക്കുകാരെ പരിഹസിക്കാൻ പറയുന്ന ചില കഥകൾ കാപ്പിരിനാട്ടിൽനിന്നു കടം വാങ്ങിയതല്ലേ എന്നുകൂടി ഞാൻ സംശയിക്കുന്നു. അവയിലൊന്നാണു് കാപ്പിരിമൂപ്പന്റെ മോജാടിയുടെ കഥ.

ആഫ്രിക്കയിലെ ഒരു വെള്ളക്കാരൻ ഡിസ്ട്രിക്ട് കമ്മീഷണർ തന്നെ കാണാൻ വരാറുള്ള പരിഷ്കാരിയും ചെറുപ്പക്കാരനുമായ

ഒരു ചീഫിൻെറ സാമീപ്യത്തിൽ അനുഭവപ്പെടുന്ന ദുർഗ്ഗന്ധത്തിൻെറ കാരണമറിയാതെ പരുങ്ങി. അലക്കിത്തേച്ച സൂട്ടിൽ തന്നെയാണ് മൂപ്പരുടെ വരവ്. എന്നിട്ടും ഒരു നാററം. ഒടുവിൽ ഡി. സി. ആ നാററത്തിൻെറ ഉറവിടം കണ്ടുപിടിച്ചു. ചീഫ്, കാലിൽ ധരിച്ച മേജോടി. ഒരിയ്ക്കലും മാററാതെയും കഴുകാതെയും അവിടെക്കിടന്നു വിയപ്പിൽ പുഴുങ്ങിയെടുത്തപോലെ ഒരു വിഷഗന്ധം വമിച്ചു തുടങ്ങിയിരിക്കുന്നു—മൂപ്പൻെറ മേജോടി.

"ഈ സ്റ്റോക്കിങ്സ് ഒന്നു മാററണം" ഡി സി. സ്വല്പം കർക്കശസ്വരത്തിൽ ഉപദേശിച്ചു.

"സേർ, തീച്ചയായും മാററാം" മൂപ്പൻ പല്ലിളിച്ചു തലകുനിച്ചു സമ്മതിച്ചു.

അടുത്ത തവണ മൂപ്പൻ ഡി. സി. യുടെ മുമ്പിൽ വന്നതു് ഒരു പുതിയ സൂട്ടിലായിരുന്നു. പക്ഷെ ആ പഴയ നാററം ഡി. സി. ക്കു അപ്പോഴും അനുഭവപ്പെട്ടു. അയാം തൻെറ കർച്ചീഫ് എടുത്തു മൂക്കിനുനേക്കു പിടിച്ചു ചീഫിനോടു ചോദിച്ചു: "എന്താ കാലിലെ മേജോടി മാററിയില്ലേ?"

"മാററി, സാർ, മാററി—അതു് ഇതാ" ചീഫ് തൻെറ കോട്ടിൻെറ കീശയിൽനിന്നു ആ പഴയ മേജാടി പുറത്തെടുത്തു കാണിച്ചുകൊടുത്തു.

അങ്ങിനെയുള്ള മോജാടിക്കാരായ കാപ്പിരിമാന്യന്മാരും, തലമുടിക്കാരികളും തിങ്ങിക്കൂടിയ ബസ്സിലാണ് എൻെറ യാത്ര. ഇടയ്ക്കൊന്നു പറഞ്ഞുകൊള്ളട്ടെ. മുസുംഗുകളുടെ (വെള്ളക്കാർ) തൊലിഗന്ധം കാപ്പിരികൾക്കു തീരെ പിടിയ്ക്കാറില്ലത്രെ—ഇന്ത്യക്കാരനായ എൻെറ തൊലിഗന്ധം അവക്കു പിടിച്ചുവോ ആവോ?—അതറിയാൻ കഴിഞ്ഞില്ല. മുൻസീററിൽ എൻെറ അടുത്തിരുന്നതു് മറെറാരിന്ത്യക്കാരനായിരുന്നു. മൊമ്പാസയിലെ ഒരു കച്ചവടക്കാരനായ മി. റഹ്മാണി—ഒരു സിന്ധി.

കിലിമഞ്ജോറോ കുറച്ചുനേരം ഞങ്ങളുടെ കാഴ്ചപ്പാടിൽ തന്നെ ചുററിത്തിരിഞ്ഞുകൊണ്ടിരുന്നു—പിന്നെ കാടുകളും ഇട

ങ്ങിയ താഴ്‌വരപ്പാതകളും ആരംഭിച്ചപ്പോൾ കിലിമഞ്ജാരോ മറഞ്ഞുപോയി.

മോഷിയിൽനിന്നു മൊമ്പാസയിലേയ്ക്കു റോഡുവഴി ദൂരം 201 മൈലാണ്. പാതയുടെ മുക്കാൽഭാഗവും സമനിരപ്പിൽ വിജനമായിക്കിടക്കുന്ന മൈതാനപ്രദേശങ്ങളാണ്. നല്ല ഉറപ്പുള്ള നിരത്തുകൾ. ശരവേഗത്തിലാണ് ബസ്സ് ഓടുന്നതു്.

മുക്കാൽ മണിക്കൂറു യാത്രചെയ്തു ഞങ്ങൾ ഹൈമോ എന്ന പട്ടണത്തിലെത്തി. ആഫ്രിക്കയിൽ സാധാരണമായി പട്ടണമെന്നു പറയുന്നതു് അധികം ആൾപ്പാർപ്പുള്ള നാടൻ വ്യാപാരകേന്ദ്രങ്ങളായ ഗ്രാമങ്ങളെയാണ്. എന്നാൽ, ഹൈമോ ശരിക്കു ഒരു പട്ടണം തന്നെയാണെന്നു തോന്നി. ഇവിടെ ഒരു വലിയ തോൽ ഫാക്ടറിയുണ്ടു്.

മോഷിയിൽനിന്നു മുപ്പതുമൈൽ യാത്രചെയ്തു $11\frac{3}{4}$ മണിക്കു ഞങ്ങൾ ടാങ്കനിക്കയുടെ അതിർത്തിയിൽ സ്ഥിതിചെയ്യുന്ന ടാവേററയിൽ ചെന്നുചേന്നു. ടാവേററ വിട്ടാൽ പിന്നെ സഞ്ചരിക്കുന്നതു് കെന്യാനാട്ടിലൂടെയാണ്.

ടാങ്കനിക്കയുടേയും കെന്യയുടേയും അതിർത്തികൾ അറബിക്കടൽ മുതൽ വിക്ടോറിയാ തടാകംവരെ, ഏതാണ്ടു് വടക്കുപടിഞ്ഞാറായി രണ്ടു നേർരേഖകളിൽ കിടക്കുന്നു: കിഴക്കെ കടൽക്കരയിലെ മോവയിൽനിന്നാരംഭിക്കുന്ന അതിർത്തിരേഖ, ഒരു റൂളർകൊണ്ടു വരച്ചപോലെ നേരെ ടാവേററയിൽ അവസാനിക്കുന്നു. മറേറ രേഖ കിലിമഞ്ജാരോ മണ്ഡലത്തിൻെറ ഉത്തരകോണിൽനിന്നു തുടങ്ങി നേർരേഖയിൽത്തന്നെ യാത്ര തുടന്നു വിക്ടോറിയാ തടാകത്തിൻെറ കിഴക്കെ കരയിലെ കരുംഗുവിന്നടുക്കൽ അവസാനിക്കുന്നു. വിക്ടോറിയാ മഹാറാണി കൈസർ ചക്രവത്തിക്കു സമ്മാനിച്ച കിലിമഞ്ജാരോ മല ഇടയിൽ കടന്നുകൂടിയതിനാലാണ് കെന്യയുടെ അതിത്തിനിണ്ണയക്കാലത്തു്, മോവയിൽ നിന്നാരംഭിച്ച നേർരേഖയ്ക്കു കിലിമഞ്ജാരോവിന്നടുത്തുവെച്ചു് അപഭ്രംശം പററിപ്പോയതു്. തങ്ങളുടെ അതിർത്തി,

നേർരേഖയിൽത്തന്നെ വേണമെന്ന നിർബ്ബന്ധംപിടിച്ചതിനാൽ കെന്യക്കു കിലിമഞ്ജാരോവിന്നപ്പുറം മുതൽക്ക വിക്ടോറിയാ തടാകംവരെ ദീർഘചതുരാകൃതിയിൽ ഒരു വലിയ കഷ്ണം ഭൂമി നഷ്ടപ്പെട്ടുപോയിട്ടുണ്ട്—ടാങ്കനിക്ക ഒന്നാം ലോകമഹായുദ്ധത്തിന്റെ അവസാനംവരെയ്ക്കും ജർമ്മൻകാരുടെ കയ്യിലായിരുന്നുവല്ലോ.

12 മണിക്കു ഞങ്ങൾ ടവേററ വിട്ടു.

പാതയുടെ ഇരുവശവും വിജനപ്രദേശങ്ങളാണ്. ഫലപുഷ്ടിയുള്ളവയായിത്തോന്നുന്ന ആ നിലങ്ങൾ ഇങ്ങിനെ ആളും കൃഷിയുമില്ലാതെ ഒഴിഞ്ഞുകിടക്കുന്നതു കാണുമ്പോൾ അത്ഭുതം തോന്നും. ആഫ്രിക്കയിൽ ഒരു ചതുരശ്രമൈൽ സ്ഥലത്ത് ശരാശരി 14 ആളുകളാണ് താമസിച്ചുവരുന്നത്. ഏഷ്യയിൽ ഒരു ച: മൈൽ സ്ഥലത്തെ ശരാശരി ജനസംഖ്യ 72 ആകുന്നു.

ഇവിടങ്ങളിലെല്ലാം വന്യമൃഗങ്ങൾ ധാരാളമുണ്ട്. നിരത്ത് ഒരു പാർക്കിലൂടെ കടന്നുപോകുന്നതുപോലെ തോന്നി. തോന്നലല്ല അതൊരു പാർക്കുതന്നെയായിരുന്നു. സാവോ നാഷണൽ പാർക്ക്. വന്യമൃഗസംരക്ഷണത്തിനുവേണ്ടി കെന്യാ ഗവൺമെണ്ട് നീക്കിവെച്ച അതിവിശാലമായ ഒരു വനമൈതാനപ്രദേശമാണിത്.

സാവോ നാഷണൽ പാർക്കിന്റെ വിസ്താരം എണ്ണായിരം ചതുരശ്രമൈലാണ്. കെന്യയിൽ ഏററവുമധികം ആനകളുള്ളത് സാവോവിലാണ്. ആനകൾ മാത്രമല്ല ആഫ്രിക്കയിൽ കണ്ടുവരുന്ന എല്ലാ ജാതി വന്യമൃഗങ്ങളും ഇവിടെ ആയിരക്കണക്കിലുണ്ട്. സാവോ പാർക്കിൽ മൃഗങ്ങളെ വെടിവെയ്ക്കാൻപാടില്ല. "TSAVO NATIONAL PARK- NO SHOOTING" എന്നൊരു ബോർഡ് നിരത്തിനടുത്തു കാണുകയുണ്ടായി.

ഒരു കൂട്ടം മാനുകൾ നിരത്തിന്നടുത്തു നീങ്ങുന്നുണ്ടായിരുന്നു. ഈ വഴിക്കു സഞ്ചരിക്കുമ്പോൾ സിംഹം, ആന, കാട്ടുപോത്ത് മുതലായ വൻമൃഗങ്ങളെ ഇടയ്ക്കുകാണാറുണ്ടെന്നു എന്റെ ഇന്ത്യൻ

സഹയാത്രികൻ രൂപാണി പറഞ്ഞു: "ഇപ്പോൾ ഉച്ചനേരമായതുകൊണ്ട് ആ "മാന്യ"മൃഗങ്ങളെല്ലാം തീനും കഴിഞ്ഞു മയങ്ങുകയായിരിക്കും. അതാണ് അവരെ പുറത്തൊന്നും കാണാത്തത്."

1-45ന് ഞങ്ങൾ ആൾപ്പാർപ്പുള്ള ഒരു ചെറിയ ഗ്രാമത്തിലെത്തി. മ്ത്വാട്ടാട്ടി എന്നാണ് ആ ഗ്രാമത്തിന്റെ പേര്. ഇവിടെ ഒരു നാടൻ ഹോട്ടലുകളും ഉണ്ടായിരുന്നു.

യാത്രക്കാർക്കു ഭക്ഷണം കഴിക്കാനുള്ള സ്ഥലം ഇവിടെയാണെന്നു ഡ്രൈവർ പറഞ്ഞു. ഡ്രൈവറും കണ്ടക്ടറും ഇറങ്ങി ആ നാടൻ ഹോട്ടലിലേക്കു പോയി.

ഹോട്ടലിൽനിന്നു ചൂടുചായ വാങ്ങി, അവിടെവെച്ച് കയ്യിൽ കരുതിയ ഭക്ഷണം കഴിയ്ക്കാമെന്നു രൂപാണി അഭിപ്രായപ്പെട്ടു. രൂപാണിയും ഉച്ചഭക്ഷണം ഒരു ടിഫിൻ കാര്യറിൽ കരുതിക്കൊണ്ട് വന്നിട്ടുണ്ടായിരുന്നു.

ഞങ്ങൾ ഹോട്ടലിൽനിന്നു ചൂടുചായ വാങ്ങി. ഞാൻ ശ്രീമതി നായർ കൊടുത്തയച്ച ഭക്ഷണപ്പൊതി അഴിച്ചു. രൂപാണി തന്റെ ടിഫിൻ കാര്യർ തുറന്നു. ഗോതമ്പുറൊട്ടിയും വരട്ടിയ ഇറച്ചിയും, ചപ്പാത്തിയും ബാജിയും അന്യോന്യം പങ്കിട്ടു ഞാനും രൂപാണിയും സുഖമായി ഭക്ഷണം കഴിച്ചു. പിന്നെ അവിടെ ഒരു മരത്തണലിൽ കിടന്നു കുറച്ചുനേരം വിശ്രമിച്ചു.

മ്ത്വാട്ടാട്ടി വിട്ടു കുറച്ചുദൂരം ചെന്നപ്പോൾ ഭയങ്കരമായ കാടുകൾ കണ്ടുതുടങ്ങി. ശരിയായ ആഫ്രിക്കൻ കാടുകൾ. ഹിംസ്ര മൃഗങ്ങൾ മുൾപ്പടർപ്പുകൾക്കിടയിൽനിന്നു എത്തിനോക്കുന്നുണ്ടോ എന്നൊരു സംശയം.

ഞങ്ങൾ വോയ് വനപ്രദേശങ്ങൾ തരണം ചെയ്യുകയാണ്. സിംഹങ്ങളുടെ വിഹാരരംഗങ്ങളാണ് ഇവിടം മുഴുവനും. വോയിൽനിന്നു മൊമ്പാസയിലെത്താൻ ഇനിയും 103 മൈൽ സഞ്ചരിയ്ക്കണം. ആ ഭീകരപ്രദേശങ്ങളിലൂടെ ഒന്നരമണിക്കൂർ സഞ്ചരിച്ച് ഞങ്ങൾ മെക്കിനൻ റോഡ് എന്ന കാട്ടുഗ്രാമത്തിലെത്തി. ഇതൊരു മിലിററി താവളമാണ്. സെയ്ദ് ഭഗ്ലീഷാ എന്നൊരു മുസ്ലിം പുണ്യവാളന്റെ ശവകുടീരം ഇവിടെയുണ്ട്.

മെക്കിനൻറോഡിൽനിന്നു ഒന്നരമണിക്കൂർ യാത്രചെയ്തു മാരിക്കാനാ എന്നൊരു ജനപദത്തിലെത്തി. മാരിക്കാനാ മുതൽക്കു പിന്നെ കടന്നുപോയതു് സാമാന്യം ജനവാസമുള്ള ഗ്രാമങ്ങളിലൂടെയായിരുന്നു.

$6\frac{1}{2}$ മണിക്കു ഞങ്ങൾ മൊമ്പാസയിലെത്തി. മൊമ്പാസയിലെ ബസ്സ്സ്റ്റാൻഡിൽ എന്നെയുംകാത്തു് മി. കുറുപ്പു് വന്നു നില്ക്കുന്നുണ്ടായിരുന്നു.



അദ്ധ്യായം 2.

# മൊമ്പാസയിലെ ദിവസങ്ങൾ

## മൊമ്പാസ.



പൂർവ്വ ആഫ്രിക്കയിലേക്കും കെന്യാകോളണിയിലേക്കുമുള്ള പ്രവേശനദ്വാരമാണ് മൊമ്പാസ.

മൊമ്പാസാപട്ടണവും, കിലിന്ദിനി ഹാർബറും അന്യോന്യം ഒന്നരമൈൽ അകലത്തിൽ ഒരു വലിയ തുരുത്തിലാണ് നിലകൊള്ളുന്നതു്. 4400 ഏക്ര വിസ്തീർണ്ണമുള്ള ഈ തുരുത്തിനും ആഫ്റിക്കൻ വൻകരക്കും ഇടയിലുള്ള അത്യഗാധമായ കടലിടുക്കിന്റെ കിഴക്കുഭാഗത്തു് തുരുത്തിന്റെ വടക്കുപടിഞ്ഞാറെ കോണിലായിട്ടാണ് കിലിന്ദിനിയുടെ കിടപ്പു്. മക്കുപ്പസേതു തുരുത്തിനെ വൻകരയുമായി ബന്ധിക്കുന്നു. പഴയ തുറമുഖവും പോർത്തുഗീസുകാരുടെ കാലത്തെ കോട്ടയും പള്ളിയും മററും തുരുത്തിന്റെ കിഴക്കുഭാഗത്താണ് സ്ഥിതിചെയ്യുന്നതു്. മൊമ്പാസയിൽ അര ലക്ഷത്തോളം ജനങ്ങളുണ്ടു്. ഇവരിൽ 10,000 ത്തോളം ഇന്ത്യക്കാരാണ്. 7,000 അറബികളും, 1,500 വെള്ളക്കാരുമാണ് പിന്നെയുള്ള വിദേശികൾ. മൊമ്പാസയിലെ ആഫ്രിക്കൻവർഗ്ഗക്കാരിൽ ചെറിയൊരു വിഭാഗം സോമാലികളും അബിസീന്യക്കാരുമാണ്.

മൊമ്പാസ, ആകൃതികൊണ്ടും പ്രകൃതികൊണ്ടും ആഫ്റിക്കാ ഭൂഖണ്ഡത്തിന്റെ ഒരു പോക്കററ്എഡിഷനാണെന്നു പറയാം.

ആഫ്റിക്കയുടെ നിറവും മണവും അത്രയേറെ ഇവിടെ നിറഞ്ഞു നില്ക്കുന്നുണ്ട്. ആഫ്റിക്കൻപനകൾ നിരന്നുനില്ക്കുന്ന നടക്കാവുകൾ കിലിന്ദിനിറോഡിൽ നമ്മെ എതിരേല്ക്കുന്നു. വയർ വീർത്ത് വികൃതരൂപത്തിലുള്ള ബെഓബൊബ് വൃക്ഷങ്ങൾ ഒരു വിചിത്രലോകത്തിലെ കാവൽഭൃത്യങ്ങളെപ്പോലെ ഓരോ മൂലയിൽ നില്ക്കുന്നു.

തുറത്തിൻെറ വടക്കുകിഴക്കെ കോണിലുള്ള "നാട്ടുകാരുടെ മൂല" പഴയ ആഫ്രിക്കയുടെ ചൈതന്യവും ചൂരും നിലനിർത്തിപ്പോരുന്നു. പിത്തളപ്പട്ടകളും മൊട്ടുകളും പതിച്ച കൂററൻവാതിലുകളോടുകൂടിയ പഴയ അറബിഗൃഹങ്ങൾ ഇവിടെ തങ്ങിനില്ക്കുന്നുണ്ട്. കൊത്തുവേലകൾ നിറഞ്ഞ ആ വാതിലുകൾ കേരളത്തിൽനിന്നും കൊണ്ടുവന്ന തേക്കുമരങ്ങൾകൊണ്ടാണ് നിർമ്മിച്ചിരിക്കുന്നത്. അടിമകളുടെ ദീനവിലാപങ്ങളും ചങ്ങലക്കിലുക്കങ്ങളും ആ വാതിലുകളിൽ വന്നലച്ചിട്ടുണ്ട്.

വലിയ കോഴിക്കൂടുകൾപോലെയുള്ള കാപ്പിരിക്കുടിലുകൾ ഇവിടെ തുറന്നുനില്ക്കുന്നു. ചൂരൽമുളകൊണ്ട് നിർമ്മിച്ച ചുമരുകൾ പുറമണ്ണു കുഴച്ച് ഒട്ടിച്ച് ഉറപ്പും ഭംഗിയും വരുത്തിയിട്ടുണ്ട്. മേൽക്കൂരയും മേഞ്ഞതു പനയോലകൊണ്ടാണ്. ഈ പനയോലയ്ക്കും പനയ്ക്കും നാട്ടുകാർ "മുക്കുട്ടി" എന്നാണ് പേർ പറഞ്ഞുവരുന്നത്. ഇതിന്നടുത്താണ് പഴയ മൊമ്പാസാ ഹാർബർ. ആയിരം വർഷങ്ങൾക്കപ്പുറം മുതല്ക്കു അറബികൾ നടത്തിവരുന്ന വ്യാപാരരീതി ഇന്നും തുടന്നുവരുന്നു. അറബിപ്പത്തേമാരികൾ പാമരങ്ങൾ ചലിപ്പിച്ചുകൊണ്ട് നൂറുകണക്കിൽ ഇവിടെ നങ്കൂരമിട്ടു നില്ക്കുന്നതുകാണാം.

തുറത്തിൻെറ തെക്കുകിഴക്കുഭാഗത്ത് "യൂറോപ്യൻ ടൌൺ" എന്നു വിളിച്ചുവരുന്ന മൂലയിലാണ് വെള്ളക്കാർ പാർക്കുന്നത്. വെള്ളക്കാരുടെ സുഖസൌകര്യങ്ങൾക്കും സൌന്ദര്യബോധത്തിനും അനുസരിച്ച് സംവിധാനംചെയ്ത ഒരു പുതിയ ലോകമാണിത്. ഗവർണ്ണറുടെ ബംഗ്ലാവ് ഇവിടെയാണ്.



വാസ്കോഡിഗാമാ വീഥി (മൊമ്പാസ)






ജീസസ്സ് കോട്ട (മൊമ്പാസ)

ഗവണ്മെൻറാഫീസുകൾ, ബാങ്കുകൾ, ഹോട്ടലുകൾ, കത്തോലിക്കാപ്പള്ളി മുതലായ മൊമ്പാസയിലെ പ്രധാന കെട്ടിടങ്ങൾ ജനറൽ പോസ്റ്റാഫീസിൻെറ പരിസരത്തിൽ ചിതറിക്കിടക്കുന്നു. ഇതിനടുത്തുതന്നെയാണ് മക്കാദെരാ—നാട്ടുകാരുടെ ബജാർ. വ്യാപാരികളിലധികവും അറബികളാണ്. നീളക്കുപ്പായവും തുക്കിത്തൊപ്പിയും ധരിച്ച അറബികളും, മുറിക്കാലുറയും ഉറന്ന കോട്ടും ധരിച്ച കാപ്പിരികളും, അടിമുതൽ മൂർദ്ധാവുവരെ കറുത്ത ബുർക്കധരിച്ച അറബിപ്പെണ്ണുങ്ങളും മുൾക്കിരീടംപോലത്തെ മുടിക്കെട്ടും, തണ്ണിമത്തൻപോലുള്ള മുലകളും പ്രദർശിപ്പിച്ചുനടക്കുന്ന കാപ്പിരിച്ചികളും, ചുണ്ടും കവിളും ചുവപ്പിച്ച്, പഴയ പാവാടയും ഫ്റോക്കും ധരിച്ച് പരിമളം പരത്തിക്കൊണ്ട് ഹൈഹീൽ ഷൂസിൻെറ പുറത്ത് സവാരിചെയ്യുന്ന നാടൻമദാമ്മമാരും, തെണ്ടികളും, തെമ്മാടികളും മക്കദെരെയിൽ ചുററിത്തിരിയുന്നു. മസാല പുരട്ടി ചുട്ടെടുക്കുന്ന മാംസത്തിൻെറ മണവും കാപ്പിരികളുടെ ചൂരും, നാടൻമദാമ്മമാരുടെ പാരീസ് പരിമളവും കഞ്ചാവിൻെറ നാററവും വായുവിൽ കൊട്ടുമ്പിരികൊള്ളുന്നു. ഇവിടെ നാട്ടുകാരുടെ ചില നൈററ്ക്ലബ്ബുകളും, നൃത്തശാലകളും, ചൂതാട്ടസ്ഥലങ്ങളും മററും ഉണ്ടത്രെ.

ജനറൽ പോസ്റ്റാഫീസ്ജംഗ്ഷനിൽനിന്നു തെക്കോട്ടുപോകുന്ന സാലിംറോഡ് ഒരു പഴയ കാടു മുറിച്ചുകടന്നു് വൻകരയിലേയ്ക്കുള്ള ഒരു കടവിൽ ചെന്നെത്തുന്നു.

## മൊമ്പാസയിലെ കുറപ്പ്

മൊമ്പാസയിലെ ഒരിന്ത്യൻസ്ഥാപനമായ ലക്ഷ്മി ഇൻഷ്വറൻസ് കമ്പനിയിലെ ഒരുദ്യോഗസ്ഥനാണ് മി: പി. എ. കുറപ്പ്. കണ്ണൂരാണ് സ്വദേശം. മൊമ്പാസയിൽ ജോലിയായി വന്നുകൂടിയിട്ട് വളരെക്കാലമായി.

നാലുമാസംമുമ്പ് ഇന്ത്യയിൽനിന്നു വരുമ്പോൾ കപ്പൽ ഒരു ദിവസം മൊമ്പാസയിൽ തങ്ങിയപ്പോൾ ഞാൻ ഇവിടെ

ഇറങ്ങുകയും ഒരു മലയാളിസ്നേഹിതൻെറക്കൂടെ മി: കുറപ്പിൻെറ വീട്ടിൽ ഭക്ഷണം കഴിക്കുകയുമുണ്ടായിട്ടുണ്ട്. കെന്യയിൽ സഞ്ചരിക്കുന്നതിനുള്ള ഹ്റസ്വകാലവാസത്തിനു പെർമിററുകിട്ടാൻ വീണ്ടും മൊമ്പാസയിൽ വരേണ്ടിവരുമെന്നു അന്നു വിചാരിച്ചിരുന്നില്ല. കെന്യാ ഉഗന്താ നാടുകളിലൂടെ സുഡാനിലേയ്ക്കുള്ള യാത്രയ്ക്കു ഒരു തയാറെടുക്കൽക്കൂടിയായിരുന്നു എൻെറ മൊമ്പാസാവാസം.

കുറപ്പ് കുടുംബസമേതം ആഫീസിൻെറ മുകളിലത്തെ നിലയിലാണ് താമസിക്കുന്നതു്. എനിയ്ക്കു താമസിയ്ക്കാൻ അവിടെ ഒരു മുറി മുൻകൂട്ടിത്തന്നെ ഏർപ്പാടുചെയ്തു വെച്ചിട്ടുണ്ടായിരുന്നു.

നീണ്ട യാത്രകളിൽ നമുക്കു പല ആളുകളുമായി പരിചയപ്പെടേണ്ടിവരും, പലരുടേയും സഹായം ആവശ്യമായി വരും. മലയാളികളും, ഇന്ത്യക്കാരും, മറുനാട്ടുകാരുമെല്ലാം നമുക്ക് ഒരുപോലെ വേണ്ടിവരും. എന്നിരിക്കിലും, മലയാളികളായ പുതിയ സ്നേഹിതന്മാരെ മറുനാട്ടിൽവച്ചു് കണ്ടുമുട്ടുന്നതു് ഒരു മഹോത്സവമാണ്. ഇവരെല്ലാം നമ്മെ കാണുമ്പോൾ സ്വന്തം വീട്ടുകാരെപ്പോലെ സ്വാഗതംചെയ്തു് കൂട്ടിക്കൊണ്ടുപോയി സകല സഹായങ്ങളും കണ്ടറിഞ്ഞുചെയ്യുമെന്നു കരുതാൻ പാടില്ലല്ലോ. നാട്ടിൽനിന്നു പുതുതായി വന്നവരാണെന്നറിഞ്ഞാൽ, ഇല്ലാത്ത മേന്മയും ഡംഭും നടിച്ചു് ഒരു പുഞ്ചിരിയും തലയാട്ടലുംമാത്രം കാഴ്ചവെച്ചു് ഒന്നും മിണ്ടാതെ കടന്നുപോകുന്ന ചില മലയാളികളെ മറുനാട്ടിൽവച്ചു് ഞാൻ കണ്ടിട്ടുണ്ട്. അവരുടെപേരിൽ അലോഹ്യമൊന്നും എനിയ്ക്കു തോന്നിയിട്ടില്ല. അതവരുടെ പ്രത്യേക സ്വഭാവമാണെന്നു കരുതി സമാധാനിച്ചാലും അവരെ മറക്കാനും കഴിയുകയില്ല. എന്നാൽ, സഹോദരനിർവ്വിശേഷമായ പെരുമാററംകൊണ്ട് എനിയ്ക്കു് മറക്കാൻകഴിയാത്ത ഒരു മാന്യവ്യക്തിയാണ് മൊമ്പാസയിലെ കുറപ്പ്. ഞാൻ അവിടെ ഒരതിഥിയായിരുന്നില്ല. ആ കുടുംബത്തിലെ ഒരംഗമായിരുന്നു. പിറേറന്നു ഒരു ഞായറാഴ്ചയായിരുന്നു. കുറപ്പ്, കാപ്പിരിവേല



വന്യാക്കാവനിത (മൊമ്പാസ)



ഗിരിയാമ വനിത

ക്കാരൻ അമരുവിനേയുംകൂട്ടി സമാക്കിയും ന്യാമയും (മത്സ്യവും മാംസവും) വാങ്ങാൻ മാർക്കറ്റിലേയ്ക്കു പുറപ്പെട്ടു. അങ്ങാടിയും ചന്തയും കാണാൻ ഞാനും അവരുടെകൂടെ ഇറങ്ങി.

## കോഴിക്കോടിന്റെ കൂറ്

ഞങ്ങൾ മാർക്കറ്റിന്റെ ഒരു മൂലയിലെത്തിയപ്പോൾ അരികിലെ ആൾക്കൂട്ടത്തിന്നിടയിൽനിന്നു മലയാളത്തിലുള്ള സംഭാഷണം എന്റെ കാതിൽ കടന്നുവീണു. ഞാൻ തിരിഞ്ഞുനോക്കി. വെളുത്ത ഷർട്ടും മുണ്ടും ധരിച്ച മൂന്നുനാലുപേർ അവിടെ ഓരോന്നു നോക്കി അതുമിതും പറഞ്ഞു ചിരിയ്ക്കുന്നു. അവരിലൊരാൾ മുണ്ടു മാടിക്കെട്ടി ഒരു മുറിബീഡിയും വലിച്ചുകൊണ്ടാണ് നില്ക്കുന്നതു്. അവരുടെ കോഴിക്കോടൻശൈലിയിലുള്ള സംഭാഷണം എന്നെ കോൾമയിർക്കൊള്ളിച്ചുവെന്നുതന്നെ പറയാം.

“എന്ത്ര്ത്താ ഇവടെ ഇത്രൊയെക്ക നോക്കിച്ചിരിക്കാൻ?” ഞാൻ അവരുടെമുമ്പിൽ ചെന്നുനിന്നു ഉറക്കെ ചോദിച്ചു.

അവർ നാലുപേരും ഇടിവെട്ടേറ്റതുപോലെ നിന്നുപോയി.

“കോഴിക്കോട്ടുനിന്നല്ലേ?” അവരെ മുമ്പു നല്ല പരിചയമുണ്ടെന്ന നാട്യത്തിലുള്ള എന്റെ രണ്ടാമത്തെ ചോദ്യത്തിന്നും അവർ മറുപടി പറഞ്ഞില്ല. പാൻറും ഷർട്ടും ടൈയ്യും ധരിച്ച് ചുമലിലൊരു ക്യാമറയും തൂക്കിയിട്ട് നില്ക്കുന്ന എന്നെ അവർ ഒരു പ്രേതത്തെ പകൽ കണ്ടുമുട്ടിയ പ്രതീതിയോടെ, മിണ്ടാൻ വയ്യാതെ നിന്നു നോക്കുകയാണ്. അരമിനിട്ടു കഴിഞ്ഞപ്പോൾ മെലിഞ്ഞുനീണ്ട തലമുഴുവനും നരച്ച ഒരു നാവൃദ്ധൻ സംസാരിച്ചുതുടങ്ങി. “ഞങ്ങൾ കോഴിക്കോട്ടാണ്—ഫറോക്കിൽ”

“ഇവിടെ എങ്ങനെ വന്നു?”

അയാൾ വിസ്തരിച്ചു പറഞ്ഞുതന്നു.

കാഞ്ചിമേഘ്ജിഷാ എന്നൊരു ബോംബെക്കാരൻ, മൊമ്പാസയിൽ ഒരു പുതിയ ഓട്ടുകമ്പനി നിർമ്മിക്കാൻ അവരെ ഫറോക്കിൽനിന്നും കൊണ്ടുവന്നിരിയ്ക്കയാണ്. അവർ ഓട്ടുകമ്പ

നിയിൽ വളരെ പഴക്കവും പരിചയവുമുള്ള നാടൻ സാങ്കേതിക വിദഗ്ധരാണു്. ആശാരിയും പെരുന്തച്ചരിയും അക്കൂട്ടത്തിലുണ്ടു്. ആ വൃദ്ധനാണു് അവരുടെയിടയിലെ എഞ്ചിനീയർ. ജോസഫ് എന്നാണു പേരു്.

ജോസഫ് തൻെറ കൂട്ടുകാരേയും പരിചയപ്പെടുത്തിത്തന്നു. സാമി, ചന്തുക്കുഞ്ഞൻ, ഉണ്ണിക്കുട്ടി. അവർ മൊമ്പാസയിൽ വന്നിട്ടു് ഒരു മാസമായി. മൊമ്പാസയിൽ മലയാളികൾ ആരുമില്ലാ എന്നാണു് സേട്ടുവിൻെറ ഏജൻറന്മാർ ഇക്കൂട്ടരെ പറഞ്ഞു വിശ്വസിപ്പിച്ചിരുന്നതു്. ഹിന്ദുസ്ഥാനി നിശ്ചയമില്ലാത്തതുകൊണ്ടു് മററ ഇന്ത്യക്കാരുമായി ഇടപെടാനും ഇവർക്കു കഴിഞ്ഞിരുന്നില്ല. തടങ്ങൽക്കാരെപ്പോലെയാണു് സേട്ടുവിൻെറ ആളുകൾ ഇവരെ കൊണ്ടുനടക്കുന്നതു്.

നാട്ടിൽ കിട്ടിവരുന്നതിൻെറ നാലിരട്ടി ശമ്പളവും ചെലവും കൊടുക്കാമെന്നു പറഞ്ഞു് പ്രലോഭിപ്പിച്ചിട്ടാണു് സേട്ടു് ഇവരെ ഇവിടെ കൊണ്ടുവന്നിരിക്കുന്നതു്. മൊമ്പാസയിൽ ആശാരിക്കു് മാസത്തിൽ 550 ഷില്ലിങ്ങ് (340ക.) ശമ്പളം കിട്ടിവരുന്നുണ്ടെന്ന കഥ ഇവർ അറിയുകയില്ല.

കുറപ്പു് അവരെ വീട്ടിലേക്കു ക്ഷണിച്ചു. ഞങ്ങളെ കണ്ടതിൽ അവർക്കു് ഒരു നിധികിട്ടിയ സന്തോഷമുണ്ടായിരുന്നു. അടുത്ത ഞായറാഴ്ച അവരുടെ താമസസ്ഥലത്തു ചെല്ലാൻ അവർ നിർബ്ബന്ധപൂർവ്വം ക്ഷണിച്ചു. ഞങ്ങളതു സ്വീകരിക്കയുംചെയ്തു.

മൊമ്പാസയിൽ വേറെയും ചില മലയാളികളുണ്ടായിരുന്നു. മൊമ്പാസാ സ്കൂൾ പ്രിൻസിപ്പാൾ മി: എൻ. ജെ. ജോസഫ്, ഏ. ജി. അബ്ദുൾഹുസൈൻ കമ്പനിയിലെ മി: രാഘവൻ, മക്കൂപ്പയിലെ മി: കരുണാകരൻനായർ മുതലായവരുമായി ഞാൻ പരിചയപ്പെട്ടു. ഇവരിൽ കരുണാകരൻനായരെപ്പററി പ്രത്യേകം പറയേണ്ടിയിരിക്കുന്നു.

### കരുണാകരൻനായർ

കണ്ണൂക്കാരനായ കരുണാകരൻനായർ ആഫ്രിക്കയിൽ ജനി

യ്ക്കുണ്ട ഒരാളാണു്. ജനിച്ചതു് ആഫ്റിക്കയിലല്ലെങ്കിലും അദ്ദേഹം വളൎന്നതു് ആഫ്റിക്കയിലാണു്. ആഫ്റിക്കയോടു് ഇത്രയേറെ ഒട്ടിച്ചേൎന്ന ഒരിന്ത്യക്കാരനെ വേറെ കാണുകയില്ല. കിഴക്കെ ആഫ്റിക്കയിൽ കെന്യാ കടൽക്കരപ്രദേശങ്ങളെപ്പററിയും അവിടങ്ങളിലെ നാനാവൎഗ്ഗങ്ങളെപ്പററിയും മി: നായൎക്കുള്ള അറിവു് അത്ഭുതാവഹമാണു്. കിഴക്കെ ആഫ്രിക്കയിലെ പൊതുഭാഷ സ്വാഹിലിയാണെങ്കിലും ഇവിടെ ഓരോ വൎഗ്ഗക്കാൎക്കും പ്രത്യേകം ഭാഷകളുണ്ടു്. ആ വൎഗ്ഗഭാഷകളിൽ മിക്കതും ഇദ്ദേഹം വശമാക്കിയിട്ടുണ്ടു്.

കരുണാകരൻനായൎക്കു് വ്യാപാരസംബന്ധമായ പല ഏൎപ്പാടുകളുമുണ്ടെങ്കിലും പ്രധാന ഏൎപ്പാടു് ഗവണ്മെൻറിനു് നിരത്തുനിൎമ്മാണത്തിനുള്ള ജെല്ലി (കരിങ്കൽക്കഷണങ്ങൾ) യും, ചരലും, മണ്ണും മററും സപ്ലൈ ചെയ്യുന്ന കരാറാണു്. ഈ ക്വാറി (കല്ലുവെട്ടുകുഴി) കൾ പത്തും പതിനഞ്ചും മൈൽ അകലെയുള്ള കാട്ടുമൂലകളിലാണു്. പാറയുടയ്ക്കുന്ന പണി ത്വരിതപ്പെടുത്തുവാനും ഉടച്ചു ശരിപ്പെടുത്തിയ ജെല്ലി ലോറിയിൽ കയററിക്കൊണ്ടുവരാനും കരുണാകരൻനായർ കൂടെക്കൂടെ ഈ ക്വാറിപ്രദേശങ്ങളിൽ ചുററിയടിയ്ക്കാറുണ്ടായിരുന്നു. കാപ്പിരിഗ്രാമമൂലകൾ കാണാൻ നല്ലൊരവസരമാണെന്നു കരുതി ഞാൻ ചിലപ്പോൾ കരുണാകരൻനായരുടെകൂടെ ലോറിയിൽ കയറിക്കൂടും.

ഒരു ദിവസം ഞങ്ങൾ പുറപ്പെട്ടതു്, 13 മൈൽ ദൂരെയുള്ള കനമായി ഷാംബ (ഗ്രാമം) യിലേക്കായിരുന്നു.

ന്യാലിപ്പാലം കടന്നു, കിസൌണിഗ്രാമത്തിലൂടെ ഞങ്ങൾ ബംബൂരി കടൽക്കരയിലെത്തി. തെങ്ങിൻതോപ്പുകൾ നിറഞ്ഞ, കെന്യയുടെ കിഴക്കൻ കടൽക്കരപ്രദേശങ്ങൾ, കേരളക്കരയുടെ തനിപ്പകൎപ്പുകളാണു്. മാവു്, കടപ്പിലാവു്, മുരിങ്ങ, പപ്പായം തുടങ്ങിയ മരങ്ങൾ വളൎന്നുനില്ക്കുന്ന പറമ്പുകൾ സുപരിചിതങ്ങളായിത്തോന്നും.

ബംബൂരിയിൽനിന്നു ഞങ്ങൾ ഒരു പുഴക്കരയിലെത്തി. മുള

കൂട്ടങ്ങളും മുൾപ്പടർപ്പുകളും ഇരുകരകളിൽനിന്നും നദിയിലേയ്ക്കു് ഉലഞ്ഞുകുത്തി നില്ക്കുന്നു. ഇവിടെ ഒരു കടവുണ്ടു്. "ഷീമോ ലാ തേവാ" എന്നാണു് കടവിന്റെ പേരു്.

കടവിന്നടുക്കൽ നിന്നിരുന്ന ഒരു കാപ്പിരിച്ചിയെ നോക്കി കരുണാകരൻനായർ പറഞ്ഞു: "അവൾ പക്കോമാവർഗ്ഗക്കാരിയാണെന്നു തോന്നുന്നു."

"എന്താണവർക്കൊരു പ്രത്യേകത?"

"ആ ചുണ്ടുതുളച്ചതു് കണ്ടാലറിയാം."

ലോറി ചങ്ങാടത്തിൽ കയററി ഞങ്ങൾ കടവുകടക്കുമ്പോൾ കരുണാകരൻനായർ പക്കോമാവർഗ്ഗക്കാരെപ്പററി ചിലതെല്ലാം പറഞ്ഞുതന്നു.

മലിന്ദിനിയുടേയും ലാമുവിന്റെയും ഇടയ്ക്കുകിടക്കുന്ന കാടുകളിലാണു് പക്കോമാവർഗ്ഗക്കാർ പാർത്തുവരുന്നതു്. മനുഷ്യരെ കൊന്നു് അവരുടെ ലിംഗം അറുത്തെടുത്തു് വലിച്ചുനീട്ടി ഉണക്കി ഇവർ കഴുത്തിൽ കെട്ടിത്തൂക്കി നടക്കും. അധികം ലിംഗങ്ങൾ മാലയായി കെട്ടിനടക്കുന്ന പക്കോമാപ്പുരുഷന്നേ സമുദായത്തിൽ നിന്നു പെണ്ണുകിട്ടുകയുള്ളു.

കടവുകടന്നു കുറേദൂരം കാടുകളിലൂടെ സഞ്ചരിച്ചു് ഞങ്ങൾ മട്ടപാപ്പോ ഗ്രാമത്തിലെത്തി. മട്ടേപാപ്പോവിന്നടുത്താണു് കനമായി. അവിടെ ഒരു ചുകന്ന കുന്നിന്റെ ചെരിവിൽ പച്ചിലകളും പനയോലയുംകൊണ്ടു പുതപ്പിച്ച ചില കൊച്ചുപന്തലുകളുടെകീഴിൽ കാപ്പിരിക്കൂലിക്കാർ—ആണും പെണ്ണും—പാട്ടുപാടിക്കൊണ്ടു് പാറക്കല്ലുകൾ പൊട്ടിക്കുന്നുണ്ടായിരുന്നു. ദൂരെനിന്നു നായർബ്വാനയുടെ നിഴൽകണ്ടപ്പോൾ ആ കാപ്പിരികളുടെ കണ്ഠസ്വരങ്ങൾക്കും കരചലനങ്ങൾക്കും ഊക്കുവർദ്ധിച്ചു.

മി: നായർ എന്നോടു പറഞ്ഞു: "എല്ലാം കള്ളജന്തുക്കളാണു്—മേസ്തിരിയുടെ മുഖം തിരിഞ്ഞാൽ ഇവർ കൂട്ടുകൂടി വർത്തമാനം പറഞ്ഞിരിയ്ക്കും. തരംകിട്ടിയാൽ ഇരുന്നുകൊണ്ടുതന്നെ ഉറങ്ങുകയുംചെയ്യും. ദിവസക്കൂലിയ്ക്കല്ലാതെ ചെയ്ത വേലയുടെ തോതനു

സരിച്ചു് പ്രതിഫലം എന്ന വ്യവസ്ഥയ്ക്കു് ഇവരെ കിട്ടുകയുമില്ല."

ഞങ്ങൾ കനമായികടപ്പുറത്തെ തെങ്ങിൻതോപ്പിലെ തണലിൽ ചെന്നിരുന്നു. കരുണാകരൻനായർ ഒരു കാപ്പിരിപ്പയ്യനെ വിളിച്ചു "ടേംബുനാസി" എന്നു പറയുന്നതു് കേട്ടു:— കുറച്ചുകഴിഞ്ഞപ്പോൾ അവൻ ഓരോ കക്ഷത്തിൽ ഓരോ കുപ്പി തെംബിൻകള്ളും വെച്ചുകൊണ്ടു വരുന്നതുകണ്ടു. ഇവിടെ നല്ല "ടേംബുനാസി" കുപ്പിയൊന്നിനു വില മൂന്നണയേയുള്ളു.

വേറൊരു ദിവസം ഞങ്ങൾ 16 മൈൽ അകലെയുള്ള റബ്ബായിയിലേയ്ക്കാണ് പോയതു്. റബ്ബായിയിൽ ഒരു കിഴവൻകാപ്പിരിയുടെ കയ്യിൽ ഒരു വാക്കിങ്ങ്സ്റ്റിക്ക് കണ്ടു—കരുണാകരൻനായർ ആ വടി വാങ്ങിനോക്കി. ഒരു സാധാരണ ചൂരൽവടിയാണെന്നേ തോന്നൂ. അതു കാളയുടെ ലിംഗം വലിച്ചുനീട്ടി, ചില മരുന്നുകൾ പുരട്ടി ഉണക്കിയെടുത്തതാണത്രെ. അതുകൂടെ കൊണ്ടുനടക്കുന്ന കിഴവന്മാർക്കു കാളയുടെ ബലം കിട്ടുമെന്നാണ് വിശ്വാസം.

അടുത്ത ഞായറാഴ്ച കുറുപ്പും, കരുണാകരൻനായരും, പ്രിൻസിപ്പാൾ ജോസഫും ഞാനും ഒരു കാറിൽ കോഴിക്കോട്ടുകാർ നിർമ്മിയ്ക്കുന്ന ഓട്ടുകമ്പനിസ്ഥലത്തേയ്ക്കു പുറപ്പെട്ടു. മൊമ്പാസയിൽനിന്നു 7 മൈൽ ദൂരെ ഒരു കായൽക്കരയിലാണ് കാഞ്ചിമേഘ്ജിഷായുടെ "കോസ്റ്റൽ ബ്രിക്സ്‌വർക്സി"ൻെറ സ്ഥലം.

കിഴക്കെ ആഫ്റിയ്ക്കയിൽ ഓട്ടുകമ്പനികളില്ല—ആവശ്യമുള്ള ഓടുകൾ മലബാർകരയിൽനിന്നാണ് വരുന്നതു്. ഇവിടത്തെ കായൽക്കരയിൽ ഓടുണ്ടാക്കാൻ പററിയ പശിമരാശിമണ്ണു സുലഭമാണ്. കുറഞ്ഞ കൂലിയ്ക്കു് കാപ്പിരിത്തൊഴിലാളികളേയുംകിട്ടും. ഇതെല്ലാം കണ്ടു മനസ്സിലാക്കിയിട്ടാണ് നമ്മുടെ കാഞ്ചിമേഘ്ജിസേട്ടു് ഇവിടെ ഒരു ഓട്ടുകമ്പനി "ഇടാൻ" പോകുന്നതു്. പുതിയ കമ്പനിയുടെ ചൂള പൊങ്ങിവരികയാണ്.

ഫറോക്ക്ജോസഫും കൂട്ടരും ഞങ്ങൾക്കു് നാടൻമട്ടിൽ നല്ലൊരു സദ്യ ഒരുക്കിവെച്ചിട്ടുണ്ടായിരുന്നു. ആഫ്റിയ്ക്കയിൽ

മദ്യമില്ലാത്ത സദ്യ മൃഗങ്ങളുടേതാണെന്നാണ് കാപ്പിരികൾപോലും പറഞ്ഞുവരുന്നതു്. ഫറോക്ക്സുഹൃത്തുക്കൾക്ക് ഈ വസ്തുത അറിഞ്ഞുകൂടെന്നു മനസ്സിലാക്കിയിട്ടായിരിക്കാം കരുണാകരൻ നായർ കുറച്ചു ശീമക്കുപ്പികൾകൂടെ കരുതിയതു്.

ഊണുകഴിഞ്ഞു് മയങ്ങി. ഉച്ചതിരിഞ്ഞപ്പോൾ ഞങ്ങൾ ഒരു സ്പെഷ്യൽബോട്ടിൽ കായൽ കടന്നു ഡോക്കുകളുടെ പരിസരത്തിൽ ചൂണ്ടലിടാൻ പോയി. സന്ധ്യവരെ ബകധ്യാനത്തിലിരുന്നിട്ടും ഒന്നും കിട്ടിയില്ല. മത്സ്യങ്ങൾക്കും അന്നു് എന്തോ സദ്യ കിട്ടിയിരുന്നതുകൊണ്ടാവാം അവ ഞങ്ങളുടെ ഇരവിഴുങ്ങാൻ വരാഞ്ഞതു്.

ചൂണ്ടൽക്കയർ ചുരുട്ടിക്കെട്ടി ഒഴിഞ്ഞ കൊട്ടയുമായി മടങ്ങുന്ന ഞങ്ങളുടെ പുറകെ ഒരു കാപ്പിരിപ്പയ്യൻ ഓടിവന്നു. അവന്റെ കയ്യിൽ ഒരു വലിയ നരിമീൻ ഉണ്ടായിരുന്നു.

"ബ്വാനാ, വെറുംകയ്യായി വീട്ടിലേയ്ക്കു പോകണ്ട — ഇതു് വാങ്ങിക്കോളൂ. വില വളരെ സഹായം." അവൻ നരിമീൻ കയ്യിൽ പൊക്കിപ്പിടിച്ചു് ഇളിച്ചുകൊണ്ടു പറഞ്ഞു.

ആ ചെറുക്കൻ ഞങ്ങളെ ചൂണ്ടലിട്ടുനില്ക്കുകയായിരുന്നുവെന്നു ഞങ്ങൾക്കു മനസ്സിലായി. വൈകുന്നേരംവരെ ചൂണ്ടലിട്ടിരുന്നിട്ടും ഒന്നും കിട്ടാതെ മടങ്ങിപ്പോകുന്ന ചില സായിപ്പുമാർക്ക് ഇവന്റെ സേവനം ഒരനുഗ്രഹമാണു്. വീട്ടുകാരിയുടെ മുമ്പിൽ വെറുംകയ്യോടെ വിഡ്ഢിയായിച്ചെല്ലുന്നതിനുപകരം, പഹയൻ നരിമീൻ കയ്യിൽ ഉയർത്തിപ്പിടിച്ചു് "ഡാർലിങ്ങ്, തുക്കപ്പെട്ടി കൊണ്ടുവാ" എന്നു പടിയ്ക്കൽനിന്നുതന്നെ വിളിച്ചുപറയാമല്ലോ.

ഞങ്ങൾക്കു ബോദ്ധ്യപ്പെടുത്താൻ വീട്ടുകാരികളില്ലാത്തതുകൊണ്ടു്, അവന്റെ സേവനം നിരസിക്കേണ്ടിവന്നു.

"നമ്മൾക്കു ചൂണ്ടലിൽ മീൻകിട്ടാഞ്ഞതിന്റെ കാരണം ഇപ്പോൾ മനസ്സിലായി." കരുണാകരൻ നായർ പറഞ്ഞു: "ആ കാപ്പിരിച്ചെക്കൻ എന്തോ മന്ത്രവാദംചെയ്തു മീനുകളെ ഓടിച്ചിട്ടുണ്ടാകും"

ന്യാലി കടപ്പുറം, ലിക്കോണി കടവ്, പോർത്തുഗീസ്സ് കോട്ടയുടെ പരിസരം, ഇവയെല്ലാം ഒററയ്ക്കും കൂട്ടമായും ചെന്നിരിയ്ക്കാൻ പററിയ സ്ഥലങ്ങളാണ്. ദീപാവലി ദിവസം വൈകുന്നേരം ഞങ്ങൾ ന്യാലിബീച്ചിലേയ്ക്കു ഒരു പിക്ക്നിക്കിനു പോയി.

## ഫോർട്ട് ജീസസ്സ്

മൊമ്പാസയുടേയും, പൂർവ്വ ആഫ്റിക്കയിൽ പോർത്തുഗീസ്സുകാരുടേയും ചരിത്രങ്ങൾക്കു സാക്ഷ്യം വഹിയ്ക്കുന്ന ഒരു പഴയ കോട്ടയാണ് ഫോർട്ട് ജീസസ്സ്. 1592-ൽ പോർത്തുഗീസ്സുകാർ കിഴക്കെ ആഫ്റിക്കൻ തീരത്തെ മലിന്ദിയിൽനിന്നു തങ്ങളുടെ ആസ്ഥാനം മൊമ്പാസയിലേയ്ക്കു മാററി ഇവിടെ ഈ കോട്ട പണിയിച്ചു. ഓമാനിൽനിന്നുള്ള അറബികളുടെ ആക്രമണം കോട്ടയുടെ നേർക്കു, കൂടെക്കൂടെ ഉണ്ടായിക്കൊണ്ടിരുന്നു. പോർത്തുഗീസ്സുകാർതന്നെ വളർത്തിക്കൊണ്ടുവന്നു് ക്രിസ്ത്യാനിയാക്കി മാററിയ ജൂസഫ് ബിൻ ഹസ്സൈൻ എന്ന അറബി രാജകുമാരൻ (അയാളുടെ പിതാവ് മൊമ്പാസയുൾപ്പെട്ട കിഴക്കെ ആഫ്റിക്കൻപ്രദേശത്തെ രാജാവായിരുന്നു. ഈ രാജാവിനെ പോർത്തുഗീസ്സുകാർ അറബിച്ചാരന്മാരെക്കൊണ്ടു കൊല്ലിയ്ക്കുകയാണുണ്ടായതു്) തൻെറ രാജ്യം അവകാശപ്പെടുകയും പോർത്തുഗീസ്സ് പടയാളികളെ മുഴുവനും ജീസസ്സ് കോട്ടയിൽവെച്ചു് ആക്രമിച്ചു നശിപ്പിക്കുകയുംചെയ്തു. അതിനുശേഷം പോർത്തുഗീസ്സുകാർ മൊമ്പാസ കയ്യൊഴിച്ചു. അവിടെ അറബികളുടെ ആധിപത്യം പുനഃസ്ഥാപിതമായി. അറബികൾ തമ്മിലും അധികാരത്തിനുള്ള മാത്സര്യങ്ങൾ വർദ്ധിച്ചുവന്നു. അങ്ങിനെയാണ് 1823-ൽ ഓമാനിലെ സുൽത്താൻ ബ്രിട്ടീഷ് പടക്കപ്പലുകളുടെ സഹായം ആവശ്യപ്പെട്ടതു്. ബ്രിട്ടീഷുകാർ സഹായം നൽകി, ബ്രിട്ടീഷ് പതാക മൊമ്പാസയിൽ ഉയർത്തുകയുംചെയ്തു.

മൊമ്പസാതുരുത്തു് പേരിനു് ഇന്നും സാഞ്ചിബാർ സുൽ

ത്താന്റെ സ്വത്താണ്. ബ്രിട്ടീഷുകാർ ഇപ്പോഴും സുൽത്താന്നു കൊല്ലത്തിൽ 16,000 പവൻ പാട്ടം കൊടുത്തുവരുന്നുണ്ട്.

ഫോർട്ട് ജീസസ്സ് ഇപ്പോൾ ഒരു ജയിലിലായി ഉപയോഗിച്ചുവരികയാണ്.

## മക്കുപ്പയിലെ ഗോമ.

ആഫ്റിക്കക്കാരുടെ പറയടിയോടുകൂടിയ നൃത്തത്തിനാണ് ഗോമ എന്നു പറയുന്നത്.

ഒരു ദിവസം വൈകുന്നേരം ഞാൻ മക്കുപ്പയിലൂടെ നടക്കുമ്പോൾ മൈതാനത്തിൽ ആൾക്കൂട്ടവും ബഹളവുംകണ്ടു അങ്ങോട്ടു ചെന്നു നോക്കി. അവിടെ ഒരു ഗോമ നടക്കുന്നുണ്ടായിരുന്നു.

നാട്ടുകാരുടെ ഏതോ ഉത്സവദിവസമാണ്. ഗോമയ്ക്കു പുറമെ വിവിധ കലാപ്രകടനങ്ങളും ഉണ്ടായിരുന്നു.

ചുവടുവെച്ച് ഒരിടത്ത് പറയടിയുടെ താളത്തിൽ ആണുങ്ങളും പെണ്ണുങ്ങളും ഒരു ചങ്ങലയായി നീങ്ങുന്നു. മറെറാരിടത്ത് ഒരു കൂററൻ കാപ്പിരി നാടൻ കായികാഭ്യാസപ്രകടനങ്ങൾ നടത്തുന്നു. മുഖമൂടിവെച്ച ഒരുത്തൻ ചില ലൈംഗികനൃത്തങ്ങൾ കാണിക്കുന്നു. ഒരു കോമാളിയുണ്ട്. അവന്റെ കോപ്പിരാട്ടികളാണ് കാണികളെ ഏററവുമധികം രസിപ്പിച്ചത്. അവൻ ഒരനുകരണവിദഗ്ദ്ധനാണ്. മലബന്ധം ബാധിച്ച ഒരു മനുഷ്യൻ മലവിസർജ്ജനത്തിന്നിരിക്കുമ്പോൾ കാട്ടിക്കൂട്ടുന്ന കോപ്പിരാട്ടികൾ അവൻ വിദഗ്ദ്ധമായി അഭിനയിച്ചു കാണിച്ചു—കാപ്പിരിയുടെ ഒരു കലാബോധം!

## ഒരിന്ത്യൻവിരുന്ന്

കിഴക്കെ ആഫ്റിക്കയിലെ ഇന്ത്യൻ ട്രേഡ് കമ്മീഷ്ണർ സർദാർ സാഹേബ് സംഗത്സിംഗ് ഉദ്യോഗംവിട്ടു നാട്ടിലേക്കു മടങ്ങുന്നതു പ്രമാണിച്ച് മൊമ്പാസയിലെ ഇന്ത്യക്കാർ അദ്ദേഹത്തിന്നു ഒരു വിരുന്നു നൽകിയിരുന്നു. വിരുന്നിൽ സംബന്ധി

ഷ്ഠാൻ ഒരു ക്ഷണക്കത്തു്, എനിക്കും കിട്ടി. മൊമ്പാസയിലെ ഉയൎന്ന മണ്ഡലത്തിലുള്ള പല ഇന്ത്യക്കാരെയും അവരുടെ സ്ത്രീജനങ്ങളെയും ഒരുമിച്ചുകാണുന്നതിനും പഠിക്കുന്നതിനും നല്ലൊരവസരമായിരുന്നു അതു്. ചുണ്ടും കവിളും ചുകപ്പിച്ചു കയ്യിൽ പാമ്പിൻകൊട്ട പോലുള്ള കൈസഞ്ചിയും തൂക്കി മടിച്ചാടി നടക്കുന്ന ആ ഇന്ത്യൻമങ്കമാരെക്കണ്ടാൽ അനുകമ്പതോന്നും.

വിരുന്നിൽ പാശ്ചാത്യാചാരം നിൎവ്വഹിച്ചതു് ഇന്ത്യൻ കമ്മീഷ്ണർ അപ്പാസാഹേബ്പന്തു് ആയിരുന്നു.

അദ്ധ്യായം 3.

# മൊമ്പാസയിൽനിന്നു് നൈറോബിയിലേയ്ക്കു്

വൻകാടുകളും മലകളും മുറിച്ചു് കടന്നുപോകുന്ന തീവണ്ടിപ്പാത നിർമ്മാണത്തിന്റെ അത്ഭുതമായൊരു പ്രദർശനമാണു് കെന്യാ ഉഗണ്ടാ റെയിൽവെ.

ആഫ്രിക്കയുടെ കിഴക്കെ കടൽക്കരയിൽനിന്നു് മദ്ധ്യആഫ്രിക്കയുടെ മാറിലേയ്ക്കു്, കെന്യയിൽനിന്നു് ഉഗണ്ടയിലേയ്ക്കു് ഒരു റെയിൽവെ വേണമെന്നു് ബ്രിട്ടീഷ് ഗവർമ്മേണ്ടു് തീരുമാനിച്ചപ്പോൾ ഒരു പുതിയ ലോകം പണിചെയ്യുന്നതിനെക്കാൾ അദ്ധ്വാനവും പണച്ചെലവും വേണ്ടിവരുമെന്നു് അവർ കരുതിയിട്ടുണ്ടാവില്ല. 1895-ൽ റെയിൽവേയുടെ പണി മൊമ്പാസയിൽ നിന്നാരംഭിച്ചു. വരണ്ട മണൽപ്പരപ്പുകളിലൂടെയും, ഇടതൂർന്ന മുൾപ്പടർപ്പുകളുടെ വൻമേഖലകളിലൂടെയും പിന്നെ പെട്ടെന്നു് 7000 അടി പൊക്കത്തിലുള്ള മലമുതുകിലൂടെയും പാതകൾ വെട്ടിത്തെളിയിച്ചു് റെയിലുകൾ ഉറപ്പിക്കാൻ എന്തൊക്കെ പ്രതിബന്ധങ്ങളോടാണു് മല്ലിടേണ്ടിവന്നതു്. കാടു തെളിയിക്കാനും, പാറകൾ പൊട്ടിക്കാനും പാതകൾ വെട്ടാനും നിത്യേന ആയിരക്കണക്കിൽ തൊഴിലാളികൾ വേണം, നാട്ടുകാരായ കാപ്പിരികളെ ചുമടെടുക്കാനല്ലാതെ ഇത്തരം പുതിയ വേലകൾക്കൊന്നും കിട്ടുകയില്ല—അവർ ഇതിന്നു കൊള്ളുകയുമില്ല. അതിനാൽ

ആഫ്രിക്കൻ റെയിൽവെ നിർമ്മാണത്തിനു് കൂലിവേലക്കാരെ ഇൻഡ്യയിൽ നിന്നാണു് കൊണ്ടുവന്നതു്. പല ഘട്ടങ്ങളിലുമായി എല്ലാംകൂടി 32,000 ഇന്ത്യൻ കൂലിക്കാർ മൊമ്പാസയിൽ കപ്പലിറങ്ങുകയുണ്ടായി.

പണി നടന്നുകൊണ്ടിരിയ്ക്കെ പ്രതീക്ഷിക്കാത്ത പല പ്രതിബന്ധങ്ങളും, ആപത്തുകളും നേരിട്ടു. പുരുഷന്മാരായി 4000 ഇന്ത്യാക്കാരായ കൂലിക്കാർ ഇവിടെ വേലചെയ്തിരുന്നു. ഏതോ ഒരുതരം സാംക്രമികരോഗം ബാധിച്ചു് അക്കൂട്ടരിൽ 3000 എണ്ണം ചത്തൊടുങ്ങി. മലമ്പനി, മഞ്ഞപ്പനി തുടങ്ങിയ മററു രോഗങ്ങളാലും, കൂടെക്കൂടെ ഉണ്ടായിക്കൊണ്ടിരുന്ന അപകടങ്ങളാലും വേലക്കാരുടെ സംഖ്യ കുറഞ്ഞുതുടങ്ങി. റെയിൽവെ സാവൊ പ്രദേശത്തെത്തിയപ്പോൾ പുതിയൊരു ആപത്തു് പിടികൂടി. സിംഹങ്ങൾ. രോഗംകൊണ്ടു് മരിച്ച കൂലിക്കാരുടെ ശവങ്ങൾ ശരിക്കു മറവുചെയ്യാതെ കാട്ടിലേയ്ക്കു വലിച്ചെറിഞ്ഞതു് സിംഹങ്ങൾ ഭക്ഷിക്കാനിടയായി. നരമാംസത്തിന്റെ സ്വാദറിഞ്ഞ സിംഹങ്ങൾ കൊതിമൂത്തു ജീവനുള്ള മനുഷ്യരേയും ആക്രമിച്ചു തുടങ്ങി. ഇന്ത്യക്കാരെയാണു് ഇവ പിടികൂടിയതു്. സാവൊനദിയുടെ പാലം പണിതീരുന്നതിനുമുമ്പു് തന്നെ 28 ഇന്ത്യക്കാർ സിംഹങ്ങളുടെ വയററിലായിക്കഴിഞ്ഞിരുന്നു. ഈ നരഭുക്കുകളെയെല്ലാം വെടിവച്ചു കൊന്നില്ലെങ്കിൽ റെയിൽവെ നിർമ്മാണം അവിടെ അവസാനിപ്പിക്കേണ്ടിവരുമെന്നു് മനസ്സിലായപ്പോൾ വെള്ളക്കാർ രണ്ടുമൂന്നാഴ്ചക്കാലത്തേക്കു് റെയിൽവെപ്പണി നിർത്തിവച്ചു് സിംഹവേട്ടക്കു കാട്ടിലേക്കു് പോയി.

അങ്ങിനെ രണ്ടുകൊല്ലംകൊണ്ടു് നിർമ്മിക്കാൻ കഴിഞ്ഞ റെയിൽവെയുടെ നീളം 181 മൈലായിരുന്നു. ആകെ റെയിൽവെ നിർമ്മാണത്തിനുള്ള പ്രാരംഭ ചെലവുകൾക്കു് നീക്കിവെച്ച മുപ്പതുലക്ഷം പവൻ മുഴുവനും അപ്പോഴേക്കു് അവസാനിച്ചിരുന്നു.

1889-ൽ റെയിൽവെ നൈറോബിവരെ എത്തി. ഉഗ

ന്തയിൽ റെയിൽവെ അവസാനിപ്പിച്ചതു് 1926-ലാണു്.

കെന്യാ ഉഗന്താ റെയിൽവെ നിർമ്മാണത്തിനു് ആകെ 55 ലക്ഷം പവൻ ചെലവായിട്ടുണ്ടത്രെ.

ഞാൻ നൈറോബിയിലേക്കു് ഒരു രണ്ടാംക്ലാസ്സ് ടിക്കററു വാങ്ങി ബർത്തു് റിസർവു് ചെയ്തിരുന്നു. മൊമ്പാസയിൽ നിന്നു് നൈറോബിയിലേക്കു് റെയിൽമാർഗ്ഗം 330 മൈൽ ദൂരമുണ്ടു്— ടിക്കററിന്റെ ചാർജ്ജു് 49 ഷില്ലിങ്ങ് 50 സെൻറു്.

4½ മണിക്കു് നൈറോബിട്രെയിൻ മൊമ്പാസ സ്റ്റേഷൻ വിട്ടു, കുറച്ചുനേരം കിലിന്ദിനി ഹാർബർ സ്റ്റേഷനിൽ തങ്ങി, പിന്നെ പത്തുമിനിട്ടുകൊണ്ടു് മക്കുപ്പ്വാ പാലം കടന്നു് മൊമ്പാസാ ദ്വീപിൽനിന്നു ആഫ്രിക്കൻ വൻകരയിലേക്കു പ്രവേശിച്ചു. കേരളക്കരയെ അനുസ്മരിപ്പിക്കുന്ന രംഗങ്ങൾ മുമ്പിൽ നിവന്നു കിടക്കുന്നു: തെങ്ങിൻ തോപ്പുകൾ, കൃഷിനിലങ്ങൾ, വയലുകൾ, വാഴത്തോട്ടങ്ങൾ, മാന്തോപ്പുകൾ. കാർഷികഗന്ധം കലർന്ന നിലങ്ങളിലൂടെ 15 മൈൽ സഞ്ചരിച്ചു് പിന്നെ ഒരു മേട്ടിലേക്കു് കയറുകയായി. മസേരാസ് മേട്. ഇതിന്റെ മുതുകിൽ ഗവൺമെണ്ടുവക കൃഷിഗവേഷണമന്ദിരങ്ങളും, ക്രിസ്തീയമിഷ്യണറിമാരുടെ താവളങ്ങളും ഒരു പള്ളിയും മററും കാണാം.

മൊമ്പാസയിൽനിന്നു് 44 മൈൽ ദൂരംവരെ വണ്ടി സമുദ്രതീരമേഖലയിലൂടെത്തന്നെയാണു് സഞ്ചരിക്കുന്നതു്. പിന്നെ, 44-ാം മൈലിലെ സാംബുരു സ്റ്റേഷൻ കഴിഞ്ഞാൽ കടൽക്കരപ്രദേശത്തോടു യാത്രപറഞ്ഞു് മുൾപ്പടർപ്പുകളുടെ സാമ്രാജ്യത്തിലേക്കു പ്രവേശിക്കുകയായി. മനുഷ്യഗന്ധമേൽക്കാത്ത മഹാവനങ്ങൾ. പച്ചക്കരിമ്പടക്കെട്ടുകൾ അട്ടിവച്ചപോലെ മുററിവളർന്നു കിടക്കുന്ന ആ മുൾപ്പടർപ്പുകളുടെ മണ്ഡലത്തിൽ വന്യമൃഗങ്ങൾക്കുപോലും ജീവിതം സാദ്ധ്യമല്ല. അതൊരു പച്ച മരുഭൂമിയാണു്. മനം മടുപ്പിക്കുന്ന കാഴ്ച.

സന്ധ്യയുടെ ആഗമനം പരിസരങ്ങൾക്കു കുറച്ചുനേരം ഒ

ത്ത സൌന്ദര്യം ചാർത്തിക്കൊടുത്തു. പെട്ടെന്ന് സന്ധ്യ മയങ്ങി പുറംലോകം ഇരുട്ടിത്തുടങ്ങി.

ഡൈനിങ്ങ് കാറിൽനിന്ന് അത്താഴം കഴിച്ച് ഞാൻ നേരത്തെ ഉറങ്ങാൻ കിടന്നു.

റെയിൽപ്പാതയ്ക്കിരുവശങ്ങളിലുമായി ആ കുലപ്പുഷ്പങ്ങളുടെ ദൃശ്യം, 160 മൈൽ ദൂരത്തോളം തുടർന്നു കിടക്കുന്നുണ്ടത്രെ.

വണ്ടി അർദ്ധരാത്രിയിൽ ഏതോ ഒരു സ്റ്റേഷനിൽ ചെന്നുനിന്നപ്പോൾ ഞാൻ ഉണർന്നു പുറത്തേക്കു നോക്കി. സാവോ സ്റ്റേഷനാണ്. ഇന്ത്യക്കാരുടെ രക്തബന്ധമുള്ള ഇവിടത്തെ സിംഹങ്ങളെ ഓർത്തുകൊണ്ട് ഞാൻ വീണ്ടും ഉറങ്ങാൻ കിടന്നു.

പ്രഭാതത്തിൽ സുൽത്താൻ ഹമ്മദ് എന്ന സ്റ്റേഷനിലെത്തി. ഇതൊരു കുന്നിൻപുറമാണ്. ഇവിടെ നിന്നു നോക്കിയാൽ ദൂരെ ഇടതുഭാഗത്തായി കിലിമഞ്ജാറൊ മഞ്ഞുമലയും, വലതുഭാഗത്തായി കെന്യാഗിരിയും കാണാമെന്ന് കേട്ടിട്ടുണ്ട്. അന്തരീക്ഷം കാർമൂടികിടന്നിരുന്നതിനാൽ ആ ഇരട്ടക്കാഴ്ച കാണാൻ ഭാഗ്യമുണ്ടായില്ല. എന്നാൽ, അടുത്ത പുൽമൈതാനങ്ങളിൽ കാണാൻ ധാരാളം വകയുണ്ടായിരുന്നു. ആഫ്രിക്കൻ വന്യമൃഗങ്ങൾ. റിസർവ് വനങ്ങളിലൂടെയാണ് വണ്ടി ഓടുന്നത്. മാൻകൂട്ടങ്ങളേയും നാലഞ്ചു സീബ്രകളേയും വളരെ അടുത്തു കണ്ടു. ഈ തുറന്ന കാഴ്ചബംഗ്ലാവ് നൈറോബി വരെ തുടർന്നുകൊണ്ടിരുന്നു. ങ്കോങ്ങ് നദിയുടേയും മസായി റിസർവ് നിലങ്ങളുടേയും ഇടയ്ക്കുകിടക്കുന്ന "നൈറോബി പാർക്കിൻെറ" വിസ്തീർണ്ണം 40 ചതുരശ്രമൈലാണ്. നാല്പതോളം വർഗ്ഗങ്ങളിൽപ്പെട്ട പതിന്നാലായിരത്തോളം വന്യമൃഗങ്ങൾ ഈ പാർക്കിൽ വിഹരിച്ചുവരുന്നുണ്ടത്രെ.

നാഷനൽ പാർക്കുകൾക്കും വന്യമൃഗറിസർവ് വനങ്ങൾക്കും വേണ്ടി കെന്യാ ഗവർമ്മേണ്ട് ആകെ ഏതാണ്ട് 24,000 ചതുരശ്രമൈൽ സ്ഥലം നീക്കിവച്ചിട്ടുണ്ട്. ലോകത്തിൽ വേറെ ഒ

രു രാജ്യവും ഇത്രയധികം നിലം കാട്ടുമൃഗങ്ങൾക്കുവേണ്ടി ഒഴിച്ചിട്ടിട്ടില്ല.

കെന്യയിൽ ആറു നാഷനൽ പാർക്കുകളും ആറു റിസർവ്വ് വനങ്ങളുമുണ്ട്. ഇവയിൽ ഏറ്റവും വലുത് 8000 ചതുരശ്ര മൈൽ സ്ഥലം അപഹരിക്കുന്ന സാവോ നാഷനൽ പാർക്കാണ്.

9½ മണിക്ക് നൈറോബി സ്റ്റേഷനിലെത്തി.



അദ്ധ്യായം 4.

# നൈറോബിയിൽ

നൈറോബി സ്റ്റേഷനിൽ എന്നെ സ്വീകരിയ്ക്കാൻ മി. കെ. എസ്സ്. പിള്ള വന്നു നിൽക്കുന്നുണ്ടായിരുന്നു. മി. പിള്ള നൈറോബിയിലെ സി. ഐ. ഡി. പോലീസ് സബ്ബ് ഇൻസ്പെക്ടരാണ്. ഞാൻ നൈറോബിയിലെത്തുന്ന വിവരം മൊമ്പാസയിലെ മി. കറുപ്പ് മി. പിള്ളയെ അറിയിച്ചിട്ടുണ്ടായിരുന്നു. നൈറോബിയിൽ രണ്ടുമൂന്നു ദിവസം ചെലവഴിച്ചു വേഗം ഉഗന്തയിലേക്ക് പുറപ്പെടണമെന്നായിരുന്നു എന്റെ പ്ലാൻ.

നൈറോബിയിൽ എനിക്ക് താമസിക്കാൻ മി. പിള്ള തന്റെ സഹോദരൻ ഉണ്ണിയുടെ വീട്ടിൽ എല്ലാ സൌകര്യങ്ങളും ചെയ്തുവച്ചിട്ടുണ്ടായിരുന്നു. ഉണ്ണി (മി. കെ. നീലകണ്ഠൻ നായർ) പങ്കാണിയിലെ റെയിൽവെ ക്വാട്ടേഴ്സിലാണ് താമസിക്കുന്നത്. ഞങ്ങൾ ഒരു ടാക്സി കാറിൽ പങ്കാണിയിലേയ്ക്കു പുറപ്പെട്ടു. മി. കെ. എൻ. നായർ കുടുംബത്തോടുകൂടിയാണ് താമസിക്കുന്നത്.

വൈകുന്നേരം മി. പിള്ള വന്നു. ഞങ്ങൾ നൈറോബി പട്ടണത്തിലേയ്ക്കു പുറപ്പെട്ടു. മി. നായരുടെ ചെറിയ മകൾ വസന്തയും ഞങ്ങളുടെ കൂടെ വന്നു.

ആഫ്രിക്കയുടെ ഗന്ധവും യൂറോപ്യൻ നഗരങ്ങളുടെ ചന്തവും കലർന്ന ഒരു വിചിത്ര മണ്ഡലമാണ് നൈറോബി. താലവൃക്ഷങ്ങൾ തലവിടർത്തി നിരന്നുനിൽക്കുന്ന പാർശ്വങ്ങളോടുകൂടിയ

വീഥികൾക്കു പിറകിൽ യൂറോപ്യൻ മട്ടിലുള്ള കെട്ടിടങ്ങൾ പൊങ്ങി നിൽക്കുന്നു. ബ്രിട്ടീഷുകാർ മാത്രമല്ല എല്ലാത്തരം യൂറോപ്യന്മാരും നൈറോബിയിൽ വന്നുകൂടിയിട്ടുണ്ട്. സ്വീഡൻകാരും, ഹങ്കറിക്കാരും, ഫ്രഞ്ചുകാരും മററും മററും. ഇവിടുത്തെ കാലാവസ്ഥയാണ് ഏററവും കാര്യമായിട്ടുള്ളത്. സമുദ്രനിരപ്പിൽനിന്ന് 5450 അടി പൊക്കത്തിൽ കിടക്കുന്ന ഒരു മേടാണ് നൈറോബി. കെന്യയുടെ തലസ്ഥാനം ലിമ്മുറുവിൽ സ്ഥാപിക്കണമെന്നായിരുന്നു ഗവർമ്മേണ്ടിന്റെ ആദ്യത്തെ പ്ലാൻ. [നൈറോബിയിൽനിന്ന് 28 മൈൽ ദൂരെ കിടക്കുന്ന ഒരു മേടാണ് ലിമ്മുറു.] എന്നാൽ, ഉഗാണ്ടയിലേയ്ക്കുള്ള റെയിൽപ്പാത നിർമ്മാണം നൈറോബിയിലെത്തിയപ്പോഴം, ഇവിടം ഒരു വലിയ കോളണിയായിത്തീൻ. വലിയ ക്യാമ്പുകളും യൂറോപ്യൻ പാർപ്പിടങ്ങളും സ്റ്റോറുകളും കെട്ടിടങ്ങളും ഇവിടെ പൊങ്ങിവന്നു. ശുദ്ധജലം സുലഭമായിരുന്നു. [മസായി വർഗ്ഗക്കാർ തങ്ങളുടെ കാലികൾക്ക് ശുദ്ധജലം കണ്ടെത്തിയ ഒരു പുരാതന താവളമായിരുന്നു നൈറോബി-മസായി ഭാഷയിൽ നൈറോബി എന്നതിന്റെ അർത്ഥം ശുദ്ധജലം എന്നാണ്.] ഇവയെല്ലാം ഉപേക്ഷിച്ചു പോകുന്നതിനേക്കാൾ നല്ലത് തലസ്ഥാനം ഇവിടെത്തന്നെ സംവിധാനം ചെയ്യുന്നതാണെന്ന് ഭരണാധികാരികൾക്കും ജനങ്ങൾക്കും തോന്നി. അങ്ങിനെയാണ്, മസായി വർഗ്ഗക്കാർ പണ്ട് തങ്ങളുടെ കാലികൾക്ക് വെള്ളം കുടിക്കാൻ കണ്ടുപിടിച്ച സ്ഥലം കെന്യയുടെ തലസ്ഥാനമായിത്തീർന്നത്.

നൈറോബിയിലെ ജനസംഖ്യ 169,000ത്തോളം വരും. ഇവരിൽ വെള്ളക്കാർ 16,000ത്തിനടുത്തുണ്ട്. ഇന്ത്യക്കാരുടെ സംഖ്യ 44,000ത്തോളമുണ്ട്. ശേഷിച്ച, കറുത്ത നാട്ടുകാരിൽ 75,000 കിക്കുയു വർഗ്ഗക്കാരാണ്. നൈറോബിയയിലെ വ്യാപാരശാലകളിൽ വലിയൊരുവിഭാഗം ഇൻഡ്യാക്കാരുടെ കയ്യിലാണ്. സിക്കുകാരും സിന്ധിക്കാരുമായ വ്യാപാരികളാണ് അധികവും.



നൈറോബി പട്ടണം ഡിലൈമർ അവന്യൂ






കിക്കുയു ചുമട്ടകാരി

ആഫ്രിക്കയിലെ സുഖഭോഗങ്ങൾ തേടി വന്ന ധനികവൃദ്ധരും, സാഹസിക ജീവിതം കൊതിച്ച് പുറപ്പെട്ടുവന്ന ചെറുപ്പക്കാരുമാണ്. നൈറോബിയിലെ യൂറോപ്യൻ ജനസംഖ്യയിൽ വലിയൊരുവിഭാഗം. ബാക്കിയുള്ളവർ ഗവർമ്മെൻ്റുദ്യോഗസ്ഥന്മാരും, തോട്ടം ഉടമകളുമാണ്. ഇവിടത്തെ വെള്ളക്കാരുടെ കുടുംബജീവിതത്തിൽപ്പോലും സദാചാരം കുറവാണ്. അന്യൻ്റെ ഭാര്യയുമായി സഹശയനം ചെയ്യുക എന്നതാണ് ഇവിടത്തെ വെള്ളക്കാരുടെ വീരസാഹസികത്വം. അങ്ങിനെ വിവാഹമോചനം ശീട്ടുകളിയെപ്പോലെ ഒരു വിനോദമായിത്തീർന്നിരിക്കയാണ് നൈറോബിയിലെ വെള്ളക്കാരുടെയിടയിൽ.

വെള്ളക്കാർക്കുമാത്രമായുള്ള ക്ലബ്ബുകൾ ഇവിടെ ധാരാളമുണ്ട്. അവിടെ നടക്കുന്ന കാര്യങ്ങൾ കറുത്തവർഗ്ഗക്കാർക്കോ ഇന്ത്യാക്കാർക്കോ അറിഞ്ഞുകൂടാ. കാരണം, വർഗ്ഗീയതയുടെ കറുത്ത മതിലുകളാണ് അവിടെ പൊങ്ങിനിൽക്കുന്നത്.

പിറ്റേന്ന് ഞായറാഴ്ചയായിരുന്നു. മി. പിള്ള എന്നെ വീട്ടിലേക്ക് ഉച്ചയ്ക്ക് ഊണിനു ക്ഷണിച്ചിരുന്നു. ഈസ്റ്റ്ലീൻ എന്ന സ്ഥലത്താണ് മി. പിള്ള താമസിക്കുന്നത്. 12 മണിയ്ക്ക് ഞങ്ങൾ അവിടെ എത്തി.

ആഫ്രിക്കയിൽ ഏത് ഇന്ത്യക്കാരൻ്റെ വീട്ടിൽ ചെന്നാലും സൽക്കാരത്തിലെ മുഖ്യഇനം വിദേശമദ്യങ്ങളായിരിക്കും. പണം ചെലവഴിയ്ക്കാൻ ഇവർക്ക് വേറെമാർഗ്ഗങ്ങളില്ലെന്നുതോന്നുന്നു. വിദേശമദ്യങ്ങൾ പെട്ടിപെട്ടിയായി വീട്ടിൽ വാങ്ങി സൂക്ഷിച്ചിരിക്കും. അതിഥികൾക്ക് ചായ കാപ്പി സൽക്കരിക്കുന്നതിനു പകരം കൊടുക്കുന്നത് വിസ്കിയോ, ബ്രാണ്ടിയോ, ബീറോ ആയിരിക്കും.

മി. പിള്ളയുടെ വീട്ടിൽ ഊണിന് വേറെ ചില മലയാളികളും ക്ഷണിയ്ക്കപ്പെട്ടിരുന്നു. മിസ്റ്റർ കൃഷ്ണൻകുട്ടിമേനോനും പത്നിയും, മിസ്റ്റർ പി. ടി ഫിലിപ്പ് മുതലായവരായിരുന്നു അതിഥികൾ.

ഡാരെസ്സലാം, ടാംഗ മുതലായ ടാങ്കനിക്കൻ നഗരങ്ങളിലുള്ളത്ര മലയാളികഠം കെന്യയുടെ തലസ്ഥാനമായ നൈറോബിയിൽ ഇല്ലെന്നാണ് തോന്നുന്നതു്. പക്ഷെ, ഇന്ത്യക്കാരുടെ സംഖ്യ താരതമ്യേന ഇവിടെ കൂടുതലുണ്ടു്. ഇവരിൽ അധികവും സിക്കുകാരും മററു ഉത്തരേന്ത്യക്കാരുമാണു്. അര നൂററാണ്ടു മുമ്പു് ഉഗന്താ റെയിൽവെ നിർമ്മാണത്തിനുവേണ്ടി ഇന്ത്യയിൽനിന്നും ഇറക്കുമതിചെയ്ത 32,000 ഇന്ത്യക്കാരിൽ അവശേഷിച്ചവരുടെ സന്താനപരമ്പരകളാണു് ഇവിടത്തെ ഇന്ത്യക്കാരിൽ ഭൂരിപക്ഷവും.

ഊണു കഴിഞ്ഞു് വൈകുന്നേരംവരെ മി. പിള്ളയുടെ വീട്ടിൽതന്നെ കഴിച്ചു. പിന്നെ ഞങ്ങളെല്ലാവരും മി. മൊറാറെയുടെ പുതിയ വീടു കാണാൻ പുറപ്പെട്ടു. കെന്യാ പോലീസ് ഡിപ്പാർട്ടുമെൻറിലെ ഒരുദ്യോഗസ്ഥനാണു് മലയാളിയായ മി. മൊറാറെ ബി്ളാൻടയറിൽ (ന്യാസാലൻഡു്) വെച്ചു് ഞാൻ പരിചയപ്പെട്ട മി. ഗോമസ്സിൻെറ സ്യാലനാണു് മി. മൊറാറെ നൈറോബിയിലുള്ള തൻെറ ബന്ധുവിനെപ്പററി മി. ഗോമസ്സു് എന്നോടു പറഞ്ഞതായും ഞാൻ ഓർത്തു. മി. മൊറാറെ ഉദ്യോഗത്തിൽനിന്നു പിരിഞ്ഞാൽ നൈറോബിയിൽത്തന്നെ സ്ഥിരതാമസമാക്കാനാണു് തീരുമാനിച്ചിരിക്കുന്നതു്.

മി. മൊറാറെയുടെ പുതിയവീടു് നല്ല ഒതുക്കവും ചന്തവുമുള്ള ഒരു ബംഗളാവാണു്. ആഫ്റിക്കയിൽ സ്ഥിരതാമസമാക്കാൻ തീർച്ചപ്പെടുത്തിയ ആ മലയാളിയുടെ മനോഹരമായ വീട്ടിൽ ഞങ്ങഠം കുറച്ചുനേരം ചെലവഴിച്ചു. മി. മൊറാറെ, മലയാളിമട്ടിൽത്തന്നെ ഞങ്ങഠംക്കു മധുരം തന്നു. ആ വീടിൻെറ നിർമ്മാണത്തിനു് തനിക്കു് 37,000 ഷില്ലിംഗ് (ഏതാണ്ടു് 24,000 ക.)ചെലവായിട്ടുണ്ടെന്നു് മി. മൊറാറെ പറഞ്ഞു.

അവിടെവെച്ചു് മി കെ. ആർ. കെ. പിള്ളയുമായി പരിചയപ്പെട്ടു. മി. പിള്ള ഒരു തമിഴനാണു്. തമിഴരും മലയാളികളും ഇവിടെ ഒരു ചേരിയായിട്ടാണു് കഴിഞ്ഞുകൂടുന്നതു്.



കെന്യാ കാട്ടിലെ കാപ്പിരിക്കുഞ്ഞു്



ലൊംഗോനോട്ടു് ഗിരി

ദക്ഷിണേന്ത്യക്കാർ എന്ന നിലയിൽ. സിന്ധികളും ഗുജറാത്തികളും സിക്കുകാരും മററൊരു ചേരിയിലും. മി. പിള്ള ഗവർമ്മേണ്ട്പ്രസ്സിലെ ഒരു കമ്പോസിററാണ്. ഇരുപത്തിയെട്ടു കൊല്ലത്തെ സർവ്വീസുണ്ട്. ശമ്പളം 600 ഷില്ലിംഗ്. (400 രു.) മി. പിള്ളയുടെ കൂടെ മററൊരു മലയാളിയായ മി. ഡി. ആർ. തൊമാസ്സിൻെറ വീട്ടിലും പോയി. പോസ്റ്റൽ ഡിപ്പാർട്ടുമെൻറിലെ ഉദ്യോഗസ്ഥനാണ് മി. തോമസ്സ്.

പിറേറന്ന് ഞാൻ തനിച്ച് നൈറോബി പട്ടണം മുഴുവനും ഒന്നു ചുററി നടന്നു കണ്ടു. നൈറോബിയിലെ പ്രധാന തെരുവു ഡെലാമർ അവന്യൂവാണ്. ഈ തെരുവിൽ ഇന്ത്യൻ ഷാപ്പുകളും യൂറോപ്യൻ ഷാപ്പുകളും ധാരാളമുണ്ട്.

എൻെറ പാസ്പോർട്ടിൽ ഉഗന്ത, ബെൽജിയൻ കോംഗൊ, സൂഡാൻ എന്നീ നാട്ടുകൾ സന്ദർശിക്കാൻ ഇന്ത്യാഗവർമ്മേണ്ടിൻെറ എൻഡോർസ്മെൻറ് ആവശ്യമായിരുന്നു. അതിനുവേണ്ടി ഞാൻ ഇന്ത്യൻ കമ്മീഷ്ണർ ആഫീസിൽ ചെന്നു. കമ്മീഷ്ണർ മി. അപ്പാസാഹേബ് പന്ത് സ്ഥലത്തില്ലായിരുന്നു. ആഫീസിലെ ഉദ്യോഗസ്ഥന്മാരെല്ലാം ഉത്തരേന്ത്യക്കാരാണ്. വിഭജനത്തിനുശേഷം സിന്ധിൽനിന്നും പഞ്ചാബിൽനിന്നും വന്ന ഹിന്ദുക്കളായ ബിരുദധാരികളിൽ പലരും [ഇവരിൽ പലരും തങ്ങളുടെ ഡിഗ്രി സർട്ടിഫിക്കററുകളും ഡിപ്ലോമകളും മററു ഔദ്യോഗിക രേഖകളുമെല്ലാം വിഭജനലഹളക്കാലത്ത് നഷ്ടപ്പെട്ടുപോയി എന്നവകാശപ്പെടുന്ന വീരന്മാരാണ് എന്നുകൂടി പറയേണ്ടിയിരിക്കുന്നു.] ഇന്ത്യൻ വിദേശതന്ത്രകാര്യാലയങ്ങളിൽ കടന്നുകൂടിയിരിക്കയാണ്. ഇന്ത്യൻ കമ്മീഷ്ണരുടെ ആഫീസ് ഒരു മത്സ്യച്ചന്തയേക്കാളും മോശമായിട്ടാണ് എനിയ്ക്കു തോന്നിയത്. ഓരോ ആവശ്യങ്ങൾക്കുവന്ന സിന്ധികളും സിക്കുകളും ഗുജറാത്തികളും അവിടത്തെ ഉദ്യോഗസ്ഥന്മാരെ ഉറക്കെ ചീത്തപറയുകയും ബഹളംകൂട്ടുകയും ചെയ്യുന്നുണ്ടായിരുന്നു. ക്ലർക്കിന്ന് 20ഷില്ലിങ്ങ് കൈക്കൂലി കൊടുത്തിട്ടും തൻെറ കടചാസ്ശരിപ്പെ

ടുത്തി കിട്ടിയിട്ടില്ല എന്നാണ് ഒരു ഗുജറാത്തിക്കിഴവന്റെ ആക്ഷേപം. കമ്മീഷ്ണറെ കണ്ടേ താൻ പോകൂ എന്ന ദൃഢവ്രതത്തോടുകൂടി ഒരു താടിക്കാരൻ സിക്ക് അവിടെ പ്രതിമപോലെ ഇരിക്കുന്നു. കമ്മീഷ്ണർ ഉഗാണ്ടയിലേക്ക് സക്കീട്ടു പോയിരിക്കയാണ് എന്ന് അവിടെ നിന്നു കേട്ട വർത്തമാനം അയാൾ വിശ്വസിക്കുന്നില്ല.

ഞാൻ സെക്രട്ടറിക്ക് എന്റെ കാർഡു കൊടുത്തയച്ചു. എന്നോട് ആ മാന്യൻ മര്യാദയിലാണ് പെരുമാറിയതു്. നൈറോബിയിലെ ഇന്ത്യക്കാരുടെ സംസ്കാരശൂന്യമായ പെരുമാററത്തെക്കുറിച്ചുള്ള പരാതികളാണ് അയാൾക്കു പറയുവാനുണ്ടായിരുന്നതു്. അപ്പറഞ്ഞതിലും കുറെയെല്ലാം വാസ്തവമുണ്ടായിരുന്നു. എന്നാലും ആഫ്രിക്കയിലെ ഇന്ത്യൻ കമ്മീഷണരാഫീസ് ആദ്യമായി സന്ദർശിക്കുന്ന ഒരാൾക്ക് അതിനെപ്പററി നല്ലൊരഭിപ്രായമല്ല ഉണ്ടാവുക. ആഫീസിലെ ഉദ്യോഗസ്ഥന്മാരും ജോലിക്കാരും തമ്മിൽത്തമ്മിൽ അകന്നുകൊണ്ടുള്ള പെരുമാററവും കക്ഷികളോടും സന്ദർശകരോടും കാണിക്കുന്ന അനാസ്ഥയും, വ്യവസ്ഥയില്ലായ്മയും മററുമാണ് ഈ ദുസ്ഥിതിയ്ക്കിടവരുത്തുന്നതു്.

വൈകുന്നേരം മി. പിള്ളയുടെ കൂടെ നൈറോബി മ്യൂസിയം സന്ദർശിയ്ക്കാൻ പുറപ്പെട്ടു. പട്ടണത്തിൽനിന്ന് അകന്ന ഒരു മൂലയിൽ ഒരു കുന്നിൻപുറത്താണ് മ്യൂസിയം. പ്രവേശനഫീസ് ഒരു ഷില്ലിങ്ങ്.

ഒരു മണിക്കൂറനേരം ഞങ്ങൾ മ്യൂസിയത്തിൽ ചുററിനടന്നു. ആഫ്രിക്കയിൽ—വിശേഷിച്ചും കെന്യയിൽ—കണ്ടുവരുന്ന എല്ലാത്തരം പക്ഷിമൃഗാദികളേയും ഇവിടെ സ്റ്റഫ് ചെയ്തു് പ്രദർശിപ്പിച്ചിട്ടുണ്ട്.

ഞങ്ങൾ പാർക്ക്‌ലാൻഡ്‌വഴി നടന്ന് ഹൽദിനയിലേക്കു മടങ്ങി. രാത്രി ഉണ്ണുവാനു മി. നടേശന്റെ വീട്ടിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. കെന്യയിലെ പോസ്റ്റൽവകുപ്പിലെ ഒരു

ഉയൎന്ന ഉദ്യോഗസ്ഥനാണ് മി. സി. എസ്സ്. നടേശൻ. ഉഗാണ്ടയിലേക്കുള്ള യാത്രയിൽ എനിക്കു് കിസുമുവിൽ ഒരു ദിവസം താമസിക്കേണ്ടതുണ്ടായിരുന്നു. വിക്ടോറിയ നയാൻസാ തടാകത്തിന്റെ കരയിലെ കിസുമുവിൽ റെയിൽവെ യാത്ര അവസാനിക്കും. പിന്നെ റെയിൽവെ വക കപ്പലിൽ, വിക്ടോറിയ തടാകം തരണം ചെയ്തു് ഉഗാണ്ടയിലെ പോർട്ട് ബെല്ലിൽ ഇറങ്ങി വീണ്ടും തീവണ്ടിവഴിയായി കമ്പാലയിൽ എത്തിച്ചേരണം. കിസുമുവിൽ എനിക്കു ഏതെങ്കിലും ഇന്ത്യക്കാരുടെ വീട്ടിൽ താമസിക്കുവാൻ സൌകൎയ്യപ്പെടുമോ എന്നു് അറിയാനാണു് മി. നടേശനെ സമീപിച്ചതു്. മി. നടേശൻ സ്നേഹശീലനായ ഒരു കാരണവരെപ്പോലെ എന്നെ സ്വീകരിച്ചു.

ഇന്ത്യയിൽനിന്നു് ആഫ്റിക്ക സന്ദർശിക്കാൻ വേണ്ടി മാത്രം ആരെങ്കിലും വന്നതായി അദ്ദേഹത്തിനു് ഓൎമ്മയില്ല. അതുകൊണ്ടു് ഒരു സഞ്ചാരിയായ എന്നെ സഹായിക്കുന്നതിൽ അദ്ദേഹം പ്രത്യേകം വാത്സല്യം പ്രദർശിപ്പിച്ചു.

"കിസുമുവിൽ, മി രാമകൃഷ്ണയ്യരുണ്ടു്. ഞാൻ മി അയ്യൎക്കു നാളെ രാവിലെ ഒരു കമ്പി അടിക്കാം—നിങ്ങളെ സ്റ്റേഷനിൽ വന്നു് സ്വീകരിക്കുവാൻ. പിന്നെ കമ്പാലയിൽ പോസ്റ്റൽ ഡിപ്പാർട്ടുമെൻറിൽ മി: ശ്രീനിവാസനുണ്ടു്. ശ്രീനിവാസനും ഞാൻ കമ്പി അടിക്കാം. പിന്നെ നിങ്ങളുടെ യാത്രയിൽ എന്തെങ്കിലും വിഷമം നേരിടുകയാണെങ്കിൽ ഉടൻ എന്നെ വിവരമറിയിക്കണം. "NATESAN, CAPOSTA, NAIROBI എന്ന മേൽവിലാസത്തിൽ" അദ്ദേഹം സ്നേഹപൂൎവ്വം ഉപദേശിച്ചു.

അങ്ങിനെ കിസുമുവിൽ ഒരു ദിവസം തങ്ങേണ്ടിവരികയാണെങ്കിൽ താമസത്തിനുള്ള വിഷമം നീങ്ങിയെന്നു ഞാൻ ആശ്വസിച്ചു.

അന്നു രാത്രിയിൽ ഉണ്ണിയുടെ വീട്ടിൽ അത്താഴത്തിനു മിസ്റ്റർ എം. പി. മേനോനും പത്നിയും ക്ഷണിക്കപ്പെട്ടിരുന്നു. മഹാകവി ചങ്ങമ്പുഴയുടെ അളിയനാണു് മി: എം. പി. മേനോൻ–

മൂസ്സാംപറമ്പിൽ പ്രഭാകരമേനോൻ, നൈറോബി പോസ്റ്റാഫീസിലാണ് അദ്ദേഹത്തിന്നു ജോലി.

പിറേറന്നു ഒക്ടോബർ 1-ാംനു- ചൊവ്വാഴ്ച രാവിലെ ഉണന്ന ഉഗന്തയിലേയ്ക്കുള്ള തീവണ്ടിയാത്രയ്ക്കു ഒരുക്കങ്ങൾ ആരംഭിച്ചു. ഇതേവരെ സാമാന്യം പരിഷ്ക്കാരമുള്ള ആഫ്റിയ്ക്കൻ പട്ടണങ്ങളിൽ, മലയാളികുടുംബങ്ങളുടെ സ്നേഹത്തിൻെറയും സൽക്കാരങ്ങളുടേയും തണലിൽ പറയത്തക്ക ബുദ്ധിമുട്ടുകളൊന്നും കൂടാതെ കഴിഞ്ഞുകൂടി. ഇനി നീങ്ങുന്നതു് ഇരുണ്ട ആഫ്റിയ്ക്കയുടെ ഉദരത്തിലേയ്ക്കാണ്—സഹായത്തിന്നു മലയാളികളെയോ ഇന്ത്യക്കാരെയോ കണ്ടുകിട്ടിയില്ലെന്നു വരാം. യാത്രയ്ക്കു ആവശ്യമായ സാധനങ്ങളെല്ലാം വാങ്ങി കയ്യിൽ കരുതണം.

എൻെറ പാസ്പോർട്ടിൽ, വിദേശങ്ങളിൽ ചെലവഴിയ്ക്കുന്നതിന് അനുവദിച്ച എക്സ്ചേഞ്ചു പണം മുഴുവനും, (800പവൻ) ഞാൻ ബോംബെയിലെ തോമസ്സ് കുക്ക് കമ്പനിയിൽ നിക്ഷേപിച്ചിരുന്നു, അവർ ഓരോ ഗഡുവായി എൻെറ നിർദ്ദേശാനുസരണം, ഓരോ നാട്ടിലും ഞാൻ ചെന്നെത്തുമ്പോൾ അവിടത്തെ തോമസ് കുക്ക് കമ്പനിവഴിയായി, ആ നാട്ടിലെ നാണയമായി എനിക്ക് എത്തിച്ചുതരികയായിരുന്നു പതിവ്. നൈറോബിയിലെ തോമസ്സ് കുക്ക് കമ്പനിയിൽ, 500 കയുടെ എക്സ്ചേഞ്ച് കമ്മീഷൻ കഴിച്ച് 734 ഷില്ലിങ്ങ് എന്നെ കാത്തിരിക്കുന്നുണ്ടായിരുന്നു. ആ പണവും വാങ്ങി, മി ഉണ്ണിയേയും കൂട്ടി ഞാൻ നൈറോബി ബജാറിൽനിന്നു ചില സാധനങ്ങൾ വാങ്ങി—ചില ഉടുപ്പുകൾ, ഒരു തെർമ്മാഫ്ളാസ്ക്, ഒരു കഠാരി, കുറെ പലൂഡ്രിൻ ഗുളികകൾ. ഇവയെല്ലാം ഞാൻ എൻെറ പത്തായംപോലുള്ള ഇരുമ്പുപെട്ടിയിൽ സൂക്ഷിച്ചു.

കമ്പാലയിലേയ്ക്ക് ഒരു രണ്ടാംക്ലാസ്സ് ടിക്കററ വാങ്ങി തലേന്നാൾതന്നെ ബർത്ത് റിസർവ്വ ചെയ്തിട്ടുണ്ടായിരുന്നു. മി. ഉണ്ണി പറഞ്ഞു "റെയിൽവെ സ്റ്റേഷനിൽ പോയി അക്കാര്യം ഒന്നുകൂടി അന്വേഷിക്കുന്നതു് നന്നായിരിക്കും. ചിലപ്പോൾ വണ്ടി

പുറപ്പെടുന്ന നേരത്ത് അവിടെ ചെല്ലുമ്പോഴ് നിങ്ങളുടെ റിസർവ്വേഷൻ കണ്ടില്ലെന്നോ, മറെറാരു തീയതിയിലേയ്ക്ക് അതു കടന്നുപോയിയെന്നോ ഒക്കെ വരാം. ഇവിടെ ഈ കാപ്പിരി ക്ലാർക്കുമാർ അങ്ങിനെ പല കുഴപ്പങ്ങളും ഉണ്ടാക്കിത്തീർക്കുന്നതിൽ ബഹുസമർത്ഥരാണ്."

ഞങ്ങൾ സ്റ്റേഷനിൽ ചെന്ന് റിസർവേഷൻ ചാർട്ട് നോക്കി. കുഴപ്പമൊന്നും പററിയിട്ടില്ല. റിസർവേഷനുണ്ട്. പേര് "ചൊറട്ടൈക്കാട്ടു" എന്നാക്കിയിട്ടുണ്ടെന്നു മാത്രം. കൃത്യം 11–55ന് കിസുമുവിലേക്കുള്ള ട്രെയിൻ സ്ഥലം വിടുമെന്നു സ്റ്റേഷൻമാസ്റ്റർ ഭീഷണസ്വരത്തിൽ പറഞ്ഞു.

11 മണിക്ക് മി. ഉണ്ണിയുടെ വീട്ടിൽനിന്ന് ഭക്ഷണം കഴിച്ച് ഞങ്ങൾ ഒരു ടാക്സിയിൽ സ്റ്റേഷനിലേക്കു പുറപ്പെട്ടു. മിസ്സിസ്സ് നായർ ഒരു ഭക്ഷണപ്പൊതി എന്റെ കയ്യിൽ തന്നു. "ഇതു അത്താഴപ്പൊതിയാണ്. കിസുമു ട്രെയിനിൽ ഡൈനിംഗ്കാറില്ല—നിങ്ങൾക്കു രാത്രിയിൽ പട്ടിണി കിടക്കേണ്ടിവരും."

നല്ല പൊരിച്ച മത്സ്യവും, ചപ്പാത്തിയും ഓംലററും മററും അടങ്ങിയ ആ ഭക്ഷണപ്പൊതി ഞാൻ നന്ദിപൂർവ്വം സ്വീകരിച്ചു.

എന്നെ യാത്രയയയ്ക്കാൻ മി. ഉണ്ണിയും ബിസ്റ്റേഷനിലേക്കു വന്നു.

സ്റ്റേഷൻമാസ്റ്റർ ഭീഷണിപ്പെടുത്തിയപോലെതന്നെ കൃത്യം 11–55ന് കിസുമുവിലേക്കുള്ള തീവണ്ടി നൈറോ ബിസ്റ്റേഷനിൽ നിന്നിളകി.

എന്നെക്കൂടാതെ ആ രണ്ടാംക്ലാസ്സു മുറിയിൽ വേറെ നാലു ഇന്ത്യാക്കാർ ഉണ്ടായിരുന്നു. അഞ്ചു ബെത്തുകളുള്ള ഒരു മുറിയാണതു്. കറാച്ചു ടി എസ്റ്റേററിലെ ഒരു ക്ലർക്കായ മഗൻഭായിപട്ടേൽ, നക്കുരുവിലേക്കു പോകുന്ന ഒരു സിംഗ്, കിസുമുവിലേക്കു പോകുന്ന ഒരു താടിക്കാരൻ മുസ്ലീം, ഒരു ഗോവാക്കാരൻ എന്നിവരായിരുന്നു എന്റെ സഹയാത്രികർ.

അദ്ധ്യായം 5.

# കെന്യാ—ഒരു സാമാന്യവീക്ഷണം

224,900 ചതുരശ്രമൈൽ വിസ്താരത്തിൽ കിടക്കുന്ന ഒരു ബ്രിട്ടീഷ്കോളണിയാണ് കെന്യാ. ബാൻടുഭാഷയിൽ ഒട്ടകപ്പക്ഷിയ്ക്കുള്ള പേരും കെന്യാ എന്നുതന്നെയാണ്.

കിഴക്കെ ആഫ്രിക്കയിൽ വെള്ളക്കാർ വിപുലമായ തോതിൽ കൃഷിക്കാരായും തോട്ടം ഉടമകളായും കുടിപാർത്തുവരുന്നതു് കെന്യായിലാണ്. കൃഷിയ്ക്കുപററിയ 68,700 ചതുരശ്രമൈൽ നിലം കെന്യായിലുണ്ട്; ഇതിൽ ഏററവും ഫലപുഷ്ടിയുള്ള ഉയൎന്ന പ്രദേശങ്ങളിലെ (ഹൈലാൻഡ്സ്) 16,000 ചതുരശ്രമൈൽ സ്ഥലം വെള്ളക്കാർ കുത്തകഭൂമിയായി കയ്യടക്കിവെച്ചിരിക്കയാണ്.

## പഴയ ചരിത്രം

3,000 വർഷങ്ങൾക്കുമുമ്പു മുതൽക്കുതന്നെ അറബികൾ കെന്യായുടെ പൂർവ്വതീരപ്രദേശങ്ങളുമായി വ്യാപാരം നടത്തിവന്നിരുന്നു. ഇന്ത്യയും ആഫ്രിക്കയുംതമ്മിലുള്ള വ്യാപാരബന്ധത്തെപ്പററി യവനസഞ്ചാരികൾ ക്രി. പി. ഒന്നാംനൂററാണ്ടിൽ പ്രസ്താവിച്ചതായി കാണാം. ഇബ്ൻ ബത്തുത്ത എന്ന അറബിസഞ്ചാരി 1328-ൽ കെന്യായിലെ മഗാഡിഷു എന്ന പട്ടണം സന്ദർശിച്ചതായി രേഖപ്പെടുത്തിയിട്ടുണ്ട്. പാശ്ചാത്യരിൽ പോർത്തുഗീസ്സുകാരാണ് ആദ്യമായി കെന്യായിൽ എത്തിച്ചേർന്നതു്. വാസ്കോ

ഡഗാമ ഇന്ത്യയിലേയ്ക്കുള്ള കപ്പൽയാത്രയിൽ, 1498 ഏപ്രിൽ 7-ാംനു- കെന്യായിലെ മൊമ്പാസയിൽ ഇറങ്ങുകയുണ്ടായി. അന്നു് മൊമ്പാസയിൽ ധാരാളം ഇന്ത്യൻവ്യാപാരികൾ ഉണ്ടായിരുന്നു. അവരിൽ ചാണ എന്നു പേരായ ഒരു ബനിയാനിയാണു് വാസ്കോഡഗാമയ്ക്കു് ഇന്ത്യയിലേയ്ക്കുള്ള കടൽമാർഗ്ഗം കാണിച്ചുകൊടുത്തതു്. ചാണയുടെ സഹായത്തോടുകൂടിത്തന്നെയാണു് ഗാമ കോഴിക്കോട്ടു് കപ്പലിറങ്ങിയതു്.

1888-ൽ ബ്രിട്ടീഷ് ഈസ്റ്റ് ആഫ്രിക്കൻകമ്പനി സ്ഥാപിതമായി. വെള്ളക്കാരന്റെ ഭരണം തോക്കിന്റെ ബലത്തിലായിരുന്നു. അതു് ബ്രിട്ടനിലെ ജനങ്ങളെപ്പോലും വെറുപ്പിച്ചുതുടങ്ങിയപ്പോൾ, 1895-ൽ ബ്രിട്ടീഷ് ഗവണ്മെന്റ്, കമ്പനി പിരിച്ചുവിട്ടു് പൂർവ്വആഫ്രിക്കയുടെ ഭരണം വിദേശവകുപ്പിന്റെ കീഴിലാക്കി. കെന്യാ ബ്രിട്ടീഷ് കോമൺവെൽത്തിന്റെ ഒരു ഭാഗമായിത്തീർന്നു. അവർ വെള്ളക്കാരുടെ കുടിയേറിപ്പാർപ്പു് പ്രോത്സാഹിപ്പിയ്ക്കാനുള്ള ഒരു കോളണിയായി കെന്യായെ ഉപയോഗപ്പെടുത്തുകയും ചെയ്തു.

57 ലക്ഷം ജനങ്ങൾ കെന്യായിൽ പാർത്തുവരുന്നുണ്ടു്. ഇവരിൽ വെള്ളക്കാർ, 42,000 ത്തോളമുണ്ടു്. ബ്രിട്ടീഷുകാർക്കുപുറമെ ധാരാളം ഇററലിക്കാരും പോളണ്ടുകാരും, സ്കാൻഡിനേവ്യക്കാരും, ദക്ഷിണാഫ്രിക്കയിൽനിന്നു വന്ന ബോവർമാരും വെള്ള ജനസംഖ്യയിൽ ഉൾപ്പെടുന്നു. ഏഷ്യക്കാരുടെ സംഖ്യ 1,58,000 ത്തോളമുണ്ടു്. ഇവരിൽ കടൽത്തീരക്കാരായ 24,000 അറബികളേയും, 7,000 ഗോവക്കാരേയും കഴിച്ചാൽബാക്കി മുഴുവനും ഇന്ത്യക്കാരാണു്. ഇന്ത്യക്കാരിൽത്തന്നെ 40,000 പേർ ഖോജാ മുസ്ലീങ്ങളാണു്.

അങ്ങിനെ ആകെ ഏതാണ്ടു് രണ്ടുലക്ഷം വിദേശവംശജരെ കഴിച്ചാൽ ബാക്കി കെന്യയിലെ 55 ലക്ഷം ജനങ്ങളും നാട്ടുകാരായ കറുത്ത കാപ്പിരികളാണു്.

വെള്ളക്കാരന്റെ നാഗരികത കെന്യായിലേയ്ക്കു നാക്കുനീട്ടിയതു് ഇന്നലെയാണു്. അതിന്നു എത്രയോ നൂററാണ്ടുകൾക്കുമുമ്പു്

ഈ മേഖലയിൽ അത്ഭുതകരമായൊരു കാപ്പിരിസംസ്കാരം നിലനിന്നിരുന്നുവെന്നതിന്റെ തെളിവുകൾ കാണാൻ കഴിഞ്ഞിട്ടുണ്ട്. റൊഡേഷ്യയ്ക്കടുത്തുള്ള സിംബാബ്‌വെ സംസ്കാരത്തോടു കിടപിടിക്കുന്ന ഒരു പ്രാചീനസംസ്കാരത്തിന്റെ അവശിഷ്ടങ്ങൾ, കെന്യയിലെ മലിന്ദിപട്ടണത്തിൽനിന്നു പത്തുമൈൽ അകലെ ഗെഡി എന്ന സ്ഥലത്ത് ഒരു കാട്ടിൽ കണ്ടെത്തുകയുണ്ടായി. 1926-ൽ ഇവിടെ ഗവേഷണത്തിന്നു കുഴിച്ചുനോക്കിയപ്പോൾ, 6 മൈൽ ചുററളവുണ്ടായിരുന്ന ഒരു പ്രാചീനനഗരത്തിന്റെ ചില അസ്ഥിക്കൂടങ്ങൾ വെളിക്കുവന്നു. നമ്മുടെ പഴയ മോഹഞ്ജദാരോവിലെപ്പോലെ കല്ലുപാവിയ തെരുവുകളും, ജലസേചനകല്യകളും മററു നാഗരികസൌകര്യങ്ങളും ഇവിടെ ഉണ്ടായിരുന്നതിന്റെ ലക്ഷണങ്ങൾ വ്യക്തമായിക്കാണാം.

കെന്യാ, മേട്ടുകളുടേയും മലകളുടേയും തടാകങ്ങളുടേയും നാടാണ്. വലിയ നദികളോ വെള്ളച്ചാട്ടങ്ങളോ ഇല്ലാത്തതുകൊണ്ട് വ്യവസായപുരോഗതി ഇവിടെ സാദ്ധ്യമല്ല. ഗതാഗതത്തിന്നുപയോഗിക്കാവുന്ന ഒരൊററ നദിമാത്രമേ കെന്യായിലുള്ളു. താന എന്ന ഈ നദിയിൽത്തന്നെ വേനൽക്കാലങ്ങളിൽ വാഹനഗതാഗതങ്ങൾക്കു വേണ്ടത്ര വെള്ളം കാണുകയില്ല.

വെള്ളക്കാരുടെ ശ്രദ്ധ മുഴുവനും കൃഷിയിലാണ്—ചായ, കാപ്പി, പൈറേത്രച്ചെടി മുതലായവയാണ് മുഖ്യമായ കൃഷി. യൂറോപ്യൻപച്ചക്കറികളും സമൃദ്ധമായി കൃഷി ചെയ്തുവരുന്നുണ്ട്. കാലിവളർത്തലാണ് വെള്ളക്കാരുടെ മറെറാരു തൊഴിൽ. കെന്യായുടെ ഉയർന്ന വിശാലതയിൽ പച്ചതഴച്ച മേച്ചിൽപ്പുറങ്ങൾ തിരമാലകൾപോലെ തുടർന്നുകിടക്കുന്നു.

കെന്യാഭൂമിയുടെ അമ്പതിലൊരംശം വമ്പിച്ച വനങ്ങളാണ്. ഇവിടെയാണ് കാട്ടുമൃഗങ്ങളുടെ സാമ്രാജ്യങ്ങൾ കിടക്കുന്നതു്.

കെന്യായിൽ വെള്ളക്കാരുടെ കുടിയേറിപ്പാർപ്പ് ആരംഭിച്ചതു് 1901-ലാണ്. അന്നു കെന്യായിൽ ആകെ 13 വെള്ള

ക്കാർമാത്രമെ കൃഷിക്കാരായി കുടിപാർത്തിരുന്നുള്ള പത്തു കൊല്ലത്തിനുള്ളിൽ അവരുടെ സംഖ്യ 3000മായി വർദ്ധിച്ചു. 1921 ആകുമ്പോഴേയ്ക്കും 9000 വെള്ളക്കൃഷിക്കാർ കെന്യായിൽ താമസമുറപ്പിച്ചുകഴിഞ്ഞിരുന്നു. ഈ വെള്ളക്കൃഷിക്കാരിൽ പ്രമുഖൻ ഡെലാമ്യർപ്രഭുവായിരുന്നു. 1903-ൽ ബ്രിട്ടീഷ് ഗവൺമെൻറ് അദ്ദേഹത്തിനു ഞ്ജോറോ എന്ന സ്ഥലത്തു് ഒരു ലക്ഷം ഏക്കർ കൃഷിഭൂമി പതിച്ചുകൊടുത്തു. അദ്ദേഹം ഇവിടെ "ഇക്വേറ്റർ റാഞ്ച്" എന്ന പേരിൽ തൻെറ തോട്ടങ്ങൾ ആരംഭിച്ചു. കൃഷിക്കു പുറമെ ധാരാളം പശുക്കളേയും ആടുകളേയും അദ്ദേഹം വളർത്തിയിരുന്നു. സോയ്സാംബാ എന്ന സ്ഥലത്തുമാത്രം ഡെലാമ്യർ പ്രഭുവിനു 40,000 ചെമ്മരിയാടുകൾ ഉണ്ടായിരുന്നുവത്രെ.

മൌണ്ട് കെന്യാ, എൽഗോൺഗിരി, അബർഡെയർ മലനിരകൾ എന്നിവയാണ് കെന്യായിലെ പ്രധാന പർവ്വതങ്ങൾ. ഇവയിൽ ഏറ്റവും ഉയരമുള്ള മല മൌണ്ട് കെന്യയാണ്. കെന്യാശൃംഗം 17,040 അടി പൊക്കത്തിൽ കിടക്കുന്നു.

## മൌണ്ട് കെന്യാ

മുകൾഭാഗം ഹിമക്കട്ടകൾകൊണ്ടു മൂടപ്പെട്ട ഒരു മനോഹര ശൈലമാണ് മൌണ്ട് കെന്യാ. മലയുടെ അടിവാരത്തിൽ പാക്കുന്ന കികുയുവർഗ്ഗക്കാർ "ദൈവത്തിൻെറ ആസ്ഥാനം" എന്നപേരിൽ ഇതിനെ ഭക്ത്യാദരങ്ങളോടെ ആരാധിച്ചുവരുന്നു.

ഒരു നൂററാണ്ടുമുമ്പ്, 1849-ൽ, ക്രാഫ് (KRAPF) എന്നൊരു ജർമ്മൻപാതിരിയാണ് ഈ ഹിമഗിരിയെ ആദ്യമായി കണ്ടെത്തി ആ വിവരം പരിഷ്കൃതലോകത്തിനു നൽകിയതു്. ഭൂമദ്ധ്യരേഖയോടുതൊട്ട് ഹിമാവൃതമായൊരു മല നിലകൊള്ളുന്നുണ്ടെന്ന വാർത്ത അന്നു പലരും വിശ്വസിച്ചിരുന്നില്ല—പിന്നീട് അര നൂററാണ്ടിനുശേഷം, 1899-ൽ, സർ ഹാൽഫോർഡ് മെക്കിൻഡർ എന്ന ആംഗലേയൻ ഒരു പർവ്വതാരോഹണസംഘത്തോടൊപ്പം ഈ മലകയറുകയും, ഇതിൻെറ ഏററവും ഉയർന്ന കൊടുമുടിയായ

"മൌണ്ട് പിഗോട്ടി"ൽ എത്തിച്ചേരുകയും ചെയ്തു. കെന്യാ നിവാസികളായ ഒരു സംഘം വെള്ളക്കാരും 1929-ൽ ഈ കൊടുമുടിയിൽ എത്തുകയുണ്ടായിട്ടുണ്ട്.

ചുട്ടുപൊള്ളുന്ന ഇരുണ്ട ആഫ്രിക്കയിൽ വെട്ടിത്തിളങ്ങുന്ന ഹിമശിഖരത്തോടുകൂടിയ ഒരു ഗിരിരാജനെ അഭിമുഖീകരിക്കുന്നതു് അവിസ്മരണീയമായൊരനുഭവമാണ്. ഇളം പച്ചനിറം കലർന്ന ധാതുശിലാക്കൂടങ്ങൾ നിറഞ്ഞ അതിപുരാതനമായൊരു അഗ്നിപർവ്വതത്തിന്റെ പ്രേതമാണ് കെന്യാഗിരി. രണ്ടരമൈൽ ചുററളവും, 750മുതൽ1050അടിവരെ ആഴവുമുള്ള ഇതിന്റെ പഴയ മുഖദ്വാരം മുഴുവനും മഞ്ഞുമൂടി മാഞ്ഞുപോയിരിക്കുന്നു. പർവ്വതത്തിന്റെ നെറുകയിൽ നിന്നു പല വഴിക്കും ഒരു മൈൽ നീളത്തിൽ കനത്ത ഹിമഭിത്തികൾ ചരിവുകളുടെ നേൎക്കു ചാഞ്ഞുകിടക്കുന്നതു് വിസ്മയജനകമായ ഒരു കാഴ്ചയാണ്. മല ആകപ്പാടെ നിറഞ്ഞൊഴുകുന്ന ഒരു പാൽക്കടൽപോലെ തോന്നും.

മലയുടെ പാർശ്വഭാഗങ്ങൾ, 5,500 മുതൽ 15,000 അടിവരെ ഉയരത്തിലുള്ള മേടുകൾ, മുഴുവനും ഇടതിങ്ങിയ കാടുകൾ മൂടിക്കിടക്കുകയാണ്. ഈ കൊടുംകാടുകൾ, ചില മൂലകളിൽ 17മൈൽ നീളത്തിൽ പടൎന്നുകിടക്കുന്നതായി കാണാം. ഈ കനത്തിരുണ്ട വനമേഖലയ്ക്കു മേല്പോട്ടു കുറെ ദൂരത്തോളം, യൂറോപ്പിലെ ആൽപ്സ് മലകളിലെ പ്രകൃതിയെ അനുസ്മരിപ്പിക്കുന്ന പ്രശാന്തസുന്ദരവും പുഷ്പസമൃദ്ധവുമായ പച്ചപ്പുൽപ്രദേശങ്ങൾ വ്യാപിച്ചുകിടക്കുന്നു. പിന്നെ ശരിയായ ഹിമപ്പാടങ്ങൾ തുടങ്ങുകയായി. മൌണ്ട് കെന്യായുടെ കിഴക്കെ ചരിവിൽ, 16,000 അടി ഉയരത്തിൽ, എല്ലാ കാലത്തും ഉറച്ച മഞ്ഞുമൂടിക്കിടക്കുന്ന അത്ഭുതകരമായൊരു തടാകവും കാണാം

കെന്യയുടെ വടക്കൻ അതിൎത്തിജില്ല, ആഫ്റിക്കയുടെ വൈചിത്ര്യങ്ങളുടെയും, പൌരാണികജീവിതസമ്പ്രദായങ്ങളുടെയും ഒരു പ്രദർശനശാലയാണ്. നീണ്ട വേനൽക്കാലം. പൊള്ളുന്ന വെയിലും പൊടിതള്ളുന്ന കാററും വരട്ടിയെടുത്ത വിശാലമായ

നിലങ്ങൾ. 20 മുതൽ 30 അടിവരെ പൊക്കം വരുന്ന ചിതൽപ്പുറ്റുകൾക്കരികെ വരൾച്ചകൊണ്ടു ചത്ത മൃഗങ്ങളുടെ നരച്ച അസ്ഥിപഞ്ജരങ്ങളും തലയോട്ടുകളും ചിതറിക്കിടക്കുന്നതു് ഭയങ്കരമായൊരു കാഴ്ചയാണ്. വേനൽക്കാലത്തു് ഞാഞ്ഞൂലുകളെപ്പോലെ നിലത്തിനുള്ളിലേയ്ക്കു വലിഞ്ഞുകഴിഞ്ഞിരുന്നതായ പുഴകൾ മഴക്കാലം വരുമ്പോൾ പെട്ടെന്നു പത്തിരട്ടി പൊക്കമുള്ള ഫണമുയർത്തി പാഞ്ഞുവരുന്ന നാഗങ്ങളെപ്പോലെ പ്രത്യക്ഷപ്പെടുന്നു. കടപുഴകിയ വൃക്ഷങ്ങളും, പാറക്കല്ലുകളും മൃഗാസ്ഥികളും ഈ ജലപ്രവാഹത്തിൽ കുത്തിമറിയുന്നു. ഇവിടെ ഈ വിചിത്രങ്ങളായ പ്രകൃതിവിധികൾക്കിടയിൽ തങ്ങളുടെ പ്രത്യേകമായ ജീവിതസമരരീതികളും ആചാരങ്ങളും പുലർത്തിക്കൊണ്ടു് പരസ്പരം യാതൊരു പൊരുത്തവുമില്ലാത്ത തുർക്കാന, ദൊ-ന്യീറോ, വാന്തെറോബൊ, സാംബുറ, ബൊറാൻ തുടങ്ങിയ കാട്ടുജാതിക്കാർ തമ്മിൽ പൊരുതിയും കൊള്ളയും കൊലയും നടത്തിയും കഴിഞ്ഞുകൂടുന്നു. വർഗ്ഗീയകലാപങ്ങൾ അമർത്താനും വെള്ളക്കാരന്റെ ആധിപത്യം അവരെ സദാ ഓർമ്മപ്പെടുത്താനും വേണ്ടി കുറെ "അസ്കാരി" (നാടൻ പോലീസ്സ്) കളെയും, ഒന്നുരണ്ടു വെള്ളഉദ്യോഗസ്ഥന്മാരേയും ഇവിടെ നിലനിർത്തിയിട്ടുണ്ടു്. ഇവരൊഴികെ ഇവിടെ പരദേശികളായി ആരുമില്ല.

ഇവിടെനിന്നു എത്യോപ്യയിലേയ്ക്കും സുഡാനിലേയ്ക്കും തിരിഞ്ഞുപോകുന്ന പാതകൾ പൊടിനിറഞ്ഞു നരച്ച ആപൽക്കരമായ വനരേഖകളാണു്. കെന്യയുടെ ഈ വടക്കൻഅതിർത്തിജില്ലയിൽ പ്രവേശിയ്ക്കാൻ ഗവമ്മേണ്ടിന്റെ പ്രത്യേകാനുവാദം വേണം.

## മലവർഗ്ഗക്കാർ

ഇവിടത്തെ തുർക്കാനകൾ പരാക്രമശാലികളാണു്. മെലിഞ്ഞു ദീർഘകായരായ പുരുഷന്മാർ തങ്ങൾക്കു പാരമ്പര്യസ്വത്തായി ലഭിച്ച അച്ഛൻമുത്തച്ഛന്മാരുടെ തലമുടികൾ കളിമണ്ണിൽ

കഴിച്ച് തൃക്കാക്കരപ്പന്റെ പ്രതിമപോലെ സദാ തലയിൽ സ്ഥാപിച്ചുകൊണ്ടു നടക്കുന്നു. ചുമലും, കഴുത്തിന്റെ പിൻഭാഗവും ഒരു തോലുറകൊണ്ട് മറച്ചു നടക്കുന്ന ഇക്കൂട്ടർക്ക് വസ്ത്രത്തിന്റെ ആവശ്യം അറിഞ്ഞുകൂട. ഇവരുടെ മുഖ്യആയുധം കുന്തമാണ്— ഒട്ടകപ്പുലിയുടെ ചർമ്മംകൊണ്ടു നിർമ്മിച്ച ഒരു പരിചയും കാണാം. കുന്തത്തിന്റെ നീളം എത്രകണ്ടു ചെറുതാണോ അത്രയും വലിയ വീരസാഹസികനാണ് അതിന്റെ വാഹകൻ എന്നാണ് വെയ്പ്. കയ്യിന്റെ മണിക്കണ്ടത്തിൽ വൃത്താകൃതിയിൽ മൂർച്ചയുള്ള വായ് തലയോടുകൂടിയ ഒരു ലോഹകങ്കണവും അവൻ അണിഞ്ഞിരിക്കും.

സദാ പുഞ്ചിരിതൂകുന്ന പ്രസന്നാത്മകപ്രകൃതക്കാരികളാണ് തുർഖാനത്തരുണികൾ. അരയിൽ വസ്ത്രക്കല്ലുകൾ കോർത്തുണ്ടാക്കിയ ഒരരഞ്ഞാണമല്ലാതെ പെണ്ണുങ്ങൾ വസ്ത്രം ധരിയ്ക്കാറില്ല. എന്നാൽ ഇവർ വലിയ ആഭരണഭ്രമക്കാരാണ്. ഇരുമ്പുകമ്പികൾ വളച്ചും ചുറച്ചും ഉണ്ടാക്കിയ പലതരം ആഭരണങ്ങളുടെ ഭാരിച്ച ചുമട് ഇവരുടെ കയ്യിലും കാതിലും കഴുത്തിലും കാണാം.

ഒരു തുർഖാനത്തരുണനു വിവാഹത്തിനു ഒരു പെണ്ണിനെ കിട്ടണമെങ്കിൽ അവൻ ഒരു നരഹത്യ നടത്തിയതിന്റെ തെളിവു ഹാജരാക്കണമെന്ന ഒരു സാമുദായികനിയമം ഈ അടുത്തകാലംവരെയ്ക്കും ഇവരുടെയിടയിൽ നടപ്പിലുണ്ടായിരുന്നു. അസ്കാരികളെയും കഴുമരത്തെയും ഭയന്നു ഇന്ന് ഇവർ നരവേട്ടയ്ക്കു മുതിരുന്നില്ലെന്നേയുള്ളു.

## വാന്തെറൊബോ

മലമുകളിലും, മലഞ്ചെരിവുകളിലെ ദുർഗ്ഗമമായ പാറക്കെട്ടുകളിലും പാർത്തുവരുന്ന മറ്റൊരു വിചിത്രവർഗ്ഗമാണ് കെന്യായിലെ കാട്ടുകുറവന്മാർ എന്നു വിളിക്കാവുന്ന വാന്തെറോബോകൾ. കുന്തവും, ചാട്ടുളിയും, വിഷം പുരട്ടിയ അമ്പുകളുമാണ് ഇവരുടെ ആയുധങ്ങൾ. ഇവർ മികച്ച നായാട്ടുകാരാണ്. കാട്ടു

മൃഗങ്ങളെ കെണിവെച്ചും, കുഴിയിൽ വീഴ്ത്തിയും പിടിയ്ക്കാൻ ഇവർക്ക് പ്രത്യേകസാമർത്ഥ്യമുണ്ട്. വേനൽക്കാലത്ത്, ഇലകൾ കൊണ്ടു കുത്തിമറച്ച മാടങ്ങളിലും, മഴക്കാലത്ത് പാറക്കെട്ടുകളുടെ മറവിലുള്ള ഗുഹകളിലുമാണ് ഇവർ പാർക്കുന്നത്.

സാംബൂറ, റണ്ടില്ലെ തുടങ്ങിയ അയൽക്കാരായ ഗോത്രങ്ങളുമായി വാണ്ടറോബോകൾക്ക് യാതൊരു കൂട്ടുകെട്ടുമില്ല. ഇവരെ ഒരു പ്രത്യേക വർഗ്ഗമായി പരിഗണിച്ചുകൂടാ എന്നതാണ് വാസ്തവം. പല വർഗ്ഗങ്ങളിൽനിന്നുമുള്ള കുററവാളികളും കുല ദ്രോഹികളും മലമുകളിലേയ്ക്കു രക്ഷപ്പെട്ട് ഒരു സംഘമായി വളർന്നിരിക്കയാണ്. ഇവരുടെ രഹസ്യസങ്കേതങ്ങളിലേയ്ക്കു കടന്നു ചെല്ലാൻ ജീവനിൽക്കൊതിയുള്ളവരാരും മുതിരുകയില്ല. വഴിയിൽ വലിയ കുഴികളുണ്ടാക്കി അവയിൽ വിഷക്കുന്തങ്ങൾ നാട്ടി മീതെ ഇലകളും ചുള്ളിക്കമ്പുകളും നിരത്തി മറച്ചുകളയും. അവിടെ കാലുകുത്തുന്ന മൃഗങ്ങളും മനുഷ്യരും പെട്ടതുതന്നെ. കുന്തങ്ങൾ ഘടിപ്പിച്ച കനത്ത മരത്തടികൾ മരക്കൊമ്പുകളിൽ കാററാപ്പുംട്ട പോലെ വലിച്ചുനീട്ടികെട്ടി അതിക്രമിച്ചു കടക്കുന്നവരുടെ കഥ കഴിയ്ക്കുന്ന ഒരു സൂത്രവും ഇവരുടെ കയ്യിലുണ്ട്. ഈ മരത്തടി കെണിയുടെ താഴെക്കൂടി പോകുന്നവരുടെ തലയ്ക്കു വിഷക്കുന്തം വീണില്ലെങ്കിൽ മരത്തടികൊണ്ടുള്ള മാരണപ്രഹരമെങ്കിലും കിട്ടാതിരിക്കയില്ല.

മുഷു എന്നൊരു വൃക്ഷത്തിന്റെ കറയാണ് ഇവർ അസ്ത്രങ്ങളിൽ പുരട്ടുന്നതിന്നുപയോഗിക്കുന്ന വിഷം.

കെന്യായുടെ വടക്കെ അററത്തു എത്യോപ്പിയയെ തൊട്ടുകൊണ്ട് റുഡോൾഫ് തടാകം കിടക്കുന്നു. റുഡോൾഫിനും കെന്യാഗിരിപ്രദേശങ്ങൾക്കും ഇടയിലുള്ള മലമ്പ്രദേശങ്ങളിലാണ് മുൻപറഞ്ഞ വിചിത്രവർഗ്ഗങ്ങൾ പാർത്തുവരുന്നത്.

അദ്ധ്യായം 6.

# നൈറോബിയിൽനിന്നു കിസുമുവിലേയ്ക്കു്

സമയം 11-55

തീവണ്ടി നൈറോബിസ്റ്റേഷൻ വിട്ടു കുറച്ചു കഴിഞ്ഞപ്പോൾ മലകയററം തുടങ്ങി. കിക്കയ്യുമലകളാണ്. അഴകുള്ള കുന്നിൻപുറങ്ങളും പച്ചതഴച്ച മൈതാനഖണ്ഡങ്ങളും ഇടകലർന്ന ഒരു വിചിത്ര ഭൂവിഭാഗം. അവിടവിടെ അക്കേഷ്യാമരങ്ങൾ പച്ചക്കുട വിടർത്തി നില്ക്കുന്നു. ഈപ്രദേശങ്ങളിലെ സാധാരണ വൃക്ഷങ്ങളാണ് അക്കേഷ്യ. മങ്ങിയ മഞ്ഞനിറം കലർന്ന തടിമരങ്ങളുടെ മൂർദ്ധാവിൽ, പച്ചനിറത്തിലുള്ള വലവീശിയപോലെ ശിഖരങ്ങൾ സമനിരപ്പിൽ പടർന്നു പന്തലിച്ചു നില്ക്കുന്നുണ്ടാകും. ചില മരങ്ങളിൽ തവിട്ടുനിറത്തിലുള്ള പട്ടുകുടകൾ ചുരുട്ടിത്തൂക്കിയിട്ടപോലെ കുരിയാററക്കൂടുകൾ കൂട്ടമായി കാണാം. മലഞ്ചെരിവുകളിലും അത്തരം വലിയ കൂടുകൾ ചിതറിക്കിടക്കുന്നു. അവ കുരിയാററക്കൂടുകളല്ല. കിക്കയ്യു വർഗ്ഗക്കാരുടെ വൃത്താകൃതിയിലുള്ള കൊച്ചുപുൽക്കുടിലുകളാണ്. കിക്കയ്യുകളുടെ റിസർവ്വ് നിലങ്ങളിലൂടെയാണ് ഞങ്ങൾ സഞ്ചരിക്കുന്നതു്. ഇടയ്ക്കിടെ കാലിക്കൂട്ടങ്ങൾ കാഴ്ചപ്പാടിലേയ്ക്കിഴഞ്ഞു വരുന്നു. മസായി വർഗ്ഗത്തിന്റെ സ്വത്തുക്കളാണ് ഈ തടിച്ചുകൊഴുത്ത കാലികൾ. ശിരസ്സു മുണ്ഡനം ചെയ്തു്, കാതുകൾ തുളച്ചു വലുതാക്കി, മേൽക്കാതിൽ ഇരുമ്പുവളച്ചങ്ങലകൾ കെട്ടിത്തൂക്കിയ മസായികളെയും ഇടയ്ക്കിടെ കാണാം. അവർ ഈ മേ

ച്ചിൽപ്പുറങ്ങൾ ഉപയോഗപ്പെടുത്തുന്നവെന്നല്ലാതെ ഇവിടെ പാർക്കാൻ അവക്കവകാശമില്ല. അകലെ അവക്കും സ്വന്തമായ റിസർവ്വ് ഭൂമികളുണ്ട്.

12-45. ഞങ്ങൾ കബാറെറ എന്ന ഗ്രാമത്തിലെത്തി. കബാറെറ വിട്ടപ്പോൾ, കാടുകൾ കൂടിക്കൂടി വന്നു. വിജനമായ വനഗർഭത്തിലൂടെയാണ് റെയിൽവെ ഇഴഞ്ഞുപോകുന്നത്.

1-15 സ്റ്റേഷന്റെ പേർ കിക്കയു എന്നുതന്നെയാണ് യൂക്കാലിപ്റ്റസ് വൃക്ഷങ്ങൾ വളർന്നു നിൽക്കുന്ന കുന്നിൻനിരകളിൽ ഉപ്പുറയിൽ ചുട്ടുള്ള ചാരം വിതറുന്നതുപോലെ തോന്നും. ആ കുന്നുകളുടെ കടയ്ക്കൽ പുൽത്തകിടികൾ ചിന്നിക്കിടക്കുന്നു. ചില കുന്നിൻപാർശ്വങ്ങളിൽ പടുമരക്കാട്ടുകൾ തൊങ്ങൽ ചാർത്തുന്നു.

ഞങ്ങൾ നൈറോബിയിൽ നിന്ന് റെയിൽ മാർഗ്ഗം 18 മൈൽ സഞ്ചരിച്ചുകഴിഞ്ഞു. ആ 18-ാമത്തെ മൈൽക്കുററി സമുദ്രനിരപ്പിൽനിന്ന് 2,000 അടി പൊക്കത്തിലാണ് നില കൊള്ളുന്നത്. താഴെ മലയുടെ അടിവാരത്തിൽ, നൈറോബി നഗരം തെളിഞ്ഞു കാണാം.

വണ്ടി പിന്നെയും മല കയറുകയാണ്.

2 മണി—മുഗ്ഗ്ഗാ സ്റ്റേഷൻ. 7029 അടി പൊക്കത്തിലുള്ള ഒരു മേട്ടിലാണ് മുഗ്ഗ്ഗാ തങ്ങിനിൽക്കുന്നത്. മുഗ്ഗ്ഗയിൽനിന്ന് അരമണിക്കൂർ യാത്രചെയ്തു ഞങ്ങൾ 25-ാം മൈലിലെ ലിമുറ സ്റ്റേഷനിലെത്തി.

കെന്യയുടെ തലസ്ഥാനം പണിചെയ്യാൻ ആദ്യം കണ്ടുവച്ച സ്ഥലം ലിമുറവായിരുന്നു. ആ ഭാഗ്യം നൈറോബി അടിച്ചെടുത്തുകളഞ്ഞു. 7340 അടി പൊക്കത്തിലുള്ള ലിമുറ മേട് കാഴ്ചയിലും കാലാവസ്ഥയിലും നമ്മുടെ ഊട്ടിയോട് കിടപിടിക്കുന്നുണ്ടെന്ന് പറയാം. ഇതൊരു സുഖവാസകേന്ദ്രമാണ്. കിഴക്കെ ആഫ്രിക്കയിൽ വെള്ളക്കാരുടെ സ്വർഗ്ഗമാണ് കെന്യാ. കെന്യയിലെ അമരാവതിയാണ് ലിമുറ. ധാരാളം വെള്ളക്കാർ

ഇവിടെ സ്ഥിരതാമസമാക്കിയിട്ടുണ്ട്.

ഇവിടെ ധാരാളം പച്ചപ്പുൽമൈതാനങ്ങളുണ്ട്. അതിനാൽ കാലിവളർത്തൽ ഇവിടെ വിപുലമായ തോതിൽ നടക്കുന്നു. യൂറോപ്യൻ വർഗ്ഗക്കാരായ പശുക്കളെ ഇവിടെ വളർത്തിവരുന്നു. യൂറോപ്യൻ പച്ചക്കറികളും ഇവിടെ സമൃദ്ധിയായി കൃഷിചെയ്തു വരുന്നുണ്ട്.

ലിമുറുവിന്റെ താഴ്വരകളിൽ കാപ്പിത്തോട്ടങ്ങളും ചായത്തോട്ടങ്ങളും നിറഞ്ഞുനിൽക്കുന്നു. ലിമുറുവിന്റെ മാറിൽ നീലപ്പതക്കം പോലെ ഒരു വലിയ തടാകവും പരിലസിക്കുന്നുണ്ട്.

കെന്ന്യയിലെ പ്രധാന ഉല്പന്നങ്ങൾ ചായ, കാപ്പി, സൈഡൽ എന്നിവയാണ്. ക്രിമിസംഹാരി ചൂർണ്ണത്തിനുപയോഗിക്കുന്ന പൈറത്രം എന്ന ഒരുതരം സൂര്യകാന്തിപ്പൂച്ചെടിയും ഇവിടെ സമൃദ്ധിയായി കൃഷിചെയ്തുവരുന്നുണ്ട്. കൊപ്പരയും സ്വർണ്ണവുമാണ് ഇവിടെനിന്നു കയററി അയക്കപ്പെടുന്ന മററു വസ്തുക്കൾ. മൃഗചർമ്മങ്ങളും മുഖ്യമായ ഒരു കയററുമതിച്ചരക്കാണ്. കിഴക്കെ ആഫ്രിക്കയിൽ വെണ്ണ കയററി അയക്കുന്ന ഒരേ ഒരു കേന്ദ്രം കെന്ന്യയാണ്. ലിമുറുവിലെ ഡയറിഫാമുകളാണ് ഈ വെണ്ണ ഉൽപ്പാദിപ്പിക്കുന്നതു്.

3 മണി. ലിമുറുവിൽനിന്ന് 12 മൈൽ സഞ്ചരിച്ച് അപ്പ്ലാൻഡ്സിൽ എത്തി. റിഫ്ട്ട് വാലിയുടെ കിഴക്കേഭിത്തിയിലെ ഏററവും പൊക്കമുള്ള തീവണ്ടിമാർഗ്ഗമാണിതു്. 7832 അടി ഉയരത്തിലാണ് സ്റ്റേഷൻ തങ്ങിക്കിടക്കുന്നതു്.

ഇവിടംമുതൽക്ക് ആഫ്രിക്കൻ വൻകരയിലെ അത്ഭുതകരമായ ഭൂപ്പിളർപ്പ്—റിഫ്ററ് വാലി—കണ്ടുതുടങ്ങുന്നു. പച്ചക്കാടുകളും, നീലത്തടാകങ്ങളും, തവിട്ടുനിറത്തിലുള്ള മേടുകളും, പുൽത്തുരുത്തുകളും നീർച്ചാട്ടങ്ങളും കൊണ്ടലംകൃതമായ ഒരധോലോകമാണിതു്.—ഇരുണ്ട ആഫ്രിക്കയിലെ നിറപ്പകിട്ടുള്ളൊരു ചിത്രശാല അതിന്റെ പശ്ചാത്തലത്തിൽ 9350 അടി പൊക്കമുള്ള

ലൊംഗോനോട്ട്ഗിരിയുടെ കൊടുമുടി ഊതനിറത്തിൽ പൊങ്ങി നിൽക്കുന്നു. കെട്ടടങ്ങിയ ഒരഗ്നിപർവ്വതമാണ് ലൊംഗോനോട്ട്. ആ മല മദ്ധ്യാഹ്നവെയിലിൽ ഒരു നീലത്തീജ്വാലപോലെ ആകാശത്തിൽ പൊങ്ങിനിൽക്കുന്നു.

പടുമരങ്ങൾ ഇടതൂർന്നു വളർന്നുനിൽക്കുന്ന കാടുകളാണ് ഇവിടം മുഴുവനും. തീവണ്ടിയ്ക്കാവശ്യമായ വിറകു ശേഖരിക്കുന്നതു് ഇവിടെനിന്നാണ്. സദാ മഴ ചൊരിഞ്ഞുകൊണ്ടിരിക്കുന്ന അന്തരീക്ഷം. നീലഗിരിയിലെവിടെയോ ചെന്നുപെട്ടതുപോലെതോന്നും.

റിഫ്റ്റ് വാലിയുടെ കിഴക്കൻ ഭിത്തിയിലൂടെ തീവണ്ടി കീഴ്പ്പോട്ടുള്ള യാത്ര ആരംഭിക്കുകയായി.

3½ മണി–മട്ടാത്തിയാ സ്റ്റേഷൻ. വണ്ടി 325 അടി താഴോട്ട് ഇറങ്ങിക്കഴിഞ്ഞു. കൂററൻ വളവുകൾ. ചില വളവുകളിൽ വണ്ടിയുടെ മറേറ അററം കൈകൊണ്ടു തൊടാമെന്നുതോന്നും. ഒരു നാഗത്തെപ്പോലെ തീവണ്ടി പിളർപ്പിലേക്ക് ചുററിയിഴഞ്ഞു മണ്ടുകയാണ്. മഴ നനഞ്ഞ കാടുകൾ ഞങ്ങളെ പിന്തുടരുന്നു. മുന്നിൽ റിഫ്റ്റ് വാലി വാപിളർന്നു നിൽക്കുന്നു.

4 മണി 8 മൈൽ ദൂരം, 600 അടി ഇറങ്ങിക്കഴിഞ്ഞു. കിജാബേ കാടുകളുടെ അവസാന രംഗമാണ് കിജാബേ.—കുറിയ മരങ്ങളുടെ കൂത്തരങ്ങുകൾ അങ്ങുമിങ്ങും ചിതറിക്കിടക്കുന്നു. തണുത്ത അന്തരീക്ഷം ഞങ്ങളെ തലോടുന്നു. നീലഗിരി റെയിൽവെ വഴി മേട്ടുപ്പാളയത്തിൽ ചെന്നെത്തുംപോലെയുള്ള ഒരു മാററം—കുറച്ചുകൂടി ചെന്നപ്പോൾ, റിഫ്റ്റ് വാലിയുടെ അടിത്തട്ട് സ്പർശിച്ചു തുടങ്ങി. ലൊംഗോനോട്ട്മല മുന്നിൽ ഒരു കോട്ടപോലെ പൊങ്ങി നിൽക്കുന്നു.

4½ മണി–ലൊംഗോനോട്ട്. മലയുടെ കാൽക്കലുള്ള ഒരു സ്റ്റേഷൻ.

വണ്ടി ലിംഗോനോട്ട് മലയെ ചുററിക്കൊണ്ടാണ് സഞ്ചരിക്കുന്നതു്. റെയിൽപ്പാതയ്ക്കിരുവശവും പുൽമേടുകളാണ്. മലമൂടും, പിളർപ്പിൻെറ ശാലയും പുൽമൈതാനങ്ങളും സമ്മേളി

ക്കുന്ന മോഹന രംഗങ്ങൾ. ഇവിടെ വന്യമൃഗങ്ങളെ ഒററയായും കൂട്ടമായും കണ്ടുതുടങ്ങി. ആ പരുക്കൻ പുൽമേടുകളിൽ മേഞ്ഞുനടക്കുന്ന മൃഗങ്ങളിലധികവും മാനുകളും ജിറാഫ്കളുമാണ്. തീവണ്ടിയ്ക്കു കുടുങ്ങി ധാരാളം മൃഗങ്ങൾ കൊല്ലപ്പെടാറുണ്ടെങ്കിലും... ചാകാറുണ്ടത്രെ.

5 മണി. മുന്നിൽ എന്നൊരു മല— ഈ കാട്ടുമല മുതൽക്ക് നൈവാഷാ സരസ്സു കണ്ടുതുടങ്ങുന്നു. മലയുടേയും സരസ്സിന്റേയും ഇടയ്ക്കു കിടക്കുന്ന വിശാലമായ പുൽമൈതാനങ്ങളിൽ സീബ്രകളും ഒട്ടകപ്പക്ഷികളും മേഞ്ഞുനടക്കുന്നു. ഇടയ്ക്ക് മാൻകുട്ടികളുമുണ്ട്. വിശാലമായൊരു മൃഗശാലയിലൂടെ സഞ്ചരിക്കുകയാണെന്നേ തോന്നൂ.

നൈവാഷയുടെ കരയിൽ ധാരാളം വെള്ളപ്പക്ഷികളേയും കാണുന്നുണ്ട്. ആഫ്രിക്കൻ നാരപ്പക്ഷികളാണെന്നു തോന്നുന്നു. $5\frac{1}{2}$ മണി— തടാകക്കരയിലെ നൈവാഷാ സ്റ്റേഷൻ.

12മൈൽ നീളവും 9മൈൽ വീതിയുമുള്ള ഒരു തടാകമാണു നൈവാഷ. സമുദ്രനിരപ്പിൽനിന്ന് 6230 അടി പൊക്കത്തിൽ കിടക്കുന്ന ഈ മലപ്രദേശം മുഴുവനും വെള്ളക്കാർ സ്വന്തമാക്കിവെച്ചിരിക്കയാണ്. കെന്യയിൽ വെള്ളക്കാരായ കുടിയേറിപ്പാർപ്പുകാരുടെ ആദ്യത്തെ കേന്ദ്രം നൈവാഷയായിരുന്നു. സുഖകരമായ കാലാവസ്ഥ—ഫലപുഷ്ടിയുള്ള നിലം—വേട്ടയാടുവാൻ വന്യമൃഗസമൃദ്ധമായ കാടുകളുടെ സാമീപ്യം. ഇവയെല്ലാം ഒത്തുചേന്ന ഈ സുന്ദരപ്രദേശത്തെ ബ്രീട്ടീഷുകാരായ കുടിയേറിപ്പാർപ്പുകാർ ക്രമേണ തങ്ങളുടെ പിറന്ന നാട്ടിൻപുറങ്ങളുടെ പകർപ്പുകളാക്കി മാററി. വെള്ളക്കാർ ഇവിടെ കുതിരകളേയും പശുക്കളേയും ധാരാളമായി വളർത്തിവരുന്നുണ്ട്. നൈവാഷാ പരിസരം ഗോതമ്പുകൃഷിക്കു പററിയ സ്ഥലമാണെന്നും അവർ കണ്ടുപിടിച്ചു. ഇവിടെ ധാരാളം ഗോതമ്പുവയലുകൾ കാണാം. ആഫ്രിക്കയുടെ ചൂടും ചുവയും ഇവിടെയില്ല. പ്രകൃതിസൌന്ദര്യത്തിൽ നൈവാഷയോടു കിടപിടിക്കുന്ന പ്രദേശങ്ങൾ ആഫ്രി

ക്കയിൽ അധികമുണ്ടെന്നു തോന്നുന്നില്ല. സായാഹ്നവെയിലിൽ മുങ്ങിനിൽക്കുന്ന നൈവാഷാ തടാകക്കര എന്റെ നയനങ്ങളെ പിടിച്ചുനിർത്തി. വെള്ളക്കാരുടെ ബംഗ്ലാവുകളും കൃഷിസ്ഥലങ്ങളും പുഷ്പോദ്യാനങ്ങളും പരിസരത്തിനു് നിറപ്പകിട്ടു പരത്തുന്നു.

റിഫ്റ്റ് വാലിയുടെ ഏററവും അഗാധപ്രദേശം 6200 അടി—പ്രത്യക്ഷപ്പെടുന്നതു് നൈവാഷയിലാണു്. 13000 അടി പൊക്കത്തിൽ അബർഡേർ മലനിരകൾ നൈവാഷയുടെ കിഴക്കു കിടക്കുന്നു. ആനകളുടെ സാമ്രാജ്യമാണു് അബെർഡേർ മലകൾ. കെന്യയിൽ ഫലപുഷ്ടിയുള്ള ഉയർന്ന പ്രദേശങ്ങൾ മുഴുവനുംതന്നെ വെള്ളക്കാർക്കു നീക്കിവെച്ചിരിക്കയാണു്. ഇവിടെ വെള്ളക്കാർക്കു മാത്രം അവകാശപ്പെട്ട ഉയർന്ന നിലങ്ങളുടെ ആകെ വിസ്തീർണ്ണം 16,000 ചതുരശ്രമൈലോളം വരും. കെന്യയിലെ വെള്ളക്കാരുടെ ഉയർന്ന സാമ്രാജ്യത്തിന്റെ ഉത്തരപാർശ്വം നൈവാഷയെ സ്പർശിക്കുന്നു.

നൈവാഷ വിട്ടപ്പോൾ കന്നുകാലികളെ വളർത്തുന്ന കേന്ദ്രങ്ങൾ തുടർച്ചയായി കണ്ടുതുടങ്ങി. കമ്പിവേലികൊണ്ടു് ചുററപ്പെട്ട വിശാലമായ മൈതാനങ്ങളിൽ ഇംഗ്ലീഷു പശുക്കൂട്ടങ്ങൾ മേഞ്ഞു നടക്കുന്നു.

6 മണി—മൊറെന്റാത്ത് സ്റ്റേഷൻ. മൊറെന്റാത്തും വെള്ളക്കാരുടെ ഒരു കാർഷികഗ്രാമമാണു്. അടുത്ത താവളം ഗിൽഗില്ലാണു്. കുറേക്കൂടി ഉയർന്ന വിതാനത്തിൽ സ്ഥിതിചെയ്യുന്ന പ്രശാന്തസുന്ദരമായൊരു ഗ്രാമമാണിതു്.

മേടുകൾ കയറിയും ഇറങ്ങിയും, യൂറോപ്യൻ കൃഷിസ്ഥലങ്ങളും, കാലിത്തൊഴുത്തുകളും ചുററിക്കൊണ്ടും നൈവാഷയിൽനിന്നു് 57 മൈൽ സഞ്ചരിച്ചു് 8½ മണിക്കു് ഞങ്ങൾ നക്കുറുവിൽ എത്തി. 5950 അടി പൊക്കത്തിലാണു്.

ഒരു വലിയ യൂറോപ്യൻ കാർഷികകേന്ദ്രമാണു് നക്കുറു. ഇവിടെ ഒരു വലിയ തടാകം പരന്നുകിടക്കുന്നു. മെനംഗായി മലയുടെ അടിവാരത്തിലാണു്, 26 ചതുരശ്രമൈൽ വിസ്താരമു

ള്ള നക്കുറുതടാകം മിക്കവാറും നീർവററിക്കിടക്കുന്നതു്. ചുകപ്പു വൎണ്ണം കലൎന്നു് മേടയോടുകൂടിയ ഹംസപ്പക്ഷികളെ ഈ തടാകക്കരയിൽ ആയിരക്കണക്കിൽ കാണാമത്രെ.

കെന്യായിൽ വെള്ളക്കാരുടെ കുടിയേറിപ്പാർപ്പു കേന്ദ്രങ്ങളിൽ മൂന്നാമത്തേതാണു് നക്കുറു. ഇവിടെ ചോളം ധാരാളമായി കൃഷിചെയ്തുവരുന്നു. കന്നുകാലിവളൎത്തുകേന്ദ്രങ്ങളും ഇവിടെ കുറവല്ല.

നക്കുറു വിട്ടുകഴിഞ്ഞാൽ വണ്ടി റിഫ്റ്റ്‌വാലിയുടെ പടിഞ്ഞാറെ ചുരത്തിലേക്കുള്ള കയററം ആരംഭിക്കുകയായി. 11 മണിക്കു് ഞങ്ങൾ ഞോറോവിലെത്തി. ചോളകൃഷിക്കു പ്രസിദ്ധിപെററ സ്ഥലമാണു് ഞോറോ.

ഞോറോവിൽനിന്നങ്ങോട്ടുള്ളയാത്ര കുറെ മണിക്കൂറുകളോളം ചെങ്കുത്തായ ഭിത്തികളും, പിളൎപ്പുകളും, പാറക്കെട്ടുകളും നിറഞ്ഞ മാഉൗവനങ്ങളിലൂടെയാണു്. ഈ റെയിൽവെനിൎമ്മാണത്തിൽ ഭൂപ്രകൃതി ഏററവുമധികം ദുർഘടങ്ങൾ അനുഭവപ്പെടുത്തിക്കൊടുത്തതു് ഈ വനമേഖലയിലായിരുന്നു. ഈ ഖണ്ഡത്തിൽ ഏതാണ്ടു് 73 മൈൽ നീളത്തിൽ റെയിൽ സ്ഥാപിക്കാൻ വേണ്ടി നിൎമ്മിക്കേണ്ടിവന്ന പാലങ്ങളുടെ ആകെ നീളം 13000 അടിയോളംവരും. ഇവയിൽ ഒരു പാലത്തിനു് 900 അടി നീളമുണ്ടു്. 100 അടി പൊക്കമുള്ള കാലുകളിലാണു് മറെറാരു പാലം ഘടിപ്പിച്ചിരിക്കുന്നതു്.

ഈ പാലങ്ങളുടേയും പാറക്കെട്ടു് പാനൃരികളുടേയും മുകളിൽനിന്നു് കരിമ്പച്ചക്കാടുകളുടെ പഴുതിലൂടെ ലഭിക്കുന്ന റിഫ്റ്റ് വാലിയുടെ കാഴ്ച അത്ഭുതകരമാണത്രെ. പകൽയാത്രയിലേ അതു് ആസ്വദിക്കാനൊക്കൂ. രാത്രിയിലായതുകൊണ്ടു് എനിക്കു് അതിൻെറ ഭംഗി ഊഹിക്കാനേ കഴിഞ്ഞുള്ളു. നല്ല നിലാവുണ്ടായിരുന്നതുകൊണ്ടു് കുറച്ചൊരാശ്വാസമായി. റിഫ്റ്റ് വാലിയിലെ രംഗങ്ങൾ അകലെ പൂനിലാവിൽ സ്വപ്നദർശനംപോലെ മിന്നിമറഞ്ഞുകൊണ്ടിരുന്നു

അസാമാന്യവേഗത്തിലാണു് വണ്ടി മലകയറുന്നതു്. അർദ്ധരാത്രിയോടുകൂടി ഞങ്ങൾ മാളൂര മലയുടെ മുകൾപ്പരപ്പിലെത്തി. മാളൂര സമ്മിററ് എന്നാണു് സ്റ്റേഷൻെറ പേരു്. പൊക്കം 8322 അടി. ഈ റെയിൽ മാർഗ്ഗത്തിലേററവും ഉയരത്തിൽ നിലകൊള്ളുന്ന സ്റ്റേഷനാണിതു്.

(ബ്രിട്ടീഷ്സാമ്രാജ്യത്തിലെ ഏററവും പൊക്കത്തിൽ കിടക്കുന്ന റെയിൽവെ സ്റ്റേഷൻ, ഈ മൊമ്പാസ, കമ്പാല റെയിൽ മാർഗ്ഗത്തിൽ തന്നെയാണുള്ളതു് എന്ന വസ്തുതയും ഇവിടെ പ്രസ്താവ്യമാണു്. 9009 അടി പൊക്കത്തിൽ സ്ഥിതിചെയ്യുന്ന ടിമ്പോറോവാ എന്ന തീവണ്ടിയാപ്പീസിന്നാണു് ആ ബഹുമതി ലഭിച്ചിരിക്കുന്നതു്.)

അർദ്ധരാത്രി കഴിഞ്ഞിട്ടും ഞാൻ ഉറങ്ങിയില്ല. കടന്നുപോകുന്ന റെയിൽവെ സ്റ്റേഷനുകളുടെ പേരുകൾ നോക്കി മനസ്സിലാക്കി, കയ്യിൽ നിവർത്തിവച്ച ഗൈഡ് ബുക്കിൽ അപ്രദേശങ്ങളെക്കുറിച്ചുള്ള വിവരങ്ങളുണ്ടെങ്കിൽ അതു പഠിച്ചുകൊണ്ടു് ഞാൻ ഉറക്കമിളച്ചിരുന്നു. നൈറോബിയിൽനിന്നു് 173-ാമത്തെ മൈലിലുള്ള റെയിൽവെസ്റ്റേഷനാണു് ലോൺഡ്യാനി. ചായത്തോട്ടങ്ങളുടെ ജില്ലയായ കെറേച്ചോവിലേക്കു പോകാൻ ഇവിടെയാണിറങ്ങേണ്ടതു്. കെറേച്ചോ ചായ, കയററി അയയ്ക്കുന്ന സ്റ്റേഷനും ഇതുതന്നെയാണു്. ഇവിടെ നിന്നു് 25 മൈൽ ദൂരെയാണു് കെറേച്ചൊ.

ലോൺഡ്യാനി വിട്ടു് കുറെദൂരം ചെന്നപ്പോൾ വണ്ടി ഒരു തുരങ്കത്തിൽ പ്രവേശിച്ചു. ഞാൻ ഉഷാറായിരുന്നു. തുരങ്കത്തിൻെറ പടിഞ്ഞാറെ മുഖദ്വാരത്തിൽനിന്നു് നോക്കിയാൽ ദൂരെ വിക്ടോറിയ തടാകം കാണാമെന്നു് ഗൈഡ് ബുക്കിൽ പറഞ്ഞിട്ടുണ്ടു്. പകൽ നല്ല തെളിവുള്ള അന്തരീക്ഷത്തിൽ മാത്രമേ ഈ തടാകക്കാഴ്ച കാണാൻ കഴിയൂ എന്നും ഗൈഡ് ബുക്കിൽ പ്രസ്താവിച്ചിട്ടുണ്ടു്. രാത്രിയിലാണെങ്കിലും നല്ല നിലാവുള്ളതുകൊണ്ടു് ആ കാഴ്ച കാണാൻ പററുമോ എന്നു് ഞാനൊരു പരീക്ഷ

ണം നടത്തി. വണ്ടി തുരങ്കം കടന്നു പുറത്തുചാടി. ഞാൻ ഉൽക്കണ്ഠയോടെ പടിഞ്ഞാട്ടു ദൃഷ്ടിയുറപ്പിച്ചു. പൂനിലാവിൽ നനച്ച അന്തരീക്ഷം. കുറെ വെൺമേഘങ്ങൾ ആകാശത്തിൽ മേഞ്ഞു നടക്കുന്നു. അകലെ എന്തോ ഒന്നു തിളങ്ങിക്കണ്ടു. അമ്പതു മൈൽ അകലെയുള്ള വിക്ടോറിയാ നയാൻസാ തടാകമായിരിക്കും അതെന്നു് ഞാൻ സ്വയം വിശ്വസിച്ചു.

ഈ റെയിൽവെ വിഭാഗത്തിലുള്ള ഒരേ ഒരു തുരങ്കമാണിതു്.

അടുത്തതാവളം ഫോർട്ടു് ടെർണാൻ. ഇവിടംമുതൽക്കു് ഭൂപ്രകൃതി മാറിത്തുടങ്ങുന്നു. കാടുകളുടെ രംഗം അവസാനിച്ചു. തിരമാലകൾപോലെ പുൽമേടുകൾ മുഴച്ചുനിൽക്കുന്ന വിശാലതയാണു് മുമ്പിൽ കിടക്കുന്നതു്. വായുവിനു ചൂടുകൂടിവരുന്നു. നന്ദിമലയുടെ അടിവാരത്തിലൂടെയാണു് ഞങ്ങളിപ്പോൾ സഞ്ചരിക്കുന്നതു്.

ഇവിടത്തെ നിവാസികളായ നന്ദിവർഗ്ഗക്കാർ, തങ്ങളുടെ നാടു കയ്യേറിയ ബ്രിട്ടീഷുകാരോടു് ദീർഘകാലം പൊരുതിയവരാണു്. ബലിഷ്ഠകായരും പരാക്രമശാലികളുമായ കൂട്ടരാണു നന്ദികൾ. ഇവിടെ റെയിൽവെ വന്നകാലത്തു് റെയിൽവെ സ്റ്റേഷൻ ആക്രമിക്കുക എന്നതു് ഇവരുടെ ഒരു വിനോദമായിരുന്നു. റെയിൽവെ വക ടെലഗ്രാഫ് കമ്പികൾക്കു് രക്ഷയില്ലാതായി. കണ്ഠാഭരണങ്ങളും ആയുധങ്ങളും നിർമ്മിക്കാൻ നന്ദികൾ ഗവർമ്മെണ്ടിന്റെ ചെമ്പുകമ്പികൾ മുഴുവനും അപഹരിച്ചുകൊണ്ടു പോകും. സാവോപ്രദേശങ്ങളിൽ സിംഹങ്ങളെക്കൊണ്ടു് പൊറുതിമുട്ടിയപോലെ, റെയിൽവെ അധികൃതന്മാർക്കു്, ഇവിടെ നന്ദികളെക്കൊണ്ടു് നിവൃത്തിയില്ലാതായി. ആളുകൾക്കും സ്വത്തുക്കൾക്കും രക്ഷയില്ലാത്ത ഒരവസ്ഥ. അടുത്തകാലത്താണു് നന്ദികൾ ഒരുവിധം നല്ലവരായിത്തീർന്നതു്.

മിവാനിയായിരുന്നു പിന്നത്തെ താവളം. ഇവിടെ കരിമ്പുതോട്ടങ്ങൾ ധാരാളമുണ്ടു്. ഒന്നുരണ്ടു പഞ്ചസാരഫാക്ടറികളും.

മിവാനിയിൽനിന്നു 15 മൈൽ സഞ്ചരിച്ചു് കിബോ

സ്സിൽ എത്തി കിബൊസ്സ് മുതൽക്ക് കവിറൊണ്ടൊ വർഗ്ഗക്കാരുടെ നാട്ടു തുടങ്ങുകയായി. കവിറൊണ്ടൊ ഉൾക്കടലിന്റെ പരിസരങ്ങളിലെ ഫലവത്തായ ഭൂമികളിൽ കൃഷിചെയ്തു് ജീവിക്കുന്ന തനിനഗ്നരായ വർഗ്ഗക്കാരാണ് കവിറൊണ്ടൊകൾ. കോഴിക്കൂടിന്റെ ആകൃതിയിലുള്ള പുൽമാടങ്ങളിലാണ് ഇവർ പാർക്കുന്നതു്. വിവാഹിതരായ കവിറൊണ്ടൊസ്ത്രീകൾ പൃഷ്ഠത്തിൽ പുല്ലുകൊണ്ടുള്ള ഒരു ചെറിയ പുൽക്കെട്ട് കെട്ടിത്തൂക്കിയിരിക്കും. കന്യകകളും പുരുഷന്മാരും തനിനഗ്നരായിട്ടാണ് സഞ്ചരിക്കുക.

ആ പുൽമാടങ്ങളും പൂനിലാവിൽ കുളിച്ചു നിൽക്കുന്നതും നോക്കിക്കൊണ്ട് ഞാൻ കിടന്നുറങ്ങി. അതിരാവിലെ ഉണർന്നു കണ്ണുമിഴിച്ച് എഴുന്നേറ്റിരുന്നു. പുറത്തേക്കു നോക്കിയപ്പോൾ കണികണ്ടതു് വിക്ടോറിയാ തടാകത്തെയാണ്. നിലാവൃതമായുള്ള പുലർകാലവെളിച്ചത്തിൽ തെല്ലുകലെ ആ തടാകനീലിമ എന്റെ കരങ്ങളിൽ ഒരു കോരിത്തരിപ്പുളവാക്കി. ഒരു നൂററാണ്ടുമുമ്പ്—1858-ൽ—സ്പെക്ക് എന്ന ആംഗ്ലേയ സഞ്ചാരി ആദ്യമായി ആ തടാകം കണ്ടെത്തിയപ്പോൾ അദ്ദേഹത്തിന്റെ ഹൃദയത്തിൽ അങ്കുരിച്ച ആനന്ദാവേശങ്ങളുടെ ഒരംശം എന്നിലും അനുഭവപ്പെട്ടു. ഇന്നലെ രാത്രി ഫോർട്ട് ടെർനാനപ്പുറത്തുള്ള തുരങ്കത്തിൽവെച്ച് ഒരു പൂനിലാസ്വപ്നംപോലെ ആ തടാകം എനിക്കു നൽകിയ ദർശനവും ഞാൻ ഓർത്തു.

തടാകക്കര കണ്ടുകൊണ്ടാണ് തീവണ്ടി സഞ്ചരിക്കുന്നതു്. അരമണിക്കൂറിന്നകം വണ്ടി കിസുമു റെയിൽവെ സ്റ്റേഷനിൽ യാത്ര അവസാനിപ്പിച്ചു.

യാത്രക്കാരെല്ലാം ഇറങ്ങിപ്പോയി. ഞാൻ വണ്ടിയിൽത്തന്നെ ഇരുന്നു, നേരിയ പ്രതീക്ഷകളോടെ.

നാല്പത്തഞ്ചു്‌അമ്പതു് പ്രായം തോന്നിക്കുന്ന ഒരിന്ത്യക്കാരൻ, ഒരു കുട്ടിയുടെ കൈ പിടിച്ചുകൊണ്ട് തീവണ്ടിമുറികളിലേക്കു് എത്തിനോക്കിക്കൊണ്ട് പ്ലാററ്ഫോറത്തിലൂടെ നടക്കുന്നുണ്ടായിരുന്നു. എന്റെ മുറിയുടെ മുമ്പിലെത്തിയപ്പോൾ ആ

വൃദ്ധൻ എന്റെ മുഖത്തേയ്ക്കു സൂക്ഷിച്ചുനോക്കി.

"മി. പൊററെക്കാട്ട്?"

വൃദ്ധന്റെ ചോദ്യം എന്നിൽ അത്ഭുതവും സന്തോഷവും ഒഴുക്കി. വിക്ടോറിയാ തടാകക്കരയിൽവെച്ച്, അപരിചിതനായ ഒരാറം എന്റെ പേർ വിളിക്കുന്നു.!

"മി. രാമകൃഷ്ണയ്യർ ഐ പ്രസ്യൂം" ഞാൻ തിരിച്ചടിച്ചു: [ഡോക്ടർ ലിവിങ്സ്റ്റനെ അന്വേഷിച്ചു കണ്ടുപിടിക്കാൻ ആഫ്രിക്കൻ കാട്ടുഗ്രാമങ്ങളിലേക്ക് പുറപ്പെട്ട സ്റ്റാൻലി, ഒടുവിൽ അദ്ദേഹത്തെ ഉജിജിയിലെ ഒരു മരച്ചുവട്ടിൽവച്ചു കണ്ടപ്പോഠം ചോദിച്ച ചരിത്രപ്രഖ്യാതമായ വാക്കുകളാണ്. "ഡോക്ടർ ലിവിങ്സ്റ്റൺ ഐ പ്രസ്യൂം"—ആ വാക്കുകളിൽത്തന്നെയാണ ഞാനും മി. രാമകൃഷ്ണയ്യരെ അഭിവാദ്യം ചെയ്തതു്]

"അതെ, രാമകൃഷ്ണയ്യർതന്നെ. നൈറോബിയിൽനിന്നു മി. നടേശന്റെ കമ്പി ഇന്നലെ കിട്ടി." അയ്യർ പറഞ്ഞു.

"നിങ്ങളുടെ കപ്പൽ $10\frac{1}{2}$ മണിക്കു പുറപ്പെടും—നാലു മണിക്കൂർ സമയമുണ്ട്—നമുക്കു വീട്ടിൽപ്പോയി കുളിയും ഭക്ഷണവും കഴിച്ചതിനുശേഷം കിസുമു പട്ടണം ഒന്നു ചുററിക്കാണാൻ ധാരാളം സമയമുണ്ട്.—വരൂ—ഇതെന്റെ മകനാണ്."

മി. അയ്യർ രാജുവിനെ എനിയ്ക്കു പരിചയപ്പെടുത്തി.

ഒരു ടാക്സിക്കാറിൽ എന്റെ പെട്ടികിടക്കസ്സാമാനങ്ങളെല്ലാം കയററി ഞങ്ങഠം അയ്യരുടെ വീട്ടിലെത്തി ഗവമ്മേണ്ടു ക്വാർട്ടേഴ്സിലാണ് അയ്യരുടെ വീട്.

സുഖമായി ഒരു കുളികഴിച്ച് കാപ്പികുടിയ്ക്കാനിരുന്നു. മിസ്സിസ്സ് അയ്യർ ഒന്നാന്തരം ഉപ്പുമാവ് തയ്യാറാക്കിവച്ചിരുന്നു.—ഇന്ത്യ വിട്ടതിൽ പിന്നെ ഉപ്പുമാവിന്റെ രുചിഅറിയുന്നതു്കിസുമുവിൽവെച്ചാണ്—നമ്മുടെ നേന്ത്രപ്പഴത്തിനോടു കിടപിടിക്കുന്ന ഒരുജാതി വാഴപ്പഴവും ഉണ്ടായിരുന്നു. നല്ലവണ്ണം അടിച്ചുവിട്ടു ഇനി ആഫ്രിക്കയിൽവച്ച് ഉപ്പുമാവുതിന്നാൻ ഒരവസരം കിട്ടുമോ?—അന്ന്യാരുണ്ടാക്കിയ ഉപ്പുമാവു കിട്ടുകയില്ല, തീർച്ച.



കിസുമുവിലെ ബജാർ



നാന്ദി വർഗ്ഗക്കാരൻ (പടയാളി വേഷത്തിൽ)

കിസുമുവിൽ അയ്യായിരത്തോളം ഇന്ത്യാക്കാരുണ്ടു്—അവരിൽ ഏകമലയാളി കുടുംബം—ദക്ഷിണേന്ത്യൻ കുടുംബം എന്നുതന്നെ പറയാം—മി. അയ്യരുടേതാണു്. കിസുമുവിൽ രണ്ടുമൂന്നു സ്വകാര്യവിദ്യാലയങ്ങൾക്കു പുറമെ, ഗവർമ്മെന്റുവക ഒരു ഇന്ത്യൻ ഹൈസ്കൂളുമുണ്ടു്. 900-ത്തോളം ഇന്ത്യൻ കുട്ടികൾ ഇവിടെ പഠിക്കുന്നു. മി. രാമകൃഷ്ണയ്യർ ഈ ഇന്ത്യൻഹൈസ്കൂളിലെ ഇംഗ്ലീഷദ്ധ്യാപകനാണു്. ഇവിടെ വരുന്നതിനുമുമ്പു് അദ്ദേഹം രാമകൃഷ്ണാമിഷ്യനിൽചേർന്നു ഫിജിദ്വീപിൽ, 7 കൊല്ലത്തോളം അദ്ധ്യാപകനായി ജോലിനോക്കിയിട്ടുണ്ടു്. മി. അയ്യർ കിസുമുവിൽ വന്നിട്ടു് 2 വർഷമായി.

മി. അയ്യർക്കു മൂന്നു കുട്ടികളുണ്ടു്. മി. അയ്യരെപ്പോലെ അഭ്യസ്തവിദ്യനും സംസ്കൃതചിത്തനുമായ ഒരിന്ത്യൻ സഹോദരനെ ആഫ്രിക്കയിൽ കണ്ടുകിട്ടാൻ പ്രയാസമാണു്. കൂടുതൽ മണിക്കൂറുകൾ അദ്ദേഹത്തോടൊപ്പം കഴിക്കാൻ സാധിക്കാതെ പോയല്ലോ എന്നോർത്തു് ഞാൻ വാസ്തവമായും കുണ്ഠിതപ്പെട്ടു.

കിസുമു പട്ടണം ചുററിക്കാണുവാൻ എനിക്കു് ഒരു വാഹനം മി. അയ്യർ കാലേക്കൂട്ടി ശരിപ്പെടുത്തി വച്ചിട്ടുണ്ടായിരുന്നു. കിസുമുവിലെ ന്യായാൻസാ പ്രിൻടിങ്ങ് പ്രസ്സിന്റെ മാനേജിംഗ് ഡയറക്ടറായ മി. ജോബൻപുത്ര എന്ന ഇന്ത്യൻസുഹൃത്തിന്റെ കാറു്. 9 മണിക്കു് മി. ജോബൻപുത്രതന്നെ കാറുമായി അയ്യരുടെ വീട്ടിൽ വന്നുചേർന്നു. ഞങ്ങൾ ഉടനേതന്നെ പട്ടണം ചുററിക്കാണാൻ പുറപ്പെടുകയും ചെയ്തു.

## കിസുമു

വിക്ടോറിയാ തടാകക്കരയിൽ, ഭൂമദ്ധ്യരേഖയ്ക്കു തൊട്ടു തെക്കു കിടക്കുന്ന കിസുമു, ആഫ്രിക്കയിലെ ഏററവും ചൂടുള്ള പട്ടണമാണു്. മലമ്പനി, ഉറക്കരോഗം (സ്ലീപ്പിങ്ങ് സിക്ക്നെസ്സ്) തുടങ്ങിയ രോഗങ്ങളും അടുത്തകാലംവരെയ്ക്കും കിസുമുവെ ഒരു മഹാനരകമാക്കിത്തീർത്തിരുന്നു നാട്ടുകാർപോലും ഭയപ്പെട്ടിരുന്ന

ഒരു പ്രദേശമായിരുന്നു ഇതു്. കിസുമു എന്ന വാക്കിൻെറ അർത്ഥം തന്നെ "വിഷം" എന്നാണു്. വിഷത്തിൻെറ നാടായിരുന്നു കിസുമു. റെയിൽവെ വന്നതിൽപ്പിന്നെയാണു് ഇവിടെ വലിയ മാററങ്ങൾ സംഭവിച്ചതു്. ഹെൽത്തു് ഡിപ്പാർട്ടു്മെൻറിൻെറ നിരന്തരപരിശ്രമംകൊണ്ടു് മലമ്പനിയേയും മററു രോഗങ്ങളേയും നിയന്ത്രിക്കുവാൻ കഴിഞ്ഞിട്ടുണ്ടെങ്കിലും ചൂടുകുറയ്ക്കുവാൻ സാദ്ധ്യമല്ലല്ലോ—എന്തു ജാതി ചൂടു്—തെരുവിലൂടെ കുറച്ചു ദൂരം നടന്നാൽ മതി, ദേഹം മുഴുവനും പുഴുങ്ങിയെടുത്തപോലെ തോന്നും.

ഗ്രേഷ്യൻ ആഫ്രിക്കയുടെ ചൈതന്യവും ചുരുക്കം വെള്ളക്കാരുടെ ആരവത്തിൻെറ പൊടിപ്പും തൊങ്ങലും ഒത്തുചേർന്ന ചെറുതെങ്കിലും ചന്തമുള്ള ഒരു പട്ടണമാണു് കിസുമു. നവീനമാതൃകയിൽ നിർമ്മിച്ച ഇഷ്ടികമന്ദിരങ്ങളും, ക്ലാരിയാററുകളുടെ പോലുള്ള നാടൻകുടിലുകളും, തകരപ്പലകകൾ മേഞ്ഞ ഇടത്തരം വീടുകളും ഇവിടെ ഇടകലർന്നു കാണാം. കാലുറയും കോട്ടും ധരിച്ച പരിഷ്ക്കാരികളേയും കാലുമുതൽ തലവരെയുള്ള കറുത്ത തൊലിയുടെ നഗ്നസൌന്ദര്യം പ്രദർശിപ്പിച്ചു നടക്കുന്ന നാട്ടുകാരേയും ഒരേ സമയത്തു കാണാം. വെളുത്ത കോളറിൻെറ താഴെ തവിട്ടുനിറത്തിലുള്ള ടൈ കെട്ടിയ വെള്ളക്കാരനെ നോക്കിയ കണ്ണു, തെരുവിലെ ചന്തയിലേയ്ക്കു തിരിച്ചാൽ കറുത്ത ചന്തിയ്ക്കു താഴെ തവിട്ടുനിറത്തിലുള്ള പുൽക്കെട്ടിൻെറ ടൈ കെട്ടിത്തൂക്കി നടക്കുന്ന കവിറൊണ്ടോ മഹിളാമണിയെയാണു് കാണുക.

എത്രയെല്ലാം തരത്തിലുള്ള വർഗ്ഗങ്ങളാണു് കെന്യയിലുള്ളതു്! കിഴക്കെ ആഫ്രിക്കയിൽ ആകെ 220 കാപ്പിരിവർഗ്ഗങ്ങളുണ്ടു്. അവയിൽ 70 വർഗ്ഗങ്ങൾ കെന്യയിലാണു്. കെനിയാ ഉഗന്താ റെയിൽവേയുടെ ജലഗതാഗതവകുപ്പിൻെറ തലസ്ഥാനം കിസുമുവിലാണു്. വിക്ടോറിയാതടാകത്തിലെ കടത്തുബോട്ടുകളും, തടാകക്കരയിലെ ഗ്രാമങ്ങളെ സ്പർശിച്ചുകൊണ്ടു് ചുററിസ്സഞ്ചരിക്കുന്ന ചരക്കുബോട്ടുകളും എല്ലാം റെയിൽവേയുടെ വകയാണു്. 1903-ലാണു് റെയിൽവെ കിസുമുവിൽ എത്തിച്ചേർന്നതു്. കപ്പലുകൾ

റിപ്പേയർ ചെയ്യാനുള്ള ഒരു ഡ്രൈഡോക്കും കിസുമുവിൽ ഉണ്ടു്. ലോകത്തിൽ ഏററവും ഉയൎന്ന വിതാനത്തിൽ സ്ഥിതിചെയ്യുന്ന ഡ്രൈഡോക്കു് ഇതാണത്രെ. സമുദ്രനിരപ്പിൽനിന്നു 3760 അടി ഉയരത്തിലാണു് വിക്ടോറിയാതടാകം കിടക്കുന്നതു്.

കിസുമുവിൽ ധാരാളം വെള്ളക്കാരുണ്ടു്. അവരുടെ വക ചില സ്റ്റോറുകളും കാണുകയുണ്ടായി. ആൾത്തിരക്കുള്ള തെരുവുകളിലൂടെ ഞങ്ങൾ നാടൻ ചന്തയിൽ എത്തി, കുറച്ചുനേരം അവിടെ കാഴ്ചകൾ കണ്ടു രസിച്ചുനിന്നു. അങ്ങിനെ ഏതാണ്ടു് മുക്കാൽ മണിക്കൂറുകൊണ്ടു് കിസുമുവിൻെറ പ്രധാനഭാഗങ്ങളിലെല്ലാം ധൃതിയിൽ ഒന്നു ചുററി ഞങ്ങൾ ജോബൻപുത്രയുടെ പ്രിൻടിങ്ങു് പ്രസ്സിൽ വന്നുചേൎന്നു.

സാമാന്യം ഉയൎന്നനിലയിൽ നടത്തിവരുന്ന ഒരു പ്രസ്സാണു് ജോബൻപുത്രയുടെ "ന്യായാൻസാ പ്രിൻടിങ്ങു് പ്രസ്സു്." ഇവിടുത്തെ ജോലിക്കാരിൽ ഭൂരിഭാഗവും ഇന്ത്യക്കാരാണെന്നു തോന്നുന്നു. പ്രസ്സിനു പുറമെ വലിയൊരു പുസ്തകഷാപ്പും മി. ജോബൻപുത്ര ഇവിടെ നടത്തിവരുന്നുണ്ടു്.

പത്തുമണിക്കു ഞങ്ങൾ പീയറിന്നടുക്കലെത്തി. ഉഗന്തയിലേക്കുള്ള കപ്പൽ—"എസ്സ്. എസ്സ്. ഉസോഗാ"—തയ്യാറായി നില്ക്കുന്നുണ്ടായിരുന്നു. എൻെറ പെട്ടി കിടക്ക സാമാനങ്ങൾ ഒരു കാപ്പിരി പോർട്ടറെക്കൊണ്ടെടുപ്പിച്ചു്, മി. അയ്യരും, കൂടെ മി. ജോബൻപുത്രയും എന്നെ സഹായിക്കാൻ, ഒരു സന്ദൎശക പ്ലാസ്സും വാങ്ങി കപ്പലിലേക്കുവന്നു.

രണ്ടാംക്ലാസ്സിൽ, രണ്ടാം നമ്പർ ക്യാബിൻെറ വാതലിൽ എൻെറ പേർ എഴുതി ഒട്ടിച്ചിരുന്നു. നാലു ബൎത്തുകളുള്ള ആ ക്യാബിനിൽ ഞാൻ ഒരാൾ മാത്രമേ ഉണ്ടായിരുന്നുള്ളു. ഡെക്കിൽ ധാരാളം കാപ്പിരിയാത്രക്കാർ സ്ഥലംപിടിച്ചിരുന്നു.

മി. രാമകൃഷ്ണയ്യരും, മി. ജോബൻപുത്രയും എനിക്കു സുഖകരമായൊരു കപ്പൽയാത്ര ആശംസിച്ചു. അവർ പുഞ്ചിരിതൂകിക്കൊണ്ടു പിരിഞ്ഞുപോയപ്പോൾ എനിക്കു വല്ലാത്ത ഒരേകാന്തത

അനുഭവപ്പെട്ടു. കേവലം നാലുമണിക്കൂർ നേരത്തെ പരിചയം കൊണ്ടു് അവരിരുവരും എൻെറ ഉത്തമമിത്രങ്ങളായിക്കഴിഞ്ഞിരുന്നു. അവരെ ഞാൻ ജീവിതത്തിൽ ഇനി എന്നെങ്കിലും കണ്ടുമുട്ടുമോ? അതാ ദൂരെനിന്നു് അവർ വീണ്ടും തിരിഞ്ഞുനോക്കി കൈവീശുന്നു.

മി. രാമകൃഷ്ണയ്യർ താൻ അടുത്തുതന്നെ ഗവമ്മേൺറു് വിദ്യാഭ്യാസ വകുപ്പിലെ ഒരുദ്യോഗസ്ഥനായി നൈറോബിയിലേയ്ക്കു പോകുമെന്നു എന്നോടു പറഞ്ഞതു് ഞാൻ ഓർത്തു. അയ്യരും, പത്നിയും ഏഴുമക്കളും അങ്ങിനെ ആ വിഷനഗരി വിട്ടുപോകും. ജോബൻപുത്ര തൻെറ പ്രസ്സും പുസ്തകശാലയും പുലർത്തിക്കൊണ്ടു് കിസുമുവിൽത്തന്നെ ജീവിതം തുടരും—എൻെറ ചിന്തകളിൽ നിന്നു് എന്നെ ഉണർത്താൻ ഒരു കാപ്പിരിഉദ്യോഗസ്ഥൻ കടന്നുവന്നു. പർസറാണു്; എൻെറ സൌകര്യങ്ങളും അന്വേഷിച്ചു് അയാളും അടുത്ത ഒന്നാംക്ലാസ്സ് ക്യാബിനിലേയ്ക്കു പോയി.

അപ്പർക്ലാസ്സിലെ സഹയാത്രികർ ആരെല്ലാമാണെന്നു് നോക്കാൻ ഞാൻ അടുത്ത ക്യാബിനുകളും സന്ദർശിച്ചു. എൻെറ തൊട്ടടുത്ത രണ്ടാംക്ലാസ്സ് ക്യാബിനിൽ ഒരു ഗോവക്കാരനുണ്ടു്. കെനിയാ ഉഗണ്ടാ റെയിൽവെ കേററിങ്ങ് ഡിപ്പാർട്ടുമെൻറിലെ ഒരുദ്യോഗസ്ഥനാണു് അയാൾ. കമ്പാലയിലേയ്ക്കു പോവുകയാണു്. ഒന്നാംക്ലാസ്സിലും ഒരിന്ത്യക്കാരൻ ഒറ്റയ്ക്കിരിപ്പുണ്ടു്. മെ. റഷീദ് ദാവൂദ് ആൻറ് സൺസ് എന്ന വലിയ വ്യാപാര സ്ഥാപനത്തിൻെറ ഉടമസ്ഥൻ മി. ദാവൂദ് തന്നെയാണു് ആ യാത്രക്കാരൻ. സാഞ്ചിബാർ, ഡാരെസ്സലാം, മൊമ്പാസാ എന്നീ സ്ഥലങ്ങളിലെല്ലാം മി. ദാവൂദിനു വ്യാപാരശാലകളുണ്ടു്—അതിനു തൊട്ട ഒന്നാംക്ലാസ്സ് ക്യാബിനിൽ അദ്ദേഹത്തിൻെറ ജ്യേഷ്ഠൻ ദാവൂദും യാത്ര ചെയ്യുന്നുണ്ടായിരുന്നു.

കൃത്യം 11 മണിയ്ക്കു കപ്പലിൻെറ നങ്കൂരം വലിച്ചുപൊക്കുന്ന ശബ്ദം കേട്ടു. കപ്പൽ മെല്ലെ ഇളകി, യാത്രയ്ക്കു വട്ടംകൂട്ടി.

ചൂടും പൊടിയും, രോഗങ്ങളുടെ വിഷജ്വാലയും, തകര



കിക്കുയു മന്ത്രവാദി (കെന്യാ)

വീടുകളും, പുൽമാടങ്ങളും, പച്ചക്കറിപ്പാടങ്ങളും, പൃഷ്ഠത്തിൽ പുൽത്തൊങ്ങൽ കെട്ടിനടക്കുന്ന പെണ്ണുങ്ങളും, സ്നേഹശീലനും സംസ്കൃതചിത്തനുമായ സ്കൂൾമാസ്റ്റർ രാമകൃഷ്ണസ്വാമിയും, പ്രസ്തുതമഹാൻ ജോബൻപുത്രയും ഉൾക്കൊള്ളുന്ന കിസുമുവിനോടു ഞാൻ അവസാനയാത്ര പറഞ്ഞു. വിക്ടോറിയാ തടാകക്കരയിൽ വിരിഞ്ഞു നില്ക്കുന്ന വിഷകുസുമമേ, കചഹേരി! *

* ആംഹ്റിസ്റ്റൻ യാത്രാമൊഴി.



അദ്ധ്യായം 7.

# വിക്ടോറിയാ തടാകത്തിൽ

## കവിറൊണ്ടോ ഉൾക്കടലിൽ

കപ്പൽ കവിറൊണ്ടോ ഉൾക്കടലിന്റെ ഉത്തരമേഖലയിലൂടെ മെല്ലെ പടിഞ്ഞാട്ടു നീങ്ങിക്കൊണ്ടിരിയ്ക്കുയാണ്.

കവിറൊണ്ടോ കായലിന്റെ ദക്ഷിണഭാഗത്ത് പഴയ അഗ്നിപർവ്വതങ്ങളുടെ അവശിഷ്ടങ്ങളെക്കൊണ്ടും കൂററൻ പാറക്കെട്ടുകളെക്കൊണ്ടും പ്രകൃതി, വലിയൊരു കോട്ടകെട്ടി വെച്ച്'രിയ്ക്കുയാണ്. ജലാശയത്തിന്റെ വടക്കുഭാഗം ആഴംകുറഞ്ഞ മേഖലകളാണ്. വളരെ പുരാതനകാലത്ത് കായലിന്റെ ഈ ഭാഗം ബഹുദൂരം കിഴക്കോട്ടു വ്യാപിച്ചുകിടന്നിരുന്നുവെന്ന് വ്യക്തമാണ്. കാലക്രമേണ ആ ഭാഗമെല്ലാം വററി, ചതുപ്പുനിലങ്ങളായിത്തീന്നു: പിന്നെ ഉറച്ച് നല്ല ഫലപുഷ്ടിയുള്ള കൃഷിനിലങ്ങളായി മാറി ഇപ്പോഴും ഈ ജലാശയഭാഗങ്ങൾ ചുരുങ്ങിക്കൊണ്ടിരിയ്ക്കുയാണ്. ഇവിടെ കായലിൽ തലയുയത്തിനിൽക്കുന്ന തുരുത്തുകൾ ഈ പരിവത്തനത്തിന്റെ ഫലങ്ങളാണ്.

വലുതും ചെറുതുമായ തുരുത്തുകൾ ശതക്കണക്കിൽ ഇവിടെ ചിതറിക്കിടക്കുന്നതു് ജലവാഹനങ്ങളുടെ സൈപരസഞ്ചാരത്തെ വിലക്കുന്നു കപ്പലുകൾ രാത്രിയിൽ ഈ വഴിയ്ക്കു സഞ്ചരിയ്ക്കാറില്ല. തുരുത്തുകൾക്കുപുറമേ പാറക്കെട്ടുകളും കപ്പലുകൾക്കു് ഒരു

ഭീഷണിയാണു്. അങ്ങിനെയൊക്കെയാണെങ്കിലും ഈ കൊച്ചു ദ്വീപസമൂഹങ്ങളിലെ നിറപ്പകിട്ടുള്ള ജീവചലനങ്ങൾ നമ്മെ കൌതുകഭരിതരാക്കിത്തീർക്കുന്നു. ജീവിതത്തിൽ ഇത്രയധികം പക്ഷികളെ ഞാൻ ഒന്നിച്ചുകണ്ടതു് ഈ തുരുത്തുകളിലാണു്. തുരുത്തിന്റെ കരയിലും, പാറക്കെട്ടുകളിലും, മരങ്ങളിലും പലജാതി നീർപ്പക്ഷികൾ നീന്തുകയും നടക്കുകയും നൃത്തംവെയ്ക്കുകയും ചുററിപ്പറക്കുകയും ചെയ്യുന്നു. സപ്തവർണ്ണത്തോടുകൂടിയ തത്തച്ചിറ്റൻമാരകളും, ഹംസപ്പക്ഷികളും, കടൽത്താറാവുകളും വെള്ളത്തിൽ മീൻ മുങ്ങിത്തപ്പുന്നു; ചിലതു കൊത്തിപ്പെറുക്കുന്നു; തത്തിപ്പറക്കുന്നു. ശതക്കണക്കിലല്ല, സഹസ്രക്കണക്കിൽ. വെള്ളപ്പക്ഷികൾ നിറച്ചു അമിട്ടു് പൊട്ടിച്ചിതറുന്നപോലെ അവ ആകാശത്തിലേയ്ക്കു കൂട്ടത്തോടെ പറക്കുന്നു തുരുത്തിലെ മണൽത്തിട്ടുകളിലും പാറക്കെട്ടുകൾക്കിടയിലും മരത്തടികൾ മുറിച്ചിട്ടപോലെ മുതലക്കൂട്ടം മയക്കം നടിച്ചുകിടക്കുന്നു. വെള്ളത്തിൽനിന്നു വലിയ ഉലക്കകൾ പൊങ്ങിവരുന്നതുപോലെ ഹിപ്പോകൾ പ്രത്യക്ഷപ്പെടുന്നു. ആ പൊണ്ണത്തടിയന്മാർ ആ തുരുത്തുകളെ തങ്ങളുടെ ക്രീഡാരംഗങ്ങളാക്കുന്നു.

പക്ഷിപ്പററങ്ങളുടെ വെള്ളത്തൊങ്ങൽ ചാർത്തിനിൽക്കുന്ന തുരുത്തുകൾക്കരികെ വെള്ളത്തിൽ കവിറൊണ്ടോ മുക്കുവന്മാരുടെ കറുത്ത നഗ്നരൂപങ്ങൾ ചലിയ്ക്കുന്നു. അവരുടെ മീൻതോണികൾ കാണാൻ നല്ല കൌതുകമുണ്ടു്. കേരളത്തിലെ കായലുകളിൽ കണ്ടുവരുന്ന ചുണ്ടൻവള്ളങ്ങളുടെ തനിപ്പകർപ്പാണു് കവിറൊണ്ടോ കൈവർത്തകന്മാരുടെ മീൻതോണികൾ. പൊക്കത്തിൽ ചുരുണ്ടുവളഞ്ഞ തോണിക്കൊമ്പുകൾ, മാന്ത്രികവസ്തുക്കൾ നിറച്ച കാളക്കൊമ്പുകൾകൊണ്ടും, വർണ്ണപ്പകിട്ടുള്ള പക്ഷിത്തൂവലുകൾകൊണ്ടും അലങ്കരിച്ചിരിയ്ക്കും.

കപ്പൽ റസിംഗാദ്വീപിന്റെയും, വൻകരയുടേയും ഇടയിലൂടെ, കവിറൊണ്ടോകര കണ്ടുകൊണ്ടാണു് സഞ്ചരിയ്ക്കുന്നതു്. കരയിലെ ഒരു കുന്നിൻപള്ളയിൽ മുക്കുവക്കുടിലുകൾ ഉറവനിൽക്കു

ന്നു. താഴെ കൃഷിക്കളങ്ങളും കാണുന്നു. അതിന്നപ്പുറം ആകാശത്തിൽ കറുത്ത പുകപൊങ്ങുന്നു. ഫാക്ടറിയിൽനിന്നുള്ള പുകയോ തീവണ്ടിയിൽനിന്നുള്ള പുകയോ എന്നു തിരിച്ചറിയാൻ കഴിയുന്നില്ല.

രണ്ടാംക്ലാസ്സിലെ ഗോവക്കാരനും, ഒന്നാംക്ലാസ്സിലെ ദാവൂദ്മുതലാളിയും ക്യാബിനിൽത്തന്നെ ഇരിയ്ക്കുകയാണ്. ഈ കാഴ്ചകളിലൊന്നും അവൎക്കു കൌതുകമില്ല. അങ്ങിനെയിരിയ്ക്കെ, എനിയ്ക്കൊരു കൂട്ടുകാരനെക്കിട്ടി. ഒരു ഡെക്ക്പാസഞ്ചർ—മുഹമ്മദ് എന്നുപേരായ സാൻഞ്ചിബാറുകാരനായ ഒരറബി.

സ്വഹിലിഭാഷ ഞാൻ കുറേശ്ശെ വശമാക്കിക്കഴിഞ്ഞിരുന്നു. അങ്ങിനെ മുറിസ്വഹിലിയിൽ ഞാൻ മുഹമ്മദുമായി സംഭാഷണം തുടങ്ങി. ന്യായാൻസയിലെ (നാട്ടുഭാഷയിൽ ന്യായാൻസാ എന്നു പറഞ്ഞാൽ തടാകമാണ്.) വെള്ളം വിഷം കലൎന്നതാണെന്നും തടാകജലം കുളിയ്ക്കാൻ നാട്ടുകാർപോലും ഉപയോഗിയ്ക്കാറില്ലെന്നും മുഹമ്മദ് പറഞ്ഞു. ആ വസ്തുത എനിയ്ക്കറിയാമായിരുന്നു. വിക്ടോറിയാതടാകജലത്തിൽ "ബില്ലേർസിയാ" എന്നു പേരായ ഒരുജാതി പുഴുക്കളുണ്ട്. ഈ കീടങ്ങൾ മനുഷ്യരുടെ രക്തക്കുഴലുകളിൽ കടന്നുകൂടി അവിടെ സുഖമായി ജീവിച്ചു വളരും. അവയെ പുറത്തെടുക്കാൻ നല്ല ഒരോപ്പറേഷൻതന്നെ വേണ്ടിവരും—തടാകക്കരയിൽ പാൎക്കുന്ന കാപ്പിരികളിൽ പലരും ഈ പുഴുക്കളെ ദേഹത്തിന്നുള്ളിൽ കൊണ്ടുനടക്കുന്നുണ്ടാകും—മനുഷ്യന്ന് അന്ധത വരുത്തുന്ന മറെറാരു ജാതി കൃമികളും ഈ തടാകജലത്തിൽ ജീവിച്ചുവരുന്നുണ്ട്. പക്ഷേ, കാപ്പിരികൾക്ക് തടാകത്തിലെ പുഴുക്കളെയും കൃമികളേയുമല്ല പേടി. ഹിപ്പോപ്പൊട്ടേമസിനേയും മുതലയമ്മാവനേയുമാണ്. ഹിപ്പോകൾ ചിലപ്പോൾ കരയിൽ കയറിവന്നു് തീററയന്വേഷിച്ചുനടക്കുമ്പോൾ മനുഷ്യരേയും കടന്നാക്രമിച്ചുകളയും.

6 മണിയ്ക്കു് കപ്പൽ കവിറൊണ്ടോ ഉൾക്കടൽവിട്ടു ശരിയായ തടാകവലയത്തിൽ പ്രവേശിച്ചു.

സന്ധ്യയായപ്പോൾ കോടിക്കണക്കിൽ വിറകക്കൾ കപ്പലിലേയ്ക്കു കടന്നുവന്നു. ഈ അണുപ്രാണികൾക്കു തങ്ങളുടെ സംഘബലം പ്രദർശിപ്പിയ്ക്കുക എന്നൊരുദ്ദേശംമാത്രമേയുള്ളു എന്നു തോന്നുന്നു. അവ നിരുപദ്രവികളാണ്. അവയെത്തുടർന്ന് പാററകളുടെ വലിയൊരു സേന വിളക്കുകളോടു യുദ്ധംചെയ്യാൻ എത്തിച്ചേർന്നു. കാപ്പിരികളുടെ രുചികരമായൊരു ഭക്ഷണമാണത്രെ ഈ പാററകൾ. "ചള്ളുള്ളാ ബ്യൂഗാൻഡാ" (ഉഗാണ്ടക്കാരുടെ ഭക്ഷണം) എന്നാണ് ഈ പാററകൾക്കു പറഞ്ഞുവരുന്ന പേര്. ചിലപ്പോൾ ലക്ഷക്കണക്കിൽ പാററകൾ ഒരു പററത്തിലുണ്ടായിരിക്കും.

കപ്പലിൽനിന്നു ഭക്ഷണം കഴിച്ചു ഞാൻ മുകൾത്തട്ടിലെ ഡക്കിൽവന്നു തടാകത്തിലേയ്ക്കു നോക്കിക്കൊണ്ടുനിന്നു. കരകാണാനില്ല. നിലാവുപരന്ന ജലപ്പരപ്പിലൂടെ ഉസോഗ ഉത്സാഹത്തോടെ കുതിയ്ക്കുകയാണ്. തടാകം ശാന്തമല്ല. സമുദ്രത്തിലെപ്പോലെ തിരമാലകൾ അങ്ങുമിങ്ങും ഉയർന്നുകൂടിവരുന്നുണ്ട്.

## വിക്ടോറിയാ തടാകം

വിസ്തീർണ്ണംകൊണ്ട് ലോകത്തിലെ രണ്ടാമത്തെ തടാകമാണ് വിക്ടോറിയാ. (ഒന്നാമത്തെ സ്ഥാനം അമേരിയ്ക്കയിലെ സുപ്പീരിയർതടാകത്തിനാണ്.)

സമുദ്രനിരപ്പിൽനിന്നു 3726 അടി പൊക്കത്തിൽ, 26,828 ചതുരശ്രമൈൽ വിസ്താരത്തിൽ കിടക്കുന്ന ഒരു ശുദ്ധജലതടാകമാണ് വിക്ടോറിയ. ഇതിന്റെ ഏററവും കൂടിയ നീളം തെക്കുവടക്കു 250 മൈലും, വീതി 150 മൈലുമാണ്. തടാകത്തിന്റെ വടക്കുഭാഗം ആഴം കുറവാണെങ്കിലും, മററു മിയ്ക്ക ഭാഗങ്ങളിലും മദ്ധ്യത്തിലും ഇതിന്റെ ആഴം 225 അടിയാണ്. 250 അടി ആഴമുള്ള ചില ഭാഗങ്ങളും കണ്ടെത്തിയിട്ടുണ്ട്.

തടാകമാണെങ്കിലും സമുദ്രത്തിലെപ്പോലുള്ള കാററും കോളും ഇതിൽ ഉണ്ടാകാറുണ്ട്—തടാകത്തിന്റെ വടക്കുപടിഞ്ഞാറെ കോണിലാണ് ഈ ക്ഷോഭങ്ങൾ സാധാരണ അനുഭവപ്പെടാറ

ള്ളതു്. കരയിലേയും ജലാശയത്തിലേയും ശീതതാപ്പനിലകൾക്ക പൊടുന്നനെ വ്യത്യാസം സംഭവിയ്ക്കുമ്പോഴാണ് കാററും കോളും പൊങ്ങുന്നതു്.

സമുദ്രത്തിലുണ്ടാകുന്നതുപോലെ ചില വേലിയേററങ്ങളും വിക്ടോറിയാതടാകത്തിൽ കണ്ടുവരുന്നുണ്ടു്. വടക്കെ കരയിലാണ് ഈ വേലിയേററം വ്യക്തമായനുഭവപ്പെടുന്നതു്. അവിടെ ജല വിതാനം, നിത്യവും രാവിലെ കണ്ടതിൽനിന്നും നാലിഞ്ചു്, വൈകുന്നേരമാകുമ്പോഴേയ്ക്കും പൊങ്ങിയിട്ടുണ്ടാകും.

ക്യാപ്ടൻ സ്പെക്കെ എന്ന ഒരിംഗ്ലീഷുസഞ്ചാരിയാണ് ഈ തടാകത്തെ ആദ്യമായി കണ്ട കവിള്ളക്കാരൻ. അദ്ദേഹം, അന്നത്തെ ബ്രിട്ടീഷ്മഹാറാണിയായ വിക്ടോറിയയുടെ പേർ ഈ തടാകത്തിനു നൽകുകയും ചെയ്തു. നാട്ടുകാർ വെറും "ന്യാ യാൻസാ" (തടാകം) എന്നാണ് ഇതിനെ വിളിച്ചുവരുന്നതു്.

പുരാതനകാലം മുതല്ക്കുതന്നെ അറബികൾക്ക് ഈ മഹാ സരസ്സിനെക്കുറിച്ചറിവുണ്ടായിരുന്നു. "ഉക്കെറെവെ" എന്ന പേ രിലാണ് ഇതു് അറിയപ്പെട്ടിരുന്നതു്. നാട്ടുകാർ പണ്ടത്തെപ്പോ ലെ ഇന്നും ഭയാദരങ്ങളോടെയാണ് ഈ ജലാശയത്തെ വീക്ഷിച്ചു വരുന്നതു്. പ്രകൃതിശക്തിയുടെ അത്ഭുതാവഹമായ പല പേക്കൂ ത്തുകളും ഈ തടാകത്തിൽ നടക്കാറുണ്ടു്. അങ്ങിനെയുള്ള അത്ഭുത ദൃശ്യങ്ങളിലൊന്നാണ് തടാകത്തിൽ ചിലപ്പോൾ ഉയരുന്ന ജല സ്തംഭങ്ങൾ. ചുഴലിക്കാററിൻെറ വിക്രിയകളുടെ ഫലമായുളവാ കുന്ന ഈ തണ്ണീർത്തൂണുകൾ ആകാശത്തിലേയ്ക്കുയരുമ്പോൾ കാപ്പി രികൾ വയററത്തടിച്ചു നിലവിളിയ്ക്കും. ദൈവം കോപിഷ്ഠനായി താഴെ ഇറങ്ങിവരുന്നു എന്നാണ് ഇവരുടെ വിശ്വാസം. "മിഗ യൂമ്യൂംഗു" (ദൈവപാദങ്ങൾ) എന്നാണ് ഇവർ ഈ ജലസ്തൂപ ങ്ങളെ വിളിക്കുന്നതു്.

തടാകത്തിലെ തുരുത്തുകൾ മിയ്ക്കവയും ടെസീഈച്ചകളുടെ ശല്യംകൊണ്ടു് ജനവാസയോഗ്യമല്ലാതെ കിടക്കുകയാണ്. ത ടാകക്കരയിൽത്തന്നെയുള്ള ചില പ്രദേശങ്ങളിൽ ഗവണ്മെൻറ്

ജനവാസം നിരാധിച്ചിട്ടുണ്ട്. ടെത്സീഈച്ചകൾ മനുഷ്യഗന്ധത്താൽ ആകൃഷ്ടരായി കരയിലേയ്ക്കു കടന്നുവരുന്നതു തടയാനാണ് ഇത്തിനെയുള്ള ശൂന്യമണ്ഡലങ്ങൾ സ്ഥാപിക്കുന്നതു്. ആഫ്രിക്കൻരോഗങ്ങളിൽവെച്ച് ഏറ്റവും ഭയങ്കരമായ ഉറക്കരോഗം (SLEEPING SICKNESS) പരത്തുന്നതു് ഈ ടെത്സീഈച്ചകളിൽ പെട്ട ഒരു വർഗ്ഗമാണ്.

## ഉറക്കരോഗം

ആഫ്രിക്കയിൽ മലേറിയ, മഞ്ഞപ്പനി, കരിമൂത്രപ്പനി (BLACK WATER FEVER), മന്ത്, യേസ് (ഭയങ്കരമായൊരു ത്വഗ്രോഗം), ക്ഷയം, കുഷ്ഠം, പറങ്കിപ്പുണ്ണ്, ഉദരപ്പുഴു തുടങ്ങിയ പല രോഗങ്ങളുമുണ്ടെങ്കിലും, ജനങ്ങളെ ലക്ഷക്കണക്കിൽ കൊന്നൊടുക്കുന്നതു് ഉറക്കരോഗമാണ്. (കോളറ, പ്ലേഗ് എന്നീ ഭയങ്കര സാംക്രമികരോഗങ്ങൾ ആഫ്രിക്കയിൽ ഇല്ല എന്നതു് ഒരത്ഭുതമാണ്.

ആറു കൊല്ലക്കാലംകൊണ്ട് ഉഗന്തയിലെ ജനസംഖ്യ മൂന്നു ലക്ഷത്തിൽനിന്നു ഒരു ലക്ഷമാക്കിച്ചുരുക്കാൻ ഈ മഹാവ്യാധിയ്ക്കു കഴിഞ്ഞിട്ടുണ്ട്. ഉഗന്തയിൽ, 1903–ൽമാത്രം 20,000 ജനങ്ങൾ ഉറക്കരോഗംകൊണ്ടു ചത്തൊടുങ്ങുകയുണ്ടായി. ആഫ്രിക്കാഭൂഖണ്ഡത്തിൽ സുഡാൻമുതൽ നെററാൽവരെയും, നൈജീരിയമുതൽ കെനിയവരേയും ഉറക്കരോഗത്തിൻെറ സങ്കേതങ്ങൾ ചിതറിക്കിടക്കുന്നുണ്ട്. പലയിടങ്ങളിലുമായി, എല്ലാംകൂടി 45 ലക്ഷം ചതുരശ്രമൈൽ സ്ഥലം ഉറക്കരോഗത്തിൻെറ ആക്രമണവലയത്തിൽപെട്ടുകിടക്കുകയാണ്. അക്കാരണത്താൽ അതിൽ ഒട്ടുമുക്കാലും ഭാഗം ജനശൂന്യമായിത്തീന്നിട്ടുണ്ട്.

കന്നുകാലികളേയും മനുഷ്യരേയും ഈ രോഗം ഒരുപോലെ കൊന്നൊടുക്കുന്നു. എന്നാൽ, കന്നുകാലികളെ അവശരാക്കി കൊല്ലുന്ന അതേ രോഗത്തിൻെറ അണുജീവികൾതന്നെയാണ് മനുഷ്യരിലും ഉറക്കരോഗം ഉണ്ടാക്കിത്തീക്കുന്നതു്എന്ന വാസ്തവം

വളരെക്കാലത്തോളം ശാസ്ത്രജ്ഞന്മാർ അറിഞ്ഞിരുന്നില്ല. 1849 മുതല്ക്കു ആഫ്രിക്കയിൽ ദീർഘസാഹസികയാത്ര നടത്തിയ ഡോക്ടർ ഡേവിഡ് ലിവിങ്സ്റ്റൺ ഈ കാലിരോഗത്തെക്കുറിച്ചു പറയുന്നുണ്ട്. ശരീരം ശോഷിപ്പിച്ച് മരവിപ്പിച്ച് കാലികളെ നശിപ്പിക്കുന്ന ഈ രോഗത്തെ നാട്ടുകാർ "നഗാന" എന്നാണ് വിളിച്ചുവരുന്നതു്. പിന്നെ 50 കൊല്ലങ്ങൾക്കുശേഷമാണ്, ഈ രോഗകാരണം മനുഷ്യൻ കണ്ടുപിടിച്ചതു്. സൂളുലാൻഡിലെ ബ്രൂസ് എന്നൊരു വൈദ്യവിദ്യാർത്ഥി, നഗാനരോഗംകൊണ്ടു ചത്ത ഒരു കാളയുടെ രക്തം ഭൂതക്കണ്ണാടിയിലൂടെ പരിശോധിച്ചപ്പോൾ അതിൽ നീണ്ട വാലോടുകൂടിയ, ആരൽമത്സ്യത്തിൻെറ ആകൃതിയിലുള്ള ഒരണുജീവി തത്തിപ്പിടയ്ക്കുന്നതു കണ്ടു ഈ വിഷജീവിക്കു ട്രൈപ്പാനൊസോം (TRYPANOSOME) എന്നാണ് പേരു്. പശ്ചിമാഫ്റിക്കയിൽ ഇതേ രോഗലക്ഷണങ്ങളോടെ ചത്ത ഒരു കാളയുടെ രക്തബിന്ദുവിലും ഈ ട്രൈപ്പാനൊസോം കണ്ടെത്തുകയുണ്ടായി. ഈ കണ്ടുപിടുത്തത്തെത്തുടന്ന് ആഫ്റിക്കൻകോളനികളിലെ ഇംഗ്ലീഷുകാരും, ഫ്റഞ്ചുകാരും, ബൽജിയംകാരുമായ ഡോക്ടർമാരും, ശാസ്ത്രജ്ഞന്മാരും, ഗവേഷകന്മാരും ഈ വിഷയത്തിൽ വിപുലമായ പരീക്ഷണങ്ങളാരംഭിച്ചു. ഈ ട്രൈപ്പനൊസോം അണുജീവികളെ പരത്തുന്നതു് ടെത്സി ഈച്ചയാണെന്ന വസ്തുതയും പിന്നീട് വെളിവാക്കപ്പെട്ടു.

നമ്മുടെ നാട്ടിലെ ഈച്ചയേക്കാൾ എത്രാണ്ട് ഒന്നര ഇരട്ടി വലുപ്പമുള്ള ഒരീച്ചയാണ് ട്രൈപ്പനൊസോംവാഹകനായ ആഫ്രിക്കൻടെത്സി. കരിംതവിട്ടുവർണ്ണക്കാരനായ ഈ വിദ്വാൻ രക്തമാത്രോപജീവിയാണ്. വിശ്രമിക്കുമ്പോൾ ഇതിൻെറ ചിറകുകൾ സമനിലയിൽ മടങ്ങിക്കിടക്കുന്നതിന്നുപകരം കത്രികയുടെ അലകുകൾ കിടക്കുംപോലെ ഏങ്കോണിച്ചു തള്ളിനില്ക്കുകയാണ് ചെയ്യുന്നതു്. ഇതിൻെറ ശിരസ്സിൽനിന്നു ഇഞ്ചക്ഷൻസൂചിപോലെ ഒരു കുഴൽ നീണ്ടുകിടക്കുന്നു. രക്തപാനത്തിനുള്ള ഉപകരണമാണിതു്. അരയംഗുലം ഘനത്തിലുള്ള തുണിയിൽ കുത്തിത്തുളയ്ക്കാൻ

ഈ സൂചിപ്പു കഴിയും. ടെത്സി ഈച്ചയുടെ മൂളൽ കേട്ടാൽ വേറെ തന്നെ അറിയാം.

അധികദൂരം പറക്കുന്ന പ്രകൃതക്കാരനല്ല ടെത്സി. പറക്കുന്നതു്, അഥവാ ചാടുന്നതു് ഇതെല്ലാം വേഗത്തിലായിരിക്കും. മനുഷ്യന്റെ ദേഹത്തിൽ കടിക്കുമ്പോഴും അവരുടെ പ്രഹരങ്ങളിൽ നിന്നു ഒഴിഞ്ഞുമാറിക്കളയാൻ ഈ ഈച്ചയ്ക്കു പ്രത്യേകസാമർത്ഥ്യമുണ്ടു്. തന്റെ സാന്നിദ്ധ്യം കണ്ടുപിടിക്കപ്പെടാതിരിപ്പാൻ, കറുത്തതോ കടുനിറത്തിലുള്ളതോ ആയ വസ്തുക്കളിൽ മാത്രമേ ഇതു് വിശ്രമിക്കുകയുള്ളു. അതിനാൽ വെളുത്തതോ ലഘുവർണ്ണത്തിലുള്ളതോ ആയ വസ്ത്രം ധരിച്ചാൽ ടെത്സി ഈച്ചയുടെ ശല്യത്തിൽ നിന്നു താല്ക്കാലികരക്ഷ കിട്ടും.

ഈ ഈച്ച പകൽമാത്രമേ പുറത്തിറങ്ങി പ്രവർത്തിക്കയുള്ളു. രാത്രിയിൽ മുഴുവനും അനങ്ങാതെ കിടക്കും. ആഫ്രിക്കയിൽ ടെത്സീശല്യമുള്ള പരിത്യക്തപ്രദേശങ്ങളിലൂടെ കടന്നുപോകണമെങ്കിൽ യാത്ര നിർവ്വഹിക്കുന്നതു് രാത്രിയിലാണു്. ന്യാസാലാൻഡിൽനിന്നു ടാങ്കനിക്കയിലേക്കു വരുമ്പോൾ ഒരു ടെത്സീപ്രദേശം കടന്നുപോകാൻ ഞങ്ങൾക്കു രാത്രിയാകുന്നതുവരെ കാത്തിരിക്കേണ്ടിവന്നിട്ടുണ്ടു്.

ചെടികളും പടപ്പുകളുംകൊണ്ടു മൂടിയ നല്ല തണലും തണുപ്പുമുള്ള സ്ഥലങ്ങളിലാണു് ടെത്സീഈച്ചകൾ താവളമടിക്കുക. ഈച്ച മുട്ടയിടുകയില്ല: പകരം ഒരു പുഴുവിനെ പ്രസവിക്കുകയാണു് ചെയ്യുന്നതു്. ജനിച്ച ഉടനെതന്നെ ആ പുഴു ഇഴഞ്ഞുപോയി മണ്ണിലോ ഇലകൾക്കിടയിലോ പാറ്റിക്കിടക്കും. കുറച്ചുനാളത്തെ തപസ്സിനുശേഷം അതു് ഈച്ചയായി രൂപാന്തരം പ്രാപിച്ചു് പറന്നുപോയി രക്താന്വേഷണം തുടങ്ങുകയായി.

ടെത്സീവർഗ്ഗത്തിൽപെട്ട ഈച്ചകൾ 21 തരമുണ്ടു്. ഇവയിൽ "ടി. ഗാംബ്യേൻസ്," (T. GAMBIENS) "ടി. റൊഡേസ്യൻസ്" (T. RHODESIENSE) എന്നീ രണ്ടുതരം ഈച്ചകളാണു് മനുഷ്യനിൽ ഉറക്കരോഗബീജങ്ങളായ ട്രൈപ്പനൊസോമുകളെ പരത്തുന്നതു്.

ഉറക്കരോഗം ബാധിച്ച മനുഷ്യന്റെയോ, കാലിയുടെയോ രക്തം കുടിച്ച ഈച്ച ഉടൻ മറ്റൊരു മനുഷ്യനെ കടിയ്ക്കുമ്പോഴാണ് രോഗബീജം പകരുന്നത്. ഉറക്കരോഗബീജങ്ങളായ ട്രെപ്പ നൊസോമുകൾ ജീവിയ്ക്കുന്നത് സിംഹം, സീബ്ര, കാട്ടുപോത്ത്, കലമാൻ എന്നീ മൃഗങ്ങളുടെ രക്തക്കുഴലുകളിലാണത്രെ. ചില പ്പോൾ, തവളയുടേയും മുതലയുടേയും രക്തധമനികളിലും ഇവ കടന്നുകൂടിയിട്ടുണ്ടാകും—ഈ ജീവികളെല്ലാം ഉറക്കരോഗത്തിൽ നിന്നു വിമുക്തരുമാണത്രെ. കാലികളിലും മേൽപറഞ്ഞ ഇന ത്തിൽപ്പെടാത്ത മൃഗങ്ങളിലും ട്രെപ്പനൊസോമിന്റെ ബാധയേ ല്ക്കുമ്പോൾ രോഗം സംഭവിയ്ക്കുന്നു.

ഈ രോഗം മനുഷ്യനിലാണ് ഏറ്റവും ഭയങ്കരമായ പ്രത്യാ ഘാതങ്ങളുളവാക്കുന്നത്. രോഗബീജം ഉള്ളിൽ കടന്നു കഴി ഞ്ഞാൽ വളരെക്കാലത്തേയ്ക്കു ആ വസ്തുത അറിഞ്ഞെന്നുവരില്ല. അന്ത്യദശയിൽ ഉഗ്രമായ ആക്രമണമുണ്ടാകുമ്പോഴാണ് അതു ഉറക്കരോഗമാണെന്നു മനസ്സിലാവുക. ആ ദശയിൽ രോഗം ചികിത്സിച്ചു സുഖപ്പെടുത്തുക അസാദ്ധ്യമാണ്.

ഉറക്കരോഗത്തിന്റെ പ്രാരംഭലക്ഷണം പനിയാണ്. ഇട യ്ക്കിടെ ഒരു പനി. ചിലപ്പോൾ ജ്വരം കഠിനമായി കണ്ടേക്കാം. ഉഗ്രമായ തലവേദനയുമുണ്ടായിരിക്കും. മലമ്പനിയ്ക്കും ഈ ലക്ഷ ണങ്ങളെല്ലാമുള്ളതുകൊണ്ട്, രോഗം മലമ്പനിയാണെന്നുകരുതി അതിനുള്ള ചികിത്സ നടത്തുകയേ സാധാരണക്കാർ ചെയ്യൂ—ഒരു വിദഗ്ദ്ധഡോക്ടർക്ക മാത്രമേ ഈ രോഗം കണ്ടെത്താൻ കഴിയൂ. ഉറക്കരോഗബീജങ്ങൾ ആദ്യമായി ചെന്നെത്തുന്നതു് മനുഷ്യന്റെ വായിലെ ഉമിനീർസഞ്ചികയിലാണ്. അവിടെനിന്ന് അവ ക്രമേണ തലച്ചോറിലേയ്ക്കും, പിന്നെ നട്ടെല്ലിനുള്ളിലേയ്ക്കും പ്രവേ ശിക്കുന്നു. രോഗിയ്ക്കു പനിയോടൊപ്പം വാതരോഗവും വരുന്നു. പിന്നെ സദാ ഉറക്കം തൂങ്ങിയിരിയ്ക്കുകയായി. അവസാനദശ യിൽ ഉറക്കം സ്ഥായിയായ മയക്കമായി മാറുന്നു. രോഗിയുടെ ഇന്ദ്രിയശക്തികളെല്ലാം അസ്തമിക്കുന്നു. മലമൂത്രവിസർജ്ജനങ്ങ

ളെല്ലാം അറിയാതെ നടക്കുന്നു. ദേഹം ചുക്കിച്ചുളിഞ്ഞുവരുന്നു. പുറവും വാരിഭാഗങ്ങളും നിത്യശയനത്തിന്റെ ഫലമായി വ്രണപ്പെട്ടു കാണുന്നു. മലന്നുകിടക്കുന്ന രോഗിയുടെ കാൽമുട്ടുകൾ രണ്ടും കഴുത്തിനടുത്തേയ്ക്കു വലിഞ്ഞുപൊങ്ങി വിറങ്ങലിച്ചു കിടക്കുന്നു. രോഗിയുടെ ഈ കിടപ്പു് ബീഭത്സമായ കാഴ്ചയാണു്. ഈ ദശയിലും മരണം സംഭവിക്കുകയില്ല. അതാണു് ഈ രോഗത്തിന്റെ ദയനീയത. രോഗി കൊല്ലങ്ങളോളം ആ നിലയിൽ തന്നെ ജീവച്ഛവമായി കിടന്നുവെന്നുവരാം—ഒടുവിൽ മരണം സംഭവിയ്ക്കുന്നതു് ന്യൂമോണിയ ബാധിച്ചിട്ടാണു്.

ഈ രോഗം ബാധിച്ചു് ഒരു മാസത്തിനുള്ളിൽ, ചികിത്സ നടത്തിയാൽ രക്ഷനേടാം. നാട്ടുകാർക്കു അങ്ങിനെ രോഗനിർണ്ണയം നടത്താൻ ഡോക്ടർമാരെ കിട്ടുകയില്ലല്ലോ. അതിനാൽ ഉറക്ക രോഗം ബാധിച്ച നാട്ടുകാരെല്ലാം മരിച്ചൊടുങ്ങുകയാണു് പതിവു്.

ഈ രോഗത്തിനു പറയത്തക്ക ചികിത്സയൊന്നും ഇല്ലാത്തതുകൊണ്ടു്, ടെത്സീ ഈച്ചകളുടെ ബാധ പുതിയ പ്രദേശങ്ങളിലേയ്ക്കു കടക്കാതിരിപ്പാൻ, മുൻകരുതലുകൾ ചെയ്യുന്നതിലാണു് ഗവൺമെണ്ടു് ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കുന്നതു്. വിക്ടോറിയാ തടാകത്തിലെ തുരുത്തുകൾ മിയ്ക്കവയും ടെത്സീ ഈച്ചകളുടെ താവളങ്ങളാണു്. അടുത്ത കരയിലെ ഗ്രാമങ്ങളിൽ മനുഷ്യരും മൃഗങ്ങളുമുണ്ടെങ്കിൽ ഈ ഈച്ചകൾ അങ്ങോട്ടു് ആകർഷിയ്ക്കപ്പെട്ടേക്കാം. ഈ ആപത്തിൽനിന്നു രക്ഷകിട്ടാൻവേണ്ടിയാണു്, ഗവർമ്മേണ്ടു് തടാകക്കരയിലെ പല പ്രദേശങ്ങളിൽനിന്നും ജനങ്ങളെ നിർബ്ബന്ധപൂർവ്വം ഒഴിച്ചു മാററുന്നതു്.

ടെത്സീ ഈച്ചകൾ കുടിയേറിപ്പാർക്കുന്ന പ്രദേശങ്ങൾക്കടുത്തുള്ള കാടുകളും ചെടികളും വെട്ടിനശിപ്പിച്ചു് അവിടം ഒരു വെളിമ്പ്രദേശമാക്കി മാററുകയാണു് മറെറാരു പരിപാടി. ചെടികളും മരങ്ങളും ഇല്ലാത്ത സ്ഥലത്തേയ്ക്കു ടെത്സീ പ്രവേശിക്കുകയില്ല. അങ്ങിനെ ടെത്സീബാധിതപ്രദേശങ്ങൾക്കും, ജനപദങ്ങൾക്കുമിടയിൽ ഒരദൃശ്യഭിത്തി നിർമ്മിക്കുന്ന ഈ പരിപാടി

വളരെ ഫലപ്രദമാണെന്നു കണ്ടിരിക്കുന്നു. ഉഗന്തയിൽ 35 ലക്ഷം ഏക്ര സ്ഥലങ്ങൾ, ടെത്സീബാധയെ തടഞ്ഞുനിർത്താൻ ഇങ്ങിനെ വെട്ടിത്തെളിയിച്ചിട്ടുണ്ടത്രെ.

കാടുകളിലെ മൃഗങ്ങളെ ഒന്നൊഴിയാതെ കൊന്നൊടുക്കുക യാണ് മറെറാരു പ്രതിവിധി. രക്തപാനത്തിന്നു മൃഗങ്ങളെ കിട്ടാ താകുമ്പോൾ ഈച്ചകൾ ഒഴിഞ്ഞുപൊയ്ക്കൊള്ളും. ഈച്ചയെപ്പേടിച്ചു കാട്ടുമൃഗങ്ങളെ കൂട്ടമായി സംഹരിക്കുന്ന ഈ പരിപാടിയോടു പലർക്കും എതിർപ്പുണ്ട്——സുളുലാൻഡിലും, റൊഡേഷ്യയിലും ഈ പ്രവർത്തനങ്ങൾ ടെത്സീബാധ തടയാൻ ഗണ്യമായി സഹായിച്ചിട്ടുണ്ടെന്നാണ് പറയുന്നതു്. ഈ പരിപാടി നടപ്പിൽ വരുത്തുന്നതിന്നു് നാട്ടുകാർ വലിയ ഉത്സാഹം പ്രദർശിപ്പിച്ചുവരാറുണ്ടു്. അവർക്കു ആദായകരമായ ഒരു സംരംഭമാണിതു്. അവർ കൊന്ന ഓരോ മൃഗത്തിന്നും അതിന്റെ വാൽ ഹാജരാക്കിയാൽ ഗവർമ്മെണ്ടു് പ്രതിഫലം കൊടുക്കും. കൊല്ലപ്പെടുന്ന മൃഗങ്ങൾ ഉദ്ദിഷ്ടസ്ഥലങ്ങളിലുള്ളവതന്നെയാണോ എന്നതു് വേറെ കാര്യം.

മദ്ധ്യആഫ്രിക്കൻ ഭൂമികൾ കാലിവളർത്തലിന്നു പററിയ മണ്ഡലങ്ങളാണ്. ടെത്സീ ഈച്ചകളുടെ ശല്യമാണ് ഈ വ്യവസായത്തെ തടഞ്ഞുനിർത്തുന്നതു്. കാലികളെയല്ലാതെ ആടുകളെ ഈ രോഗം സാധാരണമായി ബാധിക്കാറില്ല. അതുകൊണ്ടാണ് ആഫ്റിക്കയിൽ മാട്ടിറച്ചിക്കു ആട്ടിറച്ചിയെക്കാൾ കൂടുതൽ വില കൊടുക്കേണ്ടിവരുന്നതു്.

പശ്ചിമാഫ്റിക്കയിൽ ഈ "ടൈപ്പൊനൊസോമ്യസിസ്" രോഗം കാരണം കൊല്ലംതോറും പത്തുലക്ഷം പവൻ വിലവരുന്ന കാലികൾ ചത്തൊടുങ്ങുന്നുവെന്നു പറഞ്ഞാൽ ആഫ്റിക്കയുടെ സാമ്പത്തികാഭിവൃദ്ധിയ്ക്കു ടെത്സീഈച്ചകൾ വരുത്തിക്കൂട്ടുന്ന വിനാശത്തിന്റെ ഭയങ്കരത ഊഹിക്കാമല്ലോ. ഇവിടെ വളരെയധികം നിലങ്ങൾ ടെത്സീയുടെ ആക്രമണം തടയാൻ വെട്ടിത്തെളിയിച്ചു് വെറുതെയിടേണ്ടതായും വരുന്നു. ടെത്സീഈച്ചകളുടെ

ഉപദ്രവമില്ലെങ്കിൽ ബ്രിട്ടീഷ് ആഫ്രിക്ക ലോകത്തിലെ ഏറ്റവും വലിയ മാട്ടുമാംസോല്പാദനകേന്ദ്രമാകുമായിരുന്നു. ബ്രിട്ടൻ ഇന്നു തെക്കെ അമേരിക്കയിലെ അർജന്റൈനിൽനിന്നു കൊല്ലം തോറും 11 കോടി പവൻ വിലയ്ക്കുള്ള മാട്ടുമാംസം വാങ്ങുന്നുണ്ട്. ബ്രിട്ടീഷ് ആഫ്രിക്കയിൽ 1 കോടി 60 ലക്ഷം കാലികളുണ്ടെങ്കിലും അവയിൽ അധികവും രോഗംബാധിച്ച് മാംസത്തിനു കൊള്ളാത്ത ചാവാലികളുമാണ്. നിസ്സാരജീവിയായ ഒരീച്ച ഒരു ഭൂഖണ്ഡത്തിന്റെ മുഴുവൻ ഭാഗധേയത്തിനും ഒരു ഭീഷണിയായി നില്ക്കുന്നതു് ആലോചിക്കുമ്പോൾ അത്ഭുതം തോന്നുന്നില്ലേ?

ടെത്സീബാധ ആഫ്രിക്കയുടെ അഭിവൃദ്ധിയെ ബാധിക്കുന്നതുകൊണ്ട്, അതിനെതിരെ ഒരു സംഘടിതസമരം നടത്താനുള്ള മാർഗ്ഗങ്ങളാരായുന്നതിന് ആഫ്രിക്കൻ കോളനികളിലെ ബ്രിട്ടീഷുകാരും ഫ്രഞ്ചുകാരും ബെൽജിയൻകാരും പോർത്തുഗീസുകാരുമായ ശാസ്ത്രജ്ഞന്മാരും ഗവേഷകന്മാരും ഒത്തുചേർന്നു, 1947-ൽ, ഫ്രഞ്ച് കോംഗോവിൽവെച്ച് ഒരു സമ്മേളനം നടത്തുകയുണ്ടായി. ഉറക്കരോഗത്തെപ്പററി പ്രത്യേക ഗവേഷണം നടത്തിയ വിദഗ്ദ്ധന്മാരും മററും തങ്ങളുടെ പരീക്ഷണഫലങ്ങളും നിർദ്ദേശങ്ങളും ഇവിടെവെച്ചു പരസ്പരം കൈമാറുകയും, ആഫ്രിക്കയുടെ ശത്രു നമ്പർവൺ ആയ ടെത്സീയുടെ ഉന്മൂലനാശത്തിനു വിപുലമായ പരിപാടികൾ ആവിഷ്കരിക്കുകയുമുണ്ടായി. പക്ഷേ, ടെത്സീ ഇന്നും, ആഫ്രിക്കയുടെ ശത്രുനമ്പർ വൺ ആയിത്തന്നെ സുഖമായി ജീവിച്ചുവരുന്നു.

കന്നുകാലികളെ ബാധിക്കുന്ന ഉറക്കരോഗത്തിന് ആൻടിസൈഡ് (Antrycide) എന്നൊരൗഷധം കണ്ടുപിടിച്ചിട്ടുണ്ട്. മലേറിയയ്ക്കു പുതിയൊരൗഷധമായ പാലൂഡ്രിൻ കണ്ടുപിടിച്ച ഡാക്ടർ എഫ്. എച്ച്. എസ്സ്. കർഡിൻേറയും, ഡാക്ടർ ഡി. ജി. ഡേവിയുടേയും കൂട്ടപരിശ്രമഫലമാണിതു്. വെളുത്ത പഞ്ചസാര പോലുള്ള ഒരു പൊടിയാണ് ആൻടിസൈഡ്. ഈ മരുന്നു കാലികളുടെ തൊലിയ്ക്കുള്ളിൽ കുത്തിവെയ്ക്കുകയാണ് ചെയ്യുന്നതു്.

രോഗം ബാധിയ്ക്കാതിരിപ്പാനുള്ള ഒരു പ്രതിവിധി മാത്രമാണിതു്.

എന്നാൽ, മനുഷ്യരെ കൊന്നൊടുക്കുന്ന ഉറക്കരോഗത്തിന്നു ഫലപ്രദമായൊരു മരുന്നു് ഇനിയും കണ്ടുപിടിക്കേണ്ടതായിട്ടാണിരിക്കുന്നതു്.



അദ്ധ്യായം 8.

# ഉഗന്തയിൽ

പിറേറന്നു രാവിലെ ഉണർന്നുനോക്കിയപ്പോൾ "ഉസോഗ", പോർട്ട്ബെൽ തുറമുഖത്തു് നങ്കൂരമിട്ടു് നിൽക്കുകയായിരുന്നു. കിസുമുവിൽനിന്നു 245 മൈൽ സഞ്ചരിച്ചാണ് പോർട്ട്ബെല്ലിൽ എത്തിയിരിക്കുന്നതു്. മുമ്പിൽ കാണുന്നതു് ഉഗന്താനാടാണ്.

കപ്പലിൽനിന്നുതന്നെ നല്ലൊരു പ്രാതൽ കഴിച്ചു. കപ്പലിലെ ഭക്ഷണനിരക്ക് താരതമ്യേന വളരെ കുറവാണ്. തലേന്നാൾ ഞാൻ കഴിച്ച, ഉച്ചഭക്ഷണം, അത്താഴം, മൂന്നുകപ്പ്ചായ ഇവയെല്ലാംകൂടി ചാർജ്ജ്ചെയ്തിരിക്കുന്നതു് 8 ഷില്ലിങ്ങാണ് (5 ക.)

പോർട്ട്ബെല്ലിൽ ഇറങ്ങിയ ഉടനെ എന്റെ പെട്ടിസാമാനങ്ങളെല്ലാം കസ്റ്റം ഉദ്യോഗസ്ഥന്മാർ പരിശോധിച്ചു. പാൽക്കട്ടി, അച്ചടിച്ച ആക്ഷേപകരമായ സാഹിത്യങ്ങൾ (offensive printed matter) പക്ഷിമുട്ടകൾ, എലിപ്പാഷാണം, കളിക്കോപ്പുതോക്കുകൾ എന്നിവ ചുങ്കനിയമപ്രകാരം ഉഗന്തയിലേയ്ക്കു കടത്താൻ പാടില്ലാത്ത വസ്തുക്കളുടെ പട്ടികയിൽപ്പെടുന്നു. ഉഗന്തയിൽനിന്നു പുറത്തേയ്ക്കു കടത്തിക്കൊണ്ടുപോകാൻ അനുവദിക്കാത്ത സാധനങ്ങളിൽ ഗോതമ്പുമാവുകൊണ്ടുണ്ടാക്കിയ പലഹാരങ്ങൾ, അരി, വിസ്കി, ശുദ്ധിചെയ്യാത്ത രത്നക്കല്ലുകൾ, ഹിപ്പോദന്തങ്ങൾ എന്നിവ ഉൾപ്പെടും.

പോർട്ട്ബെല്ലിൽനിന്നു കമ്പാലയ്ക്കു പുറപ്പെടുന്ന വണ്ടി 10 മണി കഴിഞ്ഞേ സ്റ്റേഷനിൽ എത്തുകയുള്ളു എന്നറിവായപ്പോൾ, ഞാൻ അടുത്ത ഗ്രാമമൂലകളിലെല്ലാം ഒന്നു നടന്നുനോക്കാൻ തീരുമാനിച്ചു.

ഉഗന്തയിൽ കാലെടുത്തു കുത്തിയപ്പോൾ ആദ്യമായി എന്നെ ആകർഷിച്ചതു് ഇന്നാട്ടിന്റെ സസ്യശ്യാമളതയാണു്. സസ്യപ്പച്ചയുടെ വിളയാട്ടം ആഫ്രിക്കയിൽ മററു പ്രദേശങ്ങളിലും ഞാൻ കണ്ടിട്ടുണ്ടു്. എന്നാൽ ഇത്ര സമൃദ്ധമായ, സർവ്വവ്യാപകമായ പച്ചസൌന്ദര്യപ്പുളപ്പ് കേരളം വിട്ടതിൽപ്പിന്നെ എന്നെ എതിരേല്ക്കുന്നതു് ഇവിടെവെച്ചാണു്.

11 മണിയ്ക്കു കമ്പാലട്രെയിൻ സ്ഥലംവിട്ടു. സസ്യസാന്ദ്രമായ സമനിലങ്ങളും, ചില കൃഷിമേടുകളും കടന്നുകൊണ്ടാണു് വണ്ടി നീങ്ങുന്നതു്. കടുംചുകപ്പു്, നീല, മഞ്ഞ, എന്നീ നിറങ്ങളിലുള്ള പൂക്കൾ നിറയെ ചൂടിനില്ക്കുന്ന മരങ്ങൾ പച്ചക്കാടുകളുടെ ഉപരിമണ്ഡലത്തിൽ അത്ഭുതകരമായ പരിവേഷങ്ങളേല്പിക്കുന്നു. നിറപ്പകിട്ടുള്ള ഉടുപ്പുകളണിഞ്ഞ കാപ്പിരിവനിതകൾ കൃഷിത്തോപ്പുകൾക്കിടയിൽ നീങ്ങുന്നു. വാഴത്തോപ്പുകൾക്കിടയിൽനിന്നു പുൽക്കുടിലുകൾ ഒളിഞ്ഞുനോക്കുന്നു. കമ്പാലയിലേയ്ക്കുള്ള ഏഴുമൈൽ ദൂരം മുഴുവനും നിറങ്ങളുടെ നൎത്തനരംഗങ്ങളാണു്.

നവീനരീതിയിൽ അടുത്തു പുതുക്കിപ്പണിചെയ്ത ഒരു കൂററൻ കെട്ടിടമാണു് കമ്പാലാ റെയിൽവെസ്റ്റേഷൻ. അവിടെ ഇറങ്ങിയപ്പോൾ പുതിയ ചായത്തിന്റെ ഗന്ധമാണു് എന്നെ എതിരേററതു്. എന്നെ സ്വീകരിക്കാനോ സഹായിക്കാനോ അവിടെ പ്ലാററ്ഫോറത്തിൽ ആരേയും കണ്ടില്ല. മി നാടേശന്റെ കമ്പിസന്ദേശപ്രകാരം മി. ശ്രീനിവാസനോ അദ്ദേഹം അയച്ച വേറെ ഏതെങ്കിലും ആളോ സ്റ്റേഷനിൽ എന്നെക്കൂട്ടിക്കൊണ്ടു് പോകാൻ വരുമെന്നാണു് ഞാൻ കരുതിയിരുന്നതു്. ആരും വന്നുകണ്ടില്ല. യാത്രക്കാരെല്ലാം സ്ഥലംവിട്ടു. ഒററയ്ക്കു പരുങ്ങിനില്ക്കുന്ന എന്നെ ചില ശുഭപ്രതീക്ഷകളോടെ ഇടയ്ക്കിടെ കടാക്ഷിച്ചുകൊണ്ടു് ഒരു



കവിറോണ്ടോ മന്ത്രവാദി



ഉസോഗാ കപ്പൽ പോർട്ടു് ബെല്ലിൽ

വെളുത്ത മിശ്രമിസ്സിയമ്മ തന്റെ പെരുമ്പാമ്പിൻ തോൽസ്സഞ്ചിയിൽ താളംപിടിച്ചു് അവിടെ ചുററിപ്പററി നീങ്ങുന്നുണ്ടായിരുന്നു.

ഞാൻ കുറച്ചുനേരംകൂടി അവിടെ കാത്തിരുന്നു ഇര കുടുങ്ങുന്ന മട്ടില്ലെന്നു മനസ്സിലായപ്പോൾ ആ പ്രേമമൂർത്തി മറെറാരു വഴിയ്ക്കു പോയി.

ഒടുവിൽ ഞാൻ എന്റെ പെട്ടിഭാണ്ഡങ്ങളെല്ലാം ക്ലോക്ക് റൂമിൽ ഏല്പിച്ചു്, സ്റ്റേഷനിൽനിന്നു പുറത്തുകടന്നു. കാപ്പിരി ടാക്സിഡ്രൈവർമാർ എന്റെ ചുററുംകൂടി. എനിയ്ക്കു ധൃതിയൊന്നുമില്ലായിരുന്നു. ഞാൻ ഒരലസമട്ടിൽ അങ്ങിനെ, കമ്പാലാ ജനറൽ പോസ്റ്റാഫീസിലേയ്ക്കു പോകേണ്ടുന്ന വഴിയും അന്വേഷിച്ചു നടന്നു തുടങ്ങി.

ആഫ്രിയ്ക്കൻതെരുവുകളിലോ ഗ്രാമങ്ങളിലോ ഒററയ്ക്കു നടക്കുന്ന അപരിചിതർ നാലു സാധനങ്ങൾ എപ്പോഴും കീശയിൽ കരുതിയിരിയ്ക്കണം. പാസ്സ്പോട്ട്, പേഴ്സ്, പെലോഡ്രീൻ ഗുളികകൾ, പിസ്റ്റൾ. ഇവയിൽ പിസ്റ്റളിന്നു പകരം നൈറോബിയിൽനിന്നു വാങ്ങിയ പുതിയ കഠാരിയാണ് എന്റെ കളസ്സക്കീശയിൽ ഉണ്ടായിരുന്നതു്.

കമ്പാലാ പോസ്റ്റാഫീസിലെത്തി ശ്രീനിവാസനെ അന്വേഷിച്ചു. ഒരു കാപ്പിരിപ്പയ്യൻ എന്നെ ശ്രീനിവാസൻ ജോലി ചെയ്യുന്ന കെട്ടിടത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. പോസ്റ്റാഫീസിന്റെ പ്രധാന കെട്ടിടത്തിന്നുപിറകിൽ, അതേ പറമ്പിൽത്തന്നെ ഒരു ചെറിയ എടുപ്പിലാണ് ശ്രീനിവാസന്റെ ജോലിസ്ഥലം. കംപ്ലൈൻട്സ് സെക്ഷൻ.

ഞാൻ ചെന്നു കേറിയപ്പോൾ ശ്രീനിവാസൻ ഒരു കമ്പി പൊളിച്ചു വായിക്കുകയായിരുന്നു. എന്നെക്കണ്ടു മനസ്സിലാക്കിയ ശ്രീനിവാസൻ ഒരു ജാള്യതയോടെ എന്റെ മുഖത്തേയ്ക്കു നോക്കി, കമ്പി എന്റെ കയ്യിൽ തന്നു. നൈറോബിയിൽനിന്നു നടേശൻ അയച്ച കമ്പി!

ആഫ്രിയ്ക്കയിൽ വെള്ളക്കാരൻ ഇറക്കുമതിചെയ്ത യാന്ത്രിക പരിഷ്ക്കാരത്തിന്റെ പ്രവർത്തനത്തെക്കാൾ ചില സന്ദർഭങ്ങളിൽ

വിജയം നേടുന്നതും ഉപകാരപ്പെടുന്നതും നമ്മറം അപരിഷ്കൃതരെന്ന വ്യവഹരിയ്ക്കുന്ന ആഫ്റിയ്ക്കൻ കാപ്പിരിയുടെ പൂർവ്വികവിദ്യകളായിരിയ്ക്കും. നൈറോബിയിൽനിന്നു കമ്പാലയിൽ ഒരു കമ്പിസന്ദേശം വന്നുചേരാൻ രണ്ടുദിവസം വേണ്ടിവന്നു. ആഫ്രിയ്ക്കക്കാരന്റെ പറയടിസന്ദേശം രണ്ടു മണിക്കൂറുകൊണ്ടു് നൂറു മൈൽ സഞ്ചരിയ്ക്കും. അഞ്ചാം ജോർജ്ജ്ചക്രവർത്തിയുടെ മരണവാർത്ത ഔദ്യോഗിക മാർഗ്ഗത്തിലൂടെ ഉഗണ്ടയുടെ ഉൾനാടൻ ഗ്രാമങ്ങളിൽ എത്തിച്ചേർന്നതിന്റെ രണ്ടു ദിവസം മുമ്പുതന്നെ ആ ഗ്രാമീണർ നഗരത്തിൽനിന്നു തുടർച്ചയായി റിലേചെയ്തുകിട്ടിയ പറയടിസന്ദേശത്തിലൂടെ ആ വർത്തമാനം അറിഞ്ഞുകഴിഞ്ഞിരുന്നുവത്രെ. ഗവേൺമെണ്ടു് പോസ്റ്റ് ആൻറ് ടെലഗ്രാഫ്സ് ഡിപ്പാർട്ടുമെൻറിൽ കംപ്ലെയിൻട്സ് വകുപ്പിൽ ജോലിചെയ്യുന്ന ശ്രീനിവാസനുതന്നെ ഇങ്ങിനെ ഒരു മലയാളിപറഞ്ഞതു നന്നായി എന്നെനിയ്ക്കുതോന്നി.

“നിങ്ങളുടെ പെട്ടിസ്സാമാനങ്ങളെല്ലാം എവിടെ?” മെലിഞ്ഞു നീണ്ട മുറിമീശക്കാരനായ ആ മലയാളിസഹോദരൻ ചിരിച്ചുകൊണ്ടു ചോദിച്ചു.

“റെയിൽവെ സ്റ്റേഷനിലുണ്ടു്.”

“എന്നാൽ വേഗം അതെടുപ്പിച്ച് വീട്ടിലേയ്ക്കു നടന്നോളൂ. ഉച്ചമുതൽക്കു ലീവെടുത്തു ഞാൻ അവിടെ എത്തിക്കൊള്ളാം.”

സാമാനങ്ങളും എടുപ്പിയ്ക്കാൻ രണ്ടു കാപ്പിരിയുവാക്കളെ ശ്രീനിവാസൻ എന്റെകൂടെ അയച്ചുതന്നു. തിരികെ റെയിൽവെ സ്റ്റേഷനിലേയ്ക്കു നടന്നു, സാമാനങ്ങളും ആ കാപ്പിരികളെക്കൊണ്ടു് എടുപ്പിച്ചു് അവരുടെകൂടെ ഞാൻ ശ്രീനിവാസന്റെ വീട്ടിലേയ്ക്കു നടന്നു. നഗരത്തിൽനിന്നു് അകന്ന ഒരു കോണിൽ, മുളങ്കാടുകളും നിറഞ്ഞ കുന്നുകളുടെ താഴ്‌വരയിൽ ഗവൺമെണ്ടു് തയ്യാറാക്കിവരുന്ന ഒരു പുതിയ പാർപ്പിടപ്രദേശമാണു് ഷിമോണി. ഇവിടെ കിററാണ്ടെ റോഡിൽ ഒരു വീട്ടിലാണു് കണ്ണൂക്കാരനായ ശ്രീനിവാസനും, ഫറോക്കുകാരിയായ ഭാര്യയും താമസിക്കുന്നതു്. ശ്രീനിവാസൻ കഴിഞ്ഞകൊല്ലമാണു് വിവാഹം കഴിച്ചതു്.



മിസ്റ്റർ ശ്രീനിവാസൻ മിസ്സിസ്സ് ശ്രീനിവാസൻ
മിസ്സിസ്സ് ഉമ്മൻ സൂസി (കമ്പാലയിൽ)



"തിരിക്ക" വനിതകൾ

അങ്ങിനെ ഞാൻ കമ്പാലയിൽ ശ്രീനിവാസൻെറ അതിഥിയായി താമസം തുടങ്ങി.

## ഉഗന്ത: ഒരു സാമാന്യവീക്ഷണം

94,000 ചതുരശ്രമൈൽ വിസ്തീർണ്ണവും, 5,250,000 ജനസംഖ്യയുമുള്ള ഒരു ബ്രിട്ടീഷ് പ്രൊടക്ടറേററാണ് ഉഗന്ത. ഈ ജനസംഖ്യയിൽ 99·2 ശതമാനവും കറുത്ത നാട്ടുകാരാണ്. വെള്ളക്കാർ ഉഗന്തയിൽ വളരെ കുറവാണ്. കഷ്ടിച്ച് 8,000ത്തോളം വരും. ഇവരിൽത്തന്നെ 1200 പേർ ക്രസ്തീയമിഷ്യണറിമാരാണ്. ഈ മിഷ്യണറിമാർ ഇവിടെ അദ്ധ്വാനിച്ചു വേലചെയ്തിട്ടുണ്ട്. കിരാതമതക്കാരായിരുന്ന ഉഗന്തക്കാരിൽ 12½ ലക്ഷം ആളുകളെ ക്രസ്ത്യാനികളാക്കിമാററാൻ ഇവക്ക് കഴിഞ്ഞിട്ടുണ്ട്.

ഉഗന്തയിൽ നാട്ടുകാരെ കഴിച്ചാൽ പിന്നെ ജനസംഖ്യയിൽ മുന്തിനില്ക്കുന്നതു് ഇന്ത്യക്കാരാണ്. ഇന്ത്യക്കാരുടെ സംഖ്യ അരലക്ഷത്തിലേറെ വരും. വ്യാപാരികളായും, ഗവമ്മെണ്ടാപ്പീസ്സുകളിൽ ജോലിക്കാരായും, അദ്ധ്യാപകരായും ഇവർ ഇന്ത്യയിലെക്കാറം ഉയന്ന ജീവിതനിലവാരം പുലത്തി ഇവിടെ കഴിഞ്ഞുകൂടുന്നു.

ഉഗന്തക്കാർ മററു കാപ്പിരിവർഗ്ഗങ്ങളെ അപേക്ഷിച്ചു കൂടുതൽ മുഖസൌഭഗമുള്ളവരാണെന്നു പറയാം. തൊലിക്കറുപ്പ് കുറവാണ്. പെണ്ണുങ്ങളുടെ ഉടുപ്പും നടപ്പും വിശേഷിച്ചും ആകഷകമാണ്. കഴുത്തുമുതൽ കാലിൻെറ ഞെരിയാണിയും കാലടിയും മറഞ്ഞുനില്ക്കുമാറു് നീണ്ടുകിടക്കുന്ന ഒരുതരം ളോഹയാണ് ഇവർ ധരിക്കുന്നതു്. നിറപ്പകിട്ടുള്ളൊരു ശീല ഉടുപ്പിൻെറ മീതെ അരയിൽ ചുററിക്കെട്ടിയിട്ടുണ്ടാകും. പൊതുവെ കിളരംകൂടിയ ദേഹമുള്ള ഉഗന്തക്കാരുടെ പെണ്ണുങ്ങൾ നീണ്ടുനിവന്നു, മുഖം തെല്ലു പോലും ഇളക്കാതെ ഉയത്തിപ്പിടിച്ചു്, ജഘനഭാഗം ചന്തത്തിൽ മെല്ലെ താളാത്മകമായി ചലിപ്പിച്ചുകൊണ്ടു് തെരുവിലൂടെ നീങ്ങുന്നതു് കൌതുകമുള്ളൊരു കാഴ്ചയാണ്.

നൂററാണ്ടുകൾക്കപ്പുറം മുതൽക്കുതന്നെ തോലുകൊണ്ടോ മരവുരികൊണ്ടോ ദേഹം മറച്ചുനടക്കുന്നവരാണ് തങ്ങൾ എന്നു ബുഗാൻഡക്കാർ അഭിമാനത്തോടെ പറയാറുണ്ട്. ഒരു പ്രാചീന സംസ്കാരത്തിൻെറ അവകാശികളാണ് ഇക്കൂട്ടർ എന്ന കാര്യത്തിൽ സംശയമില്ല.

ഉഗന്തയിൽ നാട്ടുകാരുടെ മുഖ്യഭക്ഷണം വാഴയ്ക്കയും കപ്പയുമാണ്. കപ്പക്കൃഷി വരുന്നതിനുമുമ്പ് തീൻ വാഴയ്ക്കമാത്രമായിരുന്നു. വാഴയ്ക്ക ആവിയിൽ വേവിച്ചെടുത്താണ് സാധാരണ ഭക്ഷിച്ചുവരുന്നത്. വെള്ളത്തിൽ പുഴുങ്ങിയും, തീയിൽ ചുട്ടും, എണ്ണയിൽ വറുത്തും, ഉണക്കിപ്പൊടിച്ചു മാവാക്കിയും, അപ്പമാക്കിയും, പായസമാക്കിയും അങ്ങിനെ പല പ്രകാരത്തിലും വാഴക്കാ ഭക്ഷിയ്ക്കപ്പെടുന്നു. വാഴക്കായ് പുളിപ്പുണ്ടാക്കിയ മദ്യമാണ് "പോംബി." വാഴക്കായിൽനിന്നു വാററിയെടുത്ത ചാരായമാണ് "വരാഗി."

ഉഗന്തയിലെ രാജാക്കന്മാരും, ഇടപ്രഭുക്കളും, മൂപ്പന്മാരും തങ്ങളുടെ സ്ത്രീകളെ പശുവിൻപാൽ ഊട്ടി തടിപ്പിയ്ക്കുക പതിവായിരുന്നു. തടി കൂടുംതോറും പെണ്ണിൻെറ അഴകും കൂടുമെന്നാണ് വിശ്വസിച്ചുവന്നിരുന്നത്. ദിവസേന ഗ്യാലൻകണക്കിൽ പാൽകുടിച്ച് കൊഴുത്തു തടിച്ച് റോഡ്റോളറുകൾപോലെയായിത്തീർന്ന ഈ സൌന്ദര്യറാണികൾക്ക് ഒരിടത്തുനിന്നു മറെറാരിടത്തേയ്ക്ക് ഒററയ്ക്കു നീങ്ങാൻ കഴിഞ്ഞിരുന്നില്ലത്രെ. തങ്ങളുടെ ഭാര്യമാർ അന്യരുടെകൂടെ ഓടിപ്പോകാതിരിപ്പാൻവേണ്ടിയാണ് ഭർത്താക്കന്മാർ അവരെ പെരുന്തടിച്ചികളാക്കിമാററിയത് എന്നും വ്യാഖ്യാനിയ്ക്കപ്പെടുന്നുണ്ട്. ഇതെല്ലാം പഴയകാലത്തെ കഥകളാണ്. ഇന്ന് ബുഗാൻഡയിലെയും ബുണ്യോറാവിലെയും കബാക്കമാരുടെ "നബെഗരെക്ക" (റാണി) മാർ ദേഹപുഷ്ടി കുറയ്ക്കുന്നതിനുള്ള ഔഷധങ്ങളും വിദേശചികിത്സാവിധികളും ലണ്ടനിൽനിന്നു വരുന്നതും കാത്തിരിക്കുന്നവരാണ്.

പരുത്തി, കാപ്പി, റബ്ബർ, ചായ മുതലായവയാണ് ഉഗന്തയിൽനിന്നു കയററി അയയ്ക്കപ്പെടുന്ന കാർഷികവിഭവങ്ങൾ.

മുമ്പൊരിടത്തു പ്രസ്താവിച്ചതുപോലെ, ഇവിടെ ഉഗന്തയിൽ നിലവും കൃഷിയുമെല്ലാം നാട്ടുകാരുടെമാത്രം വകയാണ്. കാപ്പിരിമൂപ്പന്മാരുടെതാണ് കാടും നിലങ്ങളും. അവ കൃഷിയാവശ്യത്തിന് കുടിയാന്മാർക്ക് വിട്ടുകൊടുക്കുന്നു. നിലം കൃഷി ചെയ്യുന്നതിനു ജന്മിക്ക് കൊല്ലത്തിൽ 10 ഷില്ലിങ്ങ് (6ക.) പാട്ടമായും, ഉല്പന്നത്തിന്റെ പത്തിലൊരു ഭാഗവും കുറേ വാഴക്കുമദ്യവും കാഴ്ചയായും കൊടുക്കണം. ഈ 10 ഷില്ലിങ്ങ് പാട്ടത്തിനു നിലം എത്ര വേണമെങ്കിലും കൃഷിചെയ്യാം. ഉല്പന്നത്തിന്റെ തോതനുസരിച്ച് കാഴ്ച കിട്ടുമല്ലോ. ഉഗന്തയിൽ ഒരു സാധാരണ കൃഷിക്കാരന് കൊല്ലത്തിൽ നാനൂറുറപ്പികയിൽ ചുരുങ്ങാത്ത വരുമാനമുണ്ടാകും.

ഈ കൃഷിനിലങ്ങൾക്ക് ഗവണ്മെൻറിലേയ്ക്കു കൊടുക്കേണ്ടുന്ന നികുതി കൊല്ലത്തിൽ 20ക. മുതൽ 30ക. വരെയാണ്. അധികാരി (ചീഫ്) കൃഷിക്കാരിൽനിന്നു നികുതി പിരിപ്പിച്ച് ഗവണ്മെൻറിലേയ്ക്ക് കൊടുക്കുന്നു. പണ്ടുകാലങ്ങളിൽ ചീഫിന്നു അവകാശപ്പെട്ടതായിരുന്നു ഈ നികുതിയെല്ലാം. ബ്രിട്ടീഷുകാർ, ചീഫിന്ന് അദ്ദേഹത്തിന്റെ പദവിയ്ക്കും, അദ്ദേഹത്തിന്റെ അധികാരസീമയിൽപ്പെട്ട ഗ്രാമങ്ങളിലെ ജനസംഖ്യയ്ക്കും അനുസരിച്ചു ഒരു ശമ്പളം നിശ്ചയിച്ചിരിയ്ക്കയാണ്. ഏതു കാട്ടുമൂലയിൽപ്പെട്ട ചീഫിന്നും ചുരുങ്ങിയതു് 500ക. മാസശമ്പളം ലഭിച്ചുവരുന്നുണ്ട്.

കമ്പാലയിൽ വീട്ടുവേലക്കാരായ കാപ്പിരികൾക്ക് മാസത്തിൽ 15ക മുതൽ 18ക.വരെ ശമ്പളം കിട്ടിവരുന്നു. ടാങ്കനിയ്ക്കാ, കെന്യാ, ന്യാസാലാൻഡ് മുതലായ മററു കിഴക്കെ ആഫ്രിയ്ക്കൻ നാടുകളിലുള്ള "പോഷോ" (പണമായി കൊടുക്കുന്ന കൂലിയ്ക്കു പുറമെ ഭക്ഷണത്തിന്നുള്ള ധാന്യവും കൊടുക്കുന്ന ഒരു വ്യവസ്ഥയാണ് പോഷോ) ഉഗന്തയിൽ നടപ്പാക്കിയിട്ടില്ല.

## നാട്ടുവർഗ്ഗങ്ങൾ

ഉഗന്താപ്രദേശങ്ങളിലോ, ഗ്രാമസമുച്ചയങ്ങളിലോ ഒന്നര

നൂററാണ്ടിലേറെക്കാലം തുടച്ച്യയായി പാത്തുപോരുന്ന എന്നവകാശപ്പെടുന്ന ജനസമൂഹത്തെയാണ് ദേശീയവർഗ്ഗങ്ങളായി കണക്കാക്കിവരുന്നതു്. ഇങ്ങിനെയുള്ള നാട്ടുവർഗ്ഗങ്ങരം ഇവിടെ അഞ്ചെണ്ണമുണ്ടു്: ബാൻടുക്കരം, നൈലോട്ടുക്കരം, അർധഹാമൈററുക്കരം, ഹാമൈററുക്കരം, നെഗ്രിട്ടോവുകരം. പിൽക്കാലത്തുവന്ന വർഗ്ഗങ്ങളുടെ സംഖ്യ താരതമ്യേന കുറവാണ്. ഉഗന്തയുടെ തെക്കുപടിഞ്ഞാറൻപ്രാന്തങ്ങളിൽനിന്നു, തൊഴിലന്വേഷിച്ചുവന്നു് ഇവിടെ പാർപ്പുറപ്പിച്ച ബാണ്യ, ഉറുണ്ടാ, ബധീബാ, ബസീത്താ എന്നിവരാണ് ഈ പുതിയ വർഗ്ഗക്കാർ. ഇവക്കുപുറമെ, ഹിന്ദുമഹാസമുദ്രക്കരയിൽനിന്നു വന്ന സ്വാഹിലികളേയും അറബികളേയും ഇവിടെ കാണാം. ഉഗന്തയിലെ ചില പ്രദേശങ്ങരം ഈജിപ്തിന്റെ കീഴിലായിരുന്ന കാലത്തു്, ഈജിപ്ഷ്യൻഭരണാധികാരികരം ഇവിടെ കൊണ്ടുവന്നുപാപ്പിച്ച സുഡാൻവർഗ്ഗക്കാരായ പടയാളികളുടെ സന്താനപരമ്പരകളും ഉഗന്തയിൽ വളരെ ചെറിയ ഒരു ന്യൂനപക്ഷമായി കഴിഞ്ഞുകൂടുന്നുണ്ടു്.

ഉഗന്തയിൽ ബഹുഭാര്യാത്വം സർവ്വസാധാരണമാണ്. ഇവിടെ ഭാര്യമാരുടെ എണ്ണം ഭർത്താക്കന്മാരുടെ എണ്ണത്തേക്കാരം 218,419 അധികമുണ്ടത്രെ.

## നാട്ടുകാരന്റെ ഭൂമി

കിഴക്കെ ആഫ്റിക്കയിൽ, ആഫ്റിക്ക ആഫ്റിക്കക്കാക്കുള്ളതുതന്നെ എന്നു തോന്നിപ്പിക്കുന്ന ഒരു നാട്ട് ഉഗന്തമാത്രമാണ്. കാരണം, വെള്ളക്കാർ ഇവിടെ വളരെ കുറച്ചേയുള്ളു. വെള്ളക്കാക്കു് ഉഗന്തയിൽ നിലം സ്വന്തമാക്കിവെയ്ക്കാനോ വാങ്ങാനോ സാധാരണ നിയമമില്ല. ബ്രിട്ടൺ, ഉഗന്തയിൽമാത്രം ഇങ്ങിനെ നാട്ടുകാരുടെ നന്മയെ നിലനിത്താൻ തങ്ങളുടെ വർഗ്ഗക്കാരക്കെതിരായി ഒരു ഭൂവിതരണവ്യവസ്ഥ നടപ്പിൽ വരുത്തിയതു് അത്ഭുതകരമായിത്തോന്നിയേക്കാം—വാസ്തവം പറഞ്ഞാൽ ബ്രിട്ടീഷുകാർ ഉഗന്തയിൽ 1900 മുതൽക്കുതന്നെ ഇങ്ങിനെ ഒരു നിയമം

പാസ്സാക്കിയതു് തങ്ങളുടെ വെള്ളവർഗ്ഗക്കാരുടെ നന്മയെ ഉദ്ദേശിച്ചുകൊണ്ടായിരുന്നു. പരുത്തി, റബ്ബർ, കാപ്പി, ചായ മുതലായ കൃഷികൊണ്ടു് ഉഗണ്ട ധനസമ്പന്നമായിത്തീർന്നതു് താരതമ്യേന അടുത്ത കാലത്താണു്. ആദ്യകാലത്തു് ഉഗണ്ട തങ്ങൾക്കു് വേണമോ എന്ന കാര്യത്തിൽത്തന്നെ ബ്രിട്ടൺ ശങ്കിച്ചുനിന്നിരുന്നു. വൻകാടുകൾ നിറഞ്ഞു്, ടെത്സീഈച്ചകളാലും, ഉറക്കരോഗത്താലും, മലമ്പനി, മഞ്ഞപ്പനി തുടങ്ങിയ മററു രോഗങ്ങളാലും ഉഗണ്ട മനുഷ്യവാസത്തിനു പററാത്ത ഒരു നരകമാണെന്നാണു് വെള്ളക്കാർ വിശ്വസിച്ചിരുന്നതു്. അവിടെ വെള്ളക്കാരനെ കുടിയേററിപ്പാർക്കാൻ അനുവദിക്കുന്നതു് അവനു ഒരു ശ്മശാനം നിർമ്മിച്ചുകൊടുക്കുന്നതിനു തുല്യമായിരിക്കും. ഇതെല്ലാം മനസ്സിൽ കണ്ടുകൊണ്ടാണു്, വെള്ളക്കാരനെ വിനാശത്തിലേക്കു് ക്ഷണിക്കാതിരിപ്പാനും, അതേസമയം നാട്ടുകാരുടെ അവകാശങ്ങളെ തങ്ങൾ വകവെച്ചുകൊടുത്തിരിക്കുന്നു എന്നൊരു പ്രചാരവേല പുറമെ നടത്താനുംവേണ്ടി ബ്രിട്ടീഷുകാർ ഉഗണ്ടയെ തികച്ചും നാട്ടുകാർക്കുവേണ്ടിയുള്ള ഒരു സംരക്ഷിതപ്രദേശമായി പ്രഖ്യാപിച്ചു് ഭരണം തുടങ്ങിയതു്. ഇപ്പോൾ വെള്ളക്കാരൻ പശ്ചാത്തപിക്കുന്നുണ്ടായിരിക്കണം.

തങ്ങളുടെ ആദ്യതീരുമാനത്തിൽനിന്നു വ്യതിചലിക്കാതെ, ഭരണരീതി തുടർന്നുകൊണ്ടുപോകുന്നതിൽ ബ്രിട്ടനെ അഭിനന്ദിക്കേണ്ടിയിരിക്കുന്നു. വെള്ളപ്പട്ടാളക്കാരനെ ഇവിടെ കാണുകയില്ല. പോലീസുമേധാവികളായി കുറെ ബ്രിട്ടീഷുകാർ ഉഗണ്ടയിലുണ്ടു്. അവരുടെ എണ്ണം 250-ൽ ഏറെയില്ല.

വ്യാപാരികളായ കാപ്പിരികളെ ഇവിടെ ധാരാളം കാണാം. നാട്ടുകാരുടെ വകയായി 11,000ത്തോളം കടകൾ ഉഗണ്ടയിലുണ്ടു്. നാട്ടുകാരുടെ നന്മയ്ക്കുവേണ്ടി സഹകരണസംഘങ്ങൾ വളർത്തിക്കൊണ്ടുവരുന്നതിലും ഭരണാധികാരികളായ വെള്ളക്കാർ വേണ്ടതുപോലെ പ്രവർത്തിക്കുന്നുണ്ടു്. 600-ൽപരം കോ-ഓപ്പറേററിവ് സൊസൈററികൾ ഉഗണ്ടയിൽ സ്ഥാപിതമായിട്ടുണ്ടു്.

## കമ്പാല

ബുഗാൻഡാ ജില്ലയുടെ തലസ്ഥാനമാണ് കമ്പാല. ഉഗന്ത യുടെ വ്യാവസായിക തലസ്ഥാനവും ഇതുതന്നെയാണ്. (ഉഗന്ത യിൽ ബ്രിട്ടീഷ് ഭരണത്തിൻെറ തലസ്ഥാനം ഇവിടെനിന്നു 24 മൈൽ ദൂരെ, വിക്ടോറിയാതടാകക്കരയിലുള്ള എൻടെബ്ബെ യാണ്.) ബുഗാൻഡയിലെ രാജാവായ കമ്പാക്കയുടെ കൊട്ടാരം കമ്പാലയിലാണ് സ്ഥിതിചെയ്യുന്നതു്.

പഴയ റോമാനഗരംപോലെ ഏഴു കുന്നുകളിൽ നിലകൊ ള്ളുന്ന ഒരു പട്ടണമാണ് കമ്പാല. കസൂമ്പി, നമിരെംഗെ, മെംഗാ, രുമ്പാഗാ, നക്കാസേരോ, കമ്പാല എന്നീ കുന്നുകളി ലാണ് പ്രധാന കെട്ടിടങ്ങളും പള്ളികളും മററും നിർമ്മിച്ചിരിക്കു ന്നതു്.

നഗരത്തിൻെറ ഹൃദയം—യൂറോപ്യൻ സ്റ്റോറുകളും വലിയ ഇന്ത്യൻ വ്യാപാരശാലകളും ബാങ്കുകളും മററും നിലകൊള്ളുന്ന കേന്ദ്രം—നക്കാസേരോ കുന്നിലാണ്. ഗവൺമെണ്ടാപ്പീസുകളുടെ ചുററുമായിട്ടാണ് ഈ പരിഷ്കൃതനഗരവിഭാഗം സംവിധാനം ചെയ്തിരിക്കുന്നതു്. വിസ്തൃതവീഥികളും, ചത്വരങ്ങളും, ഉദ്യാന കളും വിപണികളും മോടികൂട്ടുന്നു. മോട്ടോർകാറുകളുടെ സംഖ്യ നമ്മെ അമ്പരപ്പിക്കുന്നു. ഉഗന്തയുടെ സമ്പൽസമൃദ്ധി കമ്പാല വിളിച്ചറിയിക്കുന്നുണ്ടു്.

ഉഗന്താവനിതകളുടെ ഉടുപ്പും നടത്തവും നമ്മെ പ്രത്യേകം ആകർഷിക്കുന്നു. മററു കാപ്പിരിവർഗ്ഗങ്ങളിൽ കാണാത്ത ഒരന്തസ്സും ചന്തവും ഇവിടത്തെ മഹിളകൾക്കുണ്ടു്. നീണ്ടുനിവർന്നു മുഖം ഇളക്കാതെ, പിൻഭാഗം നൃത്യഭംഗിയോടെ താളത്തിൽ ലംബവായി ചലിപ്പിച്ചുകൊണ്ടാണ് ഇവരുടെ പോക്കു്. അധികവും ഇളംക റപ്പു നിറക്കാരാണ്. കാപ്പിരിവർഗ്ഗത്തിൻെറ സവിശേഷതയായ തടിച്ചുമലച്ച ചുണ്ടും പതിഞ്ഞ മൂക്കും ബുഗാൻഡക്കാരിൽ ചുരു ക്കമായേ കാണുകയുള്ളു. ഇവർ ബാൻടുവംശജരാണ്. നൈലോ ട്ടിക്ക് വർഗ്ഗത്തിൻേറയും ഹാമൈററ് വർഗ്ഗത്തിൻേറയും രക്തവും ഇവരിൽ കലർന്നുകാണും.

സൈക്കിൾ സവാരിക്കാരുടെ പ്രവാഹമാണ് നമ്മെ തടഞ്ഞുനിർത്തുന്ന മററൊരു കാഴ്ച. സൈക്കളോടുകൂടിയല്ലാതെ ഒരു ചെറുപ്പക്കാരനെ ഇവിടെ കാണാൻ പ്രയാസമാണെന്നു തോന്നുന്നു. ചെറുപ്പക്കാർ മാത്രമല്ല, വയസ്സന്മാരും, ചില പെൺകിടാങ്ങളും സൈക്കിൾ സവാരിക്കാരാണ്. ഉഗണ്ടയിൽ 250,000 സൈക്കിളുകൾ ഉപയോഗത്തിലുണ്ടത്രെ—ഇതിൽ ഗണ്യമായൊരു ഭാഗം കമ്പാലയിൽ ഉരുണ്ടുകളിക്കുന്നുണ്ട്. നഗരത്തിലെ കുന്നുകളുടെ ചെരിവുകളിലൂടെയും ചുരങ്ങളിലൂടെയും ചുററിവളഞ്ഞു പോകുന്ന നിരത്തുകളിൽ നടക്കുമ്പോൾ വ്യത്യസ്ഥാനങ്ങളിൽ നിന്നു ലഭിക്കുന്ന കാഴ്ചകൾ വിസ്മയജനകങ്ങളാണ്. ഉഗണ്ടയുടെ മാന്ത്രികമായ പ്രകൃതിസൌന്ദര്യം ഓരോ കോണുകളിൽ ഒളിപ്പിച്ചു വെച്ചിരിക്കുകയാണെന്നു തോന്നും. കൃഷിയിടങ്ങൾകൊണ്ടു പച്ചകുത്തിയ മേടുകളും, പുൽമൈതാനങ്ങളും, മുളങ്കാടുകളും ഒരു തടാകവും ഈ സപ്തശൈലങ്ങൾക്കിടയിൽ സുന്ദരസ്വപ്നങ്ങളണർത്തിക്കൊണ്ടു ശയിക്കുന്നു. യൂറോപ്യന്മാർക്കു കളിക്കുന്നതിനുണ്ടാക്കിയ വലിയൊരു ഗോൾഫ് മൈതാനവും ഇവിടെയുണ്ട്. പുല്ലുനിറച്ച വള്ളങ്ങൾപോലെ തോന്നുന്ന കാപ്പിരിക്കുടിലുകളും, വാഴത്തോട്ടങ്ങളും, മുരിങ്ങ, ബദാം, കടപ്ലാവ്, മാവ് ഇടങ്ങിയ ഫലവൃക്ഷങ്ങൾ തിങ്ങിവളർന്ന പറമ്പുകളും, നിരത്തുകളുടെ ഇരുപാർശ്വങ്ങളിലും തുടർച്ചയായ്ക്കിടക്കുന്നു. ഉയർന്ന കോണുകളിൽനിന്നു നോക്കിയാൽ, തലപരന്ന കുന്നുകൾ നാലു ഭാഗങ്ങളിലും തലങ്ങും വിലങ്ങുമായിക്കിടക്കുന്നതു കാണാം.—ആനകൾ പടിഞ്ഞുകിടക്കുകയാണെന്നു തോന്നും.

കമ്പാലയ്ക്കു നീലപ്പതക്കം ചാർത്തുന്ന തടാകത്തിന്നു രാജസരസ്സ് (LAKE KING) എന്നാണ് പേര്. തടാകത്തിന്റെ ഒരു വശത്ത് റുബാഗാ കുന്നു തലയുയർത്തി നില്ക്കുന്നു. കത്തോലിക്കാ മിഷ്യനറിമാരുടെ (WHITE FATHERS) കേന്ദ്രം ഈ കുന്നിൻമുകളിലാണ്.

ഇരട്ടഗോപുരങ്ങളോടുകൂടിയ ഒരു കൂററൻ കത്തീഡ്രൽ കുന്നിന്നു കിരീടം ചാർത്തുന്നു. പ്രോട്ടസ്റ്റൻ്റ് മിഷ്യണറിമാരുടെ

ഇംഗ്ലീഷ് ചർച്ചും ബിഷപ്പിന്റെ കൊട്ടാരവും, തടാകത്തിന്റെ മറുകരയിലുള്ള നമിരെംഗെ കുന്നിന്റെ മുകളിലാണ് സ്ഥിതി ചെയ്യുന്നതു്.

മറെറാരു കുന്നിന്മുകളിൽനിന്നു ഒരു മുസ്ലിംപള്ളി എത്തി നോക്കുന്നു.

കബാക്കയുടെ കൊട്ടാരവും "ലുക്കിക്കോ"വും (നാട്ടുകാരുടെ പാർല്ല്യമെൻറ് മന്ദിരം) നിലകൊള്ളുന്നതു് മെംഗോ കുന്നിലാണ്. മുട്ടേബാരാജാവിന്റെ (പഴയ കബാക്കാ) ശവകുടീരം സ്ഥിതിചെയ്യുന്ന കുന്നാണ് കസൂമ്പി.

നീലഗിരിയിലെ കൂനൂരിലെ ചുരംനിരത്തുകളിലൂടെ സഞ്ചരിക്കുന്ന ഒരു പ്രതീതിയാണ് കമ്പാലയിലെ പാതകളിലൂടെ നടക്കുമ്പോഠ നമുക്കനുഭവപ്പെടുന്നതു്. പൂമരങ്ങളുടേയും പുഷ്പകിരീടങ്ങഠ ചൂടിനില്ക്കുന്ന വള്ളിക്കെട്ടുകളുടേയും നിരന്തരസാന്നിദ്ധ്യം കൂനൂർ സ്മരണകളെ കൂടുതൽ ഉദ്ദീപിപ്പിയ്ക്കുന്നു.

## എൻടെബ്ബെ

ഒരു ഞായറാഴ്ച രാവിലെ ശ്രീനിവാസന്റെ കൂടെ ഞാൻ എൻടെബ്ബെയിലേയ്ക്കു പുറപ്പെട്ടു. ഞങ്ങഠ പോയതു് ഒരു ഇന്ത്യൻ ബസ്സിലാണ്. ഉഗന്തയിലെ ബസ്സ്—ലോറി ട്രാൻസ്പോർട്ടുകഠ മുഴുവനുംതന്നെ ഇന്ത്യക്കാരുടെ കയ്യിലാണ്.

ഉഗന്തയിലെ ഏററവും മികച്ച റോഡ് കമ്പാലാ—എൻടെബ്ബെ റോഡാണ്. 21 മൈൽ നീളമുള്ള ഈ രാജപാതയുടെ ഇരുവശത്തും പച്ചക്കാടുകളും കൃഷിനിലങ്ങളും ഇടകലർന്നു കിടക്കുന്നു. ഇടയ്ക്കിടെ നാടൻ ബജാറുകളും കാണാം. ഒന്നര മണിക്കൂർ കൊണ്ടു് ഞങ്ങഠ എൻടെബ്ബെയിൽ എത്തിച്ചേർന്നു

ഒരു തലസ്ഥാനപട്ടണം എന്നതിനേക്കാഠ ഒരു പാർക്ക് എന്ന പേരാണ് എൻടെബ്ബെയ്ക്കു യോജിക്കുക. ട്രോപ്പിക്കൽ വൃക്ഷലതാദികളുടെ അത്ഭുതകരമായൊരു തോപ്പാണ് ഞങ്ങളെ സ്വാഗതം ചെയ്തതു്. തടാകക്കരയിലും മരക്കൂട്ടങ്ങളിലും പല

ജാതി പക്ഷികൾ സഭകൂടിക്കൊണ്ടിരുന്നു. അവയിൽ പലരും വിദേശികളാണ്. സഞ്ചാരിപ്പക്ഷികളുടെ ഏററവും വലിയ വഴിത്താവളമാണ് ഇവിടത്തെ തടാകക്കരയിലെ പച്ചക്കാടുകൾ.

വിക്ടോറിയാ തടാകത്തിന്റെ വടക്കുപടിഞ്ഞാറേ മൂലയിലേയ്ക്കു തള്ളിനിൽക്കുന്ന ഒരു കൊച്ചുമുനമ്പാണ് എന്റെബ്ബെ. ഭൂമദ്ധ്യരേഖയ്ക്കു മൂന്നു മൈൽ തെക്കായിട്ടാണ് ഇതിന്റെ കിടപ്പ്. സമുദ്രനിരപ്പിൽനിന്ന് 3760 അടി ഉയരത്തിൽ കിടക്കുന്ന ഈ തടാകക്കരയിലെ കാലാവസ്ഥ ഏററവും സുഖപ്രദമാണ്. മലമ്പനിയുടേയും ട്സെട്സി ഈച്ചകളുടേയും ശല്യം തീരെ ഇല്ലാത്ത ഒരു മൂലയായതുകൊണ്ടാണ് ബ്രിട്ടിഷ് ഗവമെണ്ട് തങ്ങളുടെ ഉഗന്തയുടെ ഭരണതലസ്ഥാനത്തിന് ഈ സ്ഥലം തിരഞ്ഞെടുത്തതു്. ഉഗന്താഗവർണ്ണറുടെ ആസ്ഥാനവും ഇവിടെത്തന്നെയാണ്.

കമ്പാലയിൽനിന്ന് അകന്നുമാറി, ഒരു മൂലയിൽ തങ്ങളുടെ ഭരണതലസ്ഥാനം ഉറപ്പിക്കാൻ ബ്രിട്ടീഷുകാർ തീരുമാനിച്ചതിന് കാരണങ്ങൾ വേറേയും ഉണ്ടായിരുന്നു. ബുഗാൻഡിജില്ലയുടേയും, ബുഗാൻഡയിലെ നാട്ടുരാജാവായ കബാക്കയുടേയും തലസ്ഥാനമാണ് കമ്പാല. ഉഗന്താ പ്രൊട്ടക്ടറേററിൽ ബുഗാൻഡ കൂടാതെ, ബുണ്യോറോ, ടോറോ, അങ്കോലേ എന്നീ മൂന്നു നാട്ടുരാജ്യങ്ങൾ വേറേയുമുണ്ട്. ഇവയെല്ലാം പരസ്പരം സ്വരച്ചേർച്ചയില്ലാതെയും പൊതുവെ ബ്രിട്ടീഷാധിപത്യത്തെ ഉള്ളുകൊണ്ടുവെറുത്തും സ്വാതന്ത്ര്യത്തിനു അവസരം പാർത്തും കഴിഞ്ഞുവരുന്ന പഴയ സ്വേച്ഛാധിപത്യപ്രവണതകളത്രെ. ബ്രിട്ടീഷ് ഭരണസ്ഥാനം ബുഗാൻഡയുടെ തലസ്ഥാനമായ കമ്പാലയിൽ കൊണ്ടുവെച്ചാൽ മററു മൂന്നു നാട്ടുരാജ്യങ്ങൾക്കും അതു് അസൂയയ്ക്കു കാരണമായിത്തീരും. കൂടാതെ കബാക്കയുടെ കൊട്ടാരം നിലകൊള്ളുന്ന കമ്പാലയിൽ താമസമാക്കിയാൽ ബ്രിട്ടീഷ്ഭരണമേധാവിയായ ഗവർണ്ണർക്ക് അർഹിക്കുന്ന ബഹുമാനാദരങ്ങൾ നാട്ടുകാരിൽനിന്നു കിട്ടിയില്ലെന്നു വരും. പ്രത്യ

ക്ഷദൈവതമായ കബാക്കയോടായിരിക്കും നാട്ടുകാർ കൂടുതൽ ആദരം പ്രകടിപ്പിക്കുക. ഇതു് വെള്ളക്കാരൻ സഹിക്കുകയില്ലല്ലോ.

എൻടെബ്ബേയിൽ ഒരു മലയാളിയുണ്ടു്. ഗവൺമെണ്ടു പ്രസ്സിലെ ലിനോടൈപ്പിസ്റ്റ് മി. നാരായണൻനായർ. മുന്നറിവു കൊടുക്കാതെയാണു് ഞങ്ങൾ വിൽസൻ റോഡിലുള്ള മി. നായരുടെ വീട്ടിൽ ചെന്നുകയറിയതു്. ശ്രീനിവാസനും മി. നായരും മുമ്പുതന്നെ അന്യോന്യം അറിയും. എന്നെ പരിചയപ്പെടുത്തിയപ്പോൾ മി. നായർക്കും മിസ്സിസ്സിനും വലിയ സന്തോഷം തോന്നി ഇന്ത്യയിൽനിന്നു വരുന്ന ഒരു സന്ദർശകനെ, അതും ഒരു മലയാളിയെ, അവർക്ക അതിഥിയായി കിട്ടുന്നതു് ആദ്യമായിട്ടാണു്.

മി. നായർ എൻടെബ്ബേയിൽ സ്ഥിരതാമസമാക്കിയിട്ടു് 22 കൊല്ലം കഴിഞ്ഞു. മിസ്സിസ്സ് നായർ—അമ്മുഅമ്മ—തൃത്താലക്കാരിയാണു്. ഈ ദമ്പതികൾക്കു് കുട്ടികളില്ല എന്നൊരു കുറവേ ഉള്ളു.

ഞങ്ങൾ ചായ കഴിച്ചു. ഉച്ചഭക്ഷണം അവിടത്തന്നെയാണെന്നു് മി. നായർ ഓർമ്മപ്പെടുത്തി. മിസ്സിസ്സ് നായർ അതിനുള്ള ഒരുക്കങ്ങൾ ചെയ്തുകൊണ്ടിരിക്കെ ഞങ്ങൾ കാഴ്ചകാണാൻ പുറത്തിറങ്ങി. മി നായരും ഞങ്ങളുടെ കൂടെ വന്നു.

ഞങ്ങൾ, ഒന്നാമതായി സന്ദർശിച്ചതു് ബൊട്ടാനിക്കൽ ഗാർഡനാണു്. ജലാശയത്തിൻെറയും പച്ചക്കാടുകളുടേയും പാർശ്വങ്ങളിൽ അററം കാണാതെ കിടക്കുന്ന ഈ സസ്യശാസ്ത്രോദ്യാനം കിഴക്കെ ആഫ്രിക്കയിലെ ഏററവും ആകർഷകമായ കാഴ്ചകളിലൊന്നായിട്ടാണു് എനിക്കു് തോന്നിയതു്. മനുഷ്യനും പ്രകൃതിയും സഹകരിച്ചു് സംവിധാനംചെയ്ത, ശാസ്ത്രവും സൌകുമാര്യവും ഒത്തിണങ്ങിയ ഒരു രംഗമാണിതു്. ആഫ്രിക്കയിലെ എല്ലാജാതി വൃക്ഷങ്ങളുടേയും പ്രതിനിധികൾ ഇവിടെയുണ്ടു്. കൂടാതെ, ഇന്ത്യ, ദക്ഷിണാപൂർവ്വേഷ്യ തുടങ്ങിയ നാടുകളിലെ വൃക്ഷലതാദികളും ഇവിടെ വളർത്തിയിട്ടുണ്ടു്. ഇന്ത്യയിലെ നെല്ലി

പുളി, ജാംബു് മുതലായ മരങ്ങളും, ചെമ്പകം, പിച്ചി, മുല്ല മുതലായ ചെടികളും ഇവിടെ കാണുകയുണ്ടായി.

തരുവല്ലികൾ കെട്ടിപ്പടർന്നു കിടക്കുന്ന മൂലകളിൽ ചില ഒററയടിപ്പാതകൾ ചുററിവളഞ്ഞു പോകുന്നു. "Lovers' Path" (കാമിനീകാമുകന്മാരുടെ പാത) എന്നു് അവിടെ ബോർഡെഴുതി വച്ചിട്ടുണ്ടു്. കടുന്നീലപ്പൂക്കളുടെ കൂപ്പാരം ധരിച്ചുനില്ക്കുന്ന ഒരുജാതി മരങ്ങൾ എന്നെ പ്രത്യേകം ആകർഷിച്ചു. ഓരോററ മരത്തിൽ ഇത്രയേറെ പൂക്കൾ ഇങ്ങിനെ ഇടതിങ്ങി നില്ക്കുന്നതു കണ്ടാൽ അത്ഭുതം തോന്നും. രാജമല്ലിമരങ്ങളും, കൊന്നമരങ്ങളും ഊതനിറത്തിലുള്ള പൂക്കൾ ചങ്ങലചങ്ങലകളായി തൂങ്ങിക്കിടക്കുന്ന ചില മരങ്ങളും, അങ്ങുമിങ്ങും മഴവില്ക്കൂട്ടം തങ്ങിക്കിടക്കുന്ന പ്രതീതി ഉളവാക്കിയിരുന്നു. ചെറുതരുക്കളുടെ രശ്മിപ്രസരങ്ങൾ ചിതറിക്കാണിക്കുന്ന പുൽത്തകിടികളും, അവയ്ക്കുചുററിൽ കനകവർണ്ണത്തിലുള്ള പൂക്കൾകൊണ്ടുമൂടി, നെററിപ്പട്ടം കെട്ടിയ ആനകളെപ്പോലെ കിടക്കുന്ന മേടുകളും. തോരണം തൂക്കിയ നടക്കാവുകളും എല്ലാംകൂടി ഉണർത്തുന്ന നിറങ്ങളുടെ അതിപ്രസരം നമ്മെ ലഹരിപിടിപ്പിക്കുന്നു.

തടാകത്തോടു ബന്ധപ്പെട്ടു കിടക്കുന്ന ഒരു വലിയ പൊയ്കയുടെ സമീപം ഞങ്ങൾ ചെന്നുചേർന്നു. വൃക്ഷലതാദികളുടെ വർണ്ണോജ്ജ്വലവിതാനത്തിൻ കീഴിലുള്ള ഈ വാപി വെള്ളാമ്പൽപ്പൂക്കളെക്കൊണ്ടു് മൂടിക്കിടന്നിരുന്നു. ആ പൂത്താളിപ്പരവതാനിയിൽ വെള്ളിൽപ്പക്ഷികളും, നാരകളും, ചില താമരപ്പക്ഷികളും ഒരു ബാലേനൃത്തം തുടന്നുകൊണ്ടിരുന്നു. ഈ കുളത്തിന്നടിയിൽ മറെറാരുലോകമുണ്ടെന്നു് മി. നായർ പറഞ്ഞു. മുതലകളുടേയും ഹിപ്പോകളുടേയും ലോകം. ഈ ജലരാക്ഷസന്മാർ ചിലപ്പോൾ കരയ്ക്കുകേറിക്കിടക്കാറുണ്ടത്രെ.

മി. നായർ ഞങ്ങളെ ഒരു ബാറിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. ഒരു വെളുത്ത കാപ്പിരി (മിശ്രവർഗ്ഗക്കാരൻ) നടത്തുന്ന മദ്യശാലയാണിതു്. അവിടെ ഓരോ മൂലയിൽ കാപ്പിരിയുവാക്കൾ

യുവതികളോടൊരുമിച്ചിരുന്ന് ശീമമദ്യം കഴിക്കുന്ന കാഴ്ച എന്നെ അത്ഭുതപ്പെടുത്തി. ടാങ്കനിക്കയിലും കെന്യായിലും കിഴക്കെ ആഫ്രിക്കയിലെ മററു പ്രദേശങ്ങളിലും നാട്ടുകാർ ബ്രാണ്ടി, വിസ്കി, ജിൻ തുടങ്ങിയ കടുത്ത ലഹരിദ്രാവകങ്ങൾ കഴിക്കുന്നതു് നിയമവിരുദ്ധമാണ്. ശീമമദ്യങ്ങളിൽ ബീർ ഒഴികെ മററൊന്നും കാപ്പിരികൾക്കു വാങ്ങാനോ കഴിയ്ക്കാനോ പാടില്ലെന്നാണ് നിയമം. എന്നാൽ ഉഗന്താ പ്രൊട്ടക്ടറേററിൽ നാട്ടുകാർക്ക് ഈ നിയമം ബാധകമല്ല. കീശയിൽ പണമുണ്ടെങ്കിൽ അവർക്ക് ഏതു ശീമമദ്യവും വാങ്ങിക്കുടിക്കാം. ഹോട്ടലിലെ ബാറുകളിലും നാട്ടുകാർക്കു ചെന്നിരുന്ന് കുടിക്കാം—അവർ മാന്യമായരീതിയിൽ വസ്ത്രധാരണം ചെയ്തിരിക്കണം. മദ്യത്തിന്റെ പണം മുൻകൂർ കൊടുക്കുകയും വേണം. മദ്യം കുടിച്ചു കുടിച്ച് കീശയിലെ പണത്തിന്റെ സ്ഥിതി മറന്നുപോകാൻ എളുപ്പമുണ്ട്. മി. നായരുടെ വീട്ടിൽനിന്ന് നല്ലൊരു മലയാളി ഊണും കഴിഞ്ഞ്, കുറച്ചൊന്നു വിശ്രമിച്ച്, ഉച്ചമയങ്ങിയശേഷം ഞങ്ങൾ കാഴ്ചകൾ കാണാൻ വീണ്ടും പുറത്തിറങ്ങി നടന്നു.

ആ വെളുത്ത മതിൽക്കെട്ടിനുള്ളിൽ, തൊങ്ങൽമരങ്ങളുടെ പഴുതിലൂടെ പൊങ്ങിക്കാണുന്ന ഭംഗിയുള്ള കെട്ടിടം ഗവർണ്ണർ മന്ദിരമാണ്. ഉഗന്താഗവർണ്ണർ സർ ആൻഡ്ര്യൂ കോഹന്റെ ശമ്പളം, അലവൻസടക്കം മാസത്തിൽ 6500 പവനാണ്. (90,000 ക.) ഉഗന്തയിൽ ഒരു വെള്ളക്കാരന് ലഭിക്കുന്ന ഏററവും ചുരുങ്ങിയ ശമ്പളം കൊല്ലത്തിൽ 690 പവനാണ്. ഇവിടെ വെള്ള ഉദ്യോഗസ്ഥന്മാർ അധികമില്ല എന്നതു് ആശ്വാസകരംതന്നെ.

ഒരു വലിയ മൈതാനത്തിൽ ഒററപ്പെട്ടുകിടക്കുന്ന ആ ക്ലററൻ കെട്ടിടം സെക്രട്ടറിയേററാണ്. ഇംഗ്ലീഷുപള്ളി, ലേക്ക് വിക്ടോറിയാ ഹോട്ടൽ (ഇതു നാട്ടുകാരുടെ വകയായുള്ള ഒരു യൂറോപ്യൻ ഹോട്ടലാണത്രെ) മുതലായവയാണ് എൻടെബ്ബേയിലെ മററുപ്രധാന കെട്ടിടങ്ങൾ. ഇവിടത്തെ മഞ്ഞപ്പനിഗവേഷ

ണമന്ദിരവും (Yellow fever research Institute) ഒന്നു സന്ദർശിക്കേണ്ടതാണ്. ഉറക്കരോഗംപോലെതന്നെ മനുഷ്യരെ കൂട്ടത്തോടെ കൊന്നൊടുക്കുന്ന ഒരാഫ്രിക്കൻ രോഗമാണ് മഞ്ഞപ്പനി. കിഴക്കേ ആഫ്രിക്കയിൽ ഇതിനുള്ള ഗവേഷണകേന്ദ്രം ഇവിടെയാണ് സ്ഥാപിച്ചിരിക്കുന്നത്.

അങ്ങിനെ എൻടെബ്ബേയിലെ പ്രധാന സ്ഥലങ്ങളെല്ലാം കണ്ട് ഒടുവിൽ ഞങ്ങൾ വിമാനത്താവളത്തിലെത്തി— ആഫ്രിക്കൻ വൻകരയിലെ മുഖ്യമായൊരു വിമാനസങ്കേതമാണിത്. യൂറോപ്പിലേയ്ക്കും അമേരിക്കയിലേയ്ക്കും പോകുന്ന വിമാനങ്ങൾ ഇവിടെ ഇറങ്ങി ഇന്ധനവും ഭക്ഷണസാധനങ്ങളും ശേഖരിക്കുന്നു. വ്യോമയാത്രയിൽ, കൈറോവിനും ജോഹന്നാസ് ബർഗ്ഗിനും ഒത്ത മദ്ധ്യത്തിലാണ് എൻടെബ്ബേ കിടക്കുന്നത്.

ഇംഗ്ലീഷുമദാമ്മമാരുടെ വേഷംകെട്ടി നടക്കുന്ന മിശ്രവർഗ്ഗക്കാരികളെ ഇവിടെ ധാരാളം കാണാം. വേശ്യാവൃത്തിയാണ് ഇക്കൂട്ടരുടെ തൊഴിൽ. വെള്ളക്കാർ പാർക്കുന്ന ഇടങ്ങളിലെല്ലാം ഇവർ ചുണ്ടും ചെള്ളയും ചോപ്പിച്ച് ഉണക്കച്ചകിരിപോലത്തെ തലമുടി നിറയെ മുടിപ്പിന്നുകൾകൊണ്ടു മൂടി കയ്യിലൊരു മുതലത്തോൽ സഞ്ചിയും തൂക്കി ചന്തിയും കുലുക്കി തുള്ളിച്ചാടി നടക്കുന്നുണ്ടാകും. എൻടെബ്ബേയുടെ വലിയൊരുഭാഗം ഇന്നും വൃക്ഷനിബിഡമായ കാടുകളായിത്തന്നെ കിടക്കുകയാണ്. നഗരസംവിധാനത്തിനുവേണ്ടി, കുറെ മരങ്ങൾ മുറിച്ചുനീക്കി, ബാക്കിസ്ഥലങ്ങളെല്ലാം അങ്ങിനെതന്നെ ഇട്ടിരിക്കയാണ്. ഗവർണ്ണരുടെ ഗംഭീരവസതിക്കുപുറമെ, വെള്ളക്കാരായ വിശിഷ്ടാതിഥികൾക്കുള്ള ഒട്ടേറെ മന്ദിരങ്ങൾ കാടുകളുടേയും മേടകളുടേയും മറവിൽ പണിചെയ്തുവെച്ചിട്ടുണ്ട്. മുന്നൂറോളം വെള്ളക്കാർ എൻടെബ്ബേയിൽ താമസിച്ചുവരുന്നുണ്ട്. ഇവരിലധികവും ഗവർണ്ണരുടെ പരിവാരങ്ങളിൽപ്പെട്ടവരും, സെക്രട്ടേറിയററിലെ വെള്ള ഉദ്യോഗസ്ഥന്മാരുമാണ്. കമ്പാലയിൽ കാപ്പിരികളുടെ ചൂരിൽ നിന്നും വൃത്തികേടുകളിൽ നിന്നും രക്ഷകിട്ടാൻവേണ്ടിയാണത്രെ

വെള്ളക്കാർ എൻടെബ്ബേയിൽ വന്നു പാക്കുന്നതു്. കമ്പാലയിൽ ജോലിചെയ്യുന്ന വെള്ളക്കാരിൽ പലരും താമസിക്കുന്നതു് എൻടെബ്ബേയിലാണു്.

എൻടെബ്ബേയുടെ സമീപപ്രദേശങ്ങളിൽ ധാരാളം ചായത്തോട്ടങ്ങളും കാപ്പിത്തോട്ടങ്ങളുമുണ്ടു്—എല്ലാം നാട്ടുകാരുടെ വക തോട്ടങ്ങളാണു്. അടുത്തകാലത്തായി കുറെ റബ്ബർത്തോട്ടങ്ങളും ഇവിടെ ഉണ്ടായിവന്നിട്ടുണ്ടു്. ഇത്തരം ഉല്പന്നങ്ങൾ എൻടെബ്ബേയിൽ നിന്നാണു് ജലവാഹനങ്ങളിലൂടെ കയററി അയയ്ക്കപ്പെടുന്നതു്. അതിനാൽ ഒരു തുറമുഖം എന്ന നിലയിൽ എൻടെബ്ബേയുടെ പ്രാധാന്യം വർധിച്ചുവരികയാണു്.

ഇവിടുത്തെ ജനങ്ങൾ ചൂരൽവള്ളികൾ കൊണ്ടു് നല്ല ഭംഗിയുള്ള കൊട്ടകൾ മെടഞ്ഞുണ്ടാക്കുന്നു. എൻടെബ്ബേയിലെ മുഖ്യമായൊരു കുടിൽവ്യവസായമാണു് ഈ കൊട്ടമെടച്ചിൽ. ഉറപ്പും ഭംഗിയുമുള്ള ഒന്നാംതരം സൂട്ടുകേസുകൾ ചൂരൽകൊണ്ടു് നിർമ്മിച്ചതു്, ചുരുങ്ങിയ വിലയ്ക്കു് ഇവിടെ വാങ്ങാൻ കിട്ടും.

വിക്ടോറിയാതടാകത്തിലെ സെസ്സേ ദ്വീപുകളിലേയ്ക്കു് ഇവിടെനിന്നു് യാത്രക്കാരെയും കയററി ബോട്ടുകൾ പോകുന്നുണ്ടു്.

വൈകുന്നേരംവരെ ഞങ്ങൾ എൻടെബ്ബേയിലെ പ്രകൃതിവിലാസങ്ങൾ കണ്ടു് കഴിച്ചുകൂട്ടി. കമ്പാലയിലേയ്ക്കുള്ള അവസാനത്തെ ബസ്സ് പോയ്ക്കഴിഞ്ഞിരുന്നു. മി. നായർ ഒരു ടാക്സി പിടിച്ചു ഞങ്ങളെ കമ്പാലയിൽ കൊണ്ടു വിട്ടുതന്നു.

## ജിഞ്ചയിൽ

കമ്പാലയിൽനിന്നു ഒരു ദിവസം രാവിലെ ഞാൻ ജിഞ്ചയിലേയ്ക്കു പുറപ്പെട്ടു. വിക്ടോറിയാതടാകത്തിൽനിന്നു് നൈൽനദി പിറവിയെടുക്കുന്ന റിപ്പൺവെള്ളച്ചാട്ടം ജിഞ്ചയിലാണു്.

കയ്യിൽ ബാഗും ചുമലിൽ തൂക്കിയിട്ട ക്യാമറയുമായി ഞാൻ ഒരു നാടൻബസ്സിൽ കയറി. കമ്പാലയിൽനിന്നു ജിഞ്ചയിലേയ്ക്കു റോഡുവഴി 54 മൈൽ സഞ്ചരിയ്ക്കണം. കമ്പാലയിൽനിന്നു ജി

ഞ്ചയിലേയ്ക്കു തീവണ്ടിവഴിയായും പോകാം.

9½ മണിയ്ക്കു് ബസ്സു് കമ്പാലവിട്ടു. ഉഗന്തയുടെ കിഴക്കൻ ജില്ലകളിലൂടെയാണു് യാത്ര. കമ്പാല വിട്ടു കുറെ ദൂരത്തോളം റോഡിന്നിരുവശങ്ങളിലുമുള്ള പ്രകൃതിദൃശ്യങ്ങൾ, പോർട്ടു്ബെല്ലിൽനിന്നു കമ്പാലയ്ക്കു വരുമ്പോൾ കണ്ട പ്രകൃതിക്കാഴ്ചകളുടെ പകർപ്പുകളോ തുടർച്ചയോ ആണു്. ഉഗന്തയുടെ കിഴക്കൻപ്രദേശങ്ങൾ മുഴുവനും ഇടതിങ്ങിയ പച്ചക്കാടുകളായിരുന്നു. കാടുകൾ അവിടവിടെ തെളിയിച്ചു് തേയിലത്തോട്ടങ്ങളും, പരുത്തികൃഷിപ്പാടങ്ങളും, റബ്ബർത്തോട്ടങ്ങളും പിടിപ്പിച്ചിരിക്കുന്നു. ഈ കൃഷിനിലങ്ങളെല്ലാം നാട്ടുകാരുടെ സ്വന്തമാണു്. വെള്ളക്കാർക്കു് ഉഗന്തയിൽ സ്വന്തമായി സ്ഥലം വാങ്ങാനോ കൃഷി നടത്താനോ പാടില്ലല്ലോ. അതിനാൽ റൊഡേഷ്യയിലോ, ടാങ്കനിയ്ക്കയിലോ, കെന്യായിലോ ഉള്ള നാട്ടുകാരെക്കാൾ ധനസമ്പന്നരാണു് ഇവിടത്തെ കാപ്പിരികൾ. സ്വന്തം മോട്ടോർകാറുകളുള്ള ധാരാളം കാപ്പിരികൾ ഉഗന്തയിലുണ്ടു്. മോഷി വിട്ടതിൽപ്പിന്നെ ഉയർന്ന ജീവിതനിലവാരം പുലർത്തുന്ന കാപ്പിരികളെ ഞാൻ കണ്ടതു് കമ്പാലയിലാണു്.

## മലയാളത്തിന്റെ മണം

മേടുകളും പച്ചക്കാടുകളും മുറിച്ചു കടന്നുപോകുന്ന റോഡിന്റെ ഇരുവശങ്ങളിലും പററിപ്പിടിച്ചുനില്ക്കുന്ന പ്രകൃതിക്കാഴ്ചകളുടെ മട്ടും മാതിരിയും പെട്ടെന്നു് എന്റെ സ്മൃതിപഥത്തിൽ എന്റെ നാട്ടിലെ യാത്രയിലെ ചിത്രങ്ങൾ ഉണർത്തി. ആലുവായിൽനിന്നു റോഡുവഴി ഷൊർണ്ണൂരിലേയ്ക്കു സഞ്ചരിയ്ക്കുമ്പോൾ നിങ്ങൾ കടന്നുപോകുന്ന സ്ഥലങ്ങളിലെ ഭൂപ്രകൃതിയുടേയും സസ്യസമൃദ്ധിയുടേയും തനിപ്പകർപ്പുകളാണു് കമ്പാലാ—ജിഞ്ചാ റോഡിലൂടെ സഞ്ചരിയ്ക്കുമ്പോൾ നിങ്ങളുടെ മിഴികളെ എതിരേല്ക്കുന്നതു്. മുന്നോട്ടു് ചെല്ലുംതോറും ഈ കേരളചിത്രവിലാസങ്ങൾക്കു് മാററു വർദ്ധിയ്ക്കുന്നു. തെങ്ങുകളില്ലെന്നൊരു വ്യ

ത്യാസമേയുള്ളു. പച്ചക്കാടുകൾ ഇടതിങ്ങിയ മേടുകൾ, മുളങ്കൂട്ടങ്ങളും പാറക്കെട്ടുകളും മുഴച്ചുനില്ക്കുന്ന കുന്നുകൾ, കൃഷിക്കളങ്ങൾ, അരുവിപ്പാലങ്ങൾ തുടങ്ങിയ രംഗങ്ങൾ മാറിമാറി പ്രത്യക്ഷപ്പെടുന്നു. നിമ്നോന്നതപ്രദേശങ്ങളിലൂടെ ഇറങ്ങിയും കയറിയും തിരിഞ്ഞും വളഞ്ഞും ചിലപ്പോൾ ഋജുരേഖയിൽ തുടന്നും അത്ഭുതകരമായൊരു കഥാതന്തുപോലെ പൊയ്ക്കൊണ്ടിരിക്കുന്ന പാതയും പരിസരങ്ങളും അങ്ങിനെതന്നെ കേരളത്തിൽനിന്നു അടർത്തിയെടുത്തു് കിഴക്കൻ ഉഗന്തയിൽ സ്ഥാപിച്ചിരിക്കുകയാണെന്നു തോന്നും. ആലുവാ ഷൊർണ്ണൂർ റോഡുപോലെതന്നെ ജിഞ്ചാ റോഡും റെയിൽപ്പാതയെ ഇടയ്ക്കിടെ അനുഗമിക്കുകയും മുറിച്ചുകടക്കുകയും ചെയ്യുന്നുണ്ടു്.

കമ്പാലയിൽനിന്നു 17 മൈൽ സഞ്ചരിച്ചു് ഞങ്ങൾ മുക്കോണാ പട്ടണത്തിലെത്തി. ആലുവായിൽനിന്നു 17 മൈൽ പോന്നാൽ കാണുന്ന ചാലക്കുടിപോലെതന്നെയുള്ള ഒരു ചെറുപട്ടണമാണു് മുക്കോണാ. തടിമരങ്ങൾ കയററി അയയ്ക്കുന്ന ഒരു സ്ഥലമാണത്രെ ഇതു്. ചാലക്കുടിയിൽനിന്നു് ഏതാണ്ടു് 10 മൈൽ പോന്നാൽ കാണുന്ന പുതുക്കാടിന്റെ സ്ഥാനത്തു് നമത്തബാ എന്ന പട്ടണമാണു് നമ്മെ എതിരേല്ക്കുന്നതു്.

പരുത്തികൃഷി ഇവിടെ ധാരാളമായി നടത്തിവരുന്നുണ്ടു്. കാടുകൾ വെട്ടിത്തെളിയിച്ചു് കൃഷിക്കളങ്ങളാക്കിയിരിക്കയാണു്. ആ കൃഷിത്തോപ്പുകൾക്കരികെ പഴയ കാടുകൾ കൊഴുത്തുവളന്നു കിടക്കുന്നു. ശീമവാകകൾ അന്തരീക്ഷത്തിൽ വീരാളിപ്പട്ടുവിതാനങ്ങൾ വിരചിച്ചുനില്ക്കുന്നു. പലതരം പൂമരങ്ങൾ കഥകളിവേഷക്കാരെപ്പോലെ ഓരോ മൂലയിൽ സ്ഥലംപിടിച്ചിരിക്കുന്നു.

റോഡിന്റെ പാർശ്വങ്ങളിൽ ഇടയ്ക്കിടെ മൺകോട്ടഗോപുരങ്ങൾ പോലെ പൊങ്ങിനില്ക്കുന്ന ചിതൽപ്പുററുകൾ കൌതുകകരമായൊരു കാഴ്ചയാണു്. ഈ പുററുകൾക്കു് ചുരുങ്ങിയതു് രണ്ടാൾപ്പൊക്കമുണ്ടായിരിക്കും. 15 അടി പൊക്കത്തിലുള്ള പുററുകളും കാണാം. ഉഗന്തയിൽ, റോഡ്നിർമ്മാണത്തിന്നു്

ഏറാറവും പററിയതാണത്രെ ഈ പുററമണ്ണ്. പുററിന്നകത്തുള്ള ചിതലുകളെ നാട്ടുകാർ വറുത്തുതിന്നുകയും ചെയ്യും.

കമ്പാലയിൽനിന്നു 33 മൈൽ സഞ്ചരിച്ച് ഞങ്ങറം ലൂഗാസിയിൽ എത്തി. ചായത്തോട്ടങ്ങളുടെ കേന്ദ്രമാണ് ലൂഗാസി. ഇവിടെ എത്തിയപ്പോറം ഞാൻ ചാക്കോച്ചനേയും മറിയാമ്മയേയും ഓത്തു. ലൂഗാസി തേയിലത്തോട്ടത്തിലെ ഒരു ടീമേക്കറാണ്, മലയാളിയായ ചാക്കോച്ചൻ. ചാക്കോച്ചനും, ഭാര്യ മറിയാമ്മയും കമ്പാലയിൽ വന്നപ്പോറം എന്നെ ലൂഗാസിയിലേയ്ക്കു ക്ഷണിച്ചിട്ടുണ്ടായിരുന്നു.

ലൂഗാസി വിട്ടു കുറച്ചുകഴിഞ്ഞപ്പോറം ഇടതിങ്ങിയ വൻകാടുകറം പ്രത്യക്ഷപ്പെട്ടു. മഴയും വന്നു. കൂററൻമരങ്ങളും വള്ളികളും കെട്ടിപ്പുടന്നുകിടക്കുന്ന വൻകോട്ടകറം. മബീരാ വനങ്ങളെയാണ് ഞങ്ങറം തരണം ചെയ്യുന്നതു്. ഭൂമദ്ധ്യരേഖയെ ചുംബിച്ചു കിടക്കുന്ന ഗംഭീരമായ "മഴക്കാടു"കളുടെ അവശിഷ്ടമാണത്രെ മബീരാ. മഴക്കാടുകളുടെ പശ്ചിമമേഖലകളിൽ കണ്ടുവരുന്ന പലജാതി വിചിത്രമൃഗങ്ങളും മരങ്ങളും ഇവിടെ തങ്ങിനില്ക്കുന്നുണ്ട്. ചെറിയ കരടിയുടെ ആകൃതിയിലുള്ള ഒരു നക്തഞ്ചരജീവിയായ "പൊട്ടോ"വും, ചൂലുപോലത്തെ വാലുള്ള മുള്ളൻപന്നിയും, ദേഹത്തിൽ വരയും കുറിയും വെള്ളപ്പുള്ളികളുമുള്ള പെരുച്ചാഴിയും മബീരാവനങ്ങളിലെ ആദിമവാസികളാണ്.

ലൂഗാസിയിൽനിന്നു 7 മൈൽ പോന്നാൽ ബൂയികെപ ഗ്രാമമാണ്. ബൂയികെപയിൽനിന്നു പിന്നീടുള്ള യാത്ര കേരളചിത്രങ്ങറം കൂടുതൽ ഉണർത്തിക്കാട്ടി. വടക്കാഞ്ചേരിയിൽനിന്നു വെട്ടിക്കാട്ടിരിവരെയുള്ള പ്രകൃതിദൃശ്യങ്ങളുടെ തനിപ്പകപ്പ്. കുറെ കൂടി നിറപ്പകിട്ടുണ്ടെന്നുമാത്രം. ആ പച്ചക്കാടുകളും, കൂററൻ മേടുകളും കൊച്ചുപുരങ്ങളും, തിരമാലകറംപോലെ കിടക്കുന്ന കുന്നുകളും, പട്ടമരക്കോട്ടകളും, ചെടിക്കുഴികളും മുളങ്കൂട്ടങ്ങളും വാഴത്തോട്ടങ്ങളും വയൽക്കരകളും കടന്നുപോന്നപ്പോറം കേരളമണ്ണിലല്ലെന്നു വിശ്വസിയ്ക്കാൻ കഴിഞ്ഞില്ല. പൂമരങ്ങറം നിറയെ പൂത്തു

നിൽക്കുന്നു. കടുംനിറത്തിലുള്ള പലതരം ഛായങ്ങൾ പിച്ചാംകുഴലുകളിൽ നിറച്ച് ആരോ ആ മരങ്ങളിലെല്ലാം തുററിത്തെളിച്ചിരിയ്ക്കുയാണെന്നു തോന്നും. വണ്ണപ്പുള്ളികളുള്ള വലിയ ചിത്രശലഭങ്ങൾ ലതകളിൽ തത്തിപ്പറക്കുന്നു.

കുറെ സഞ്ചരിച്ചപ്പോൾ അന്തരീക്ഷത്തിനു ആകപ്പാടെ ഒരു ഭാവപ്പകച്ച സംഭവിച്ചതുപോലെ തോന്നി. ഞങ്ങൾ വിക്ടോറിയാതടാകപ്രദേശത്തിലേയ്ക്കു നീങ്ങിക്കൊണ്ടിരിയ്ക്കുയാണ്. ആ വിശാലമായ തടാകം ആകാശത്തിൽ പ്രതിഫലിച്ചുകാണുന്നുണ്ടോ?

12-15നു ബസ്സ് നൈൽനദിയുടെ പാലം സ്പർശിച്ചു. ആലുവായിൽനിന്നുള്ള യാത്രയിൽ ഭാരതപ്പുഴയിലെ ചെറുതുരുത്തിപ്പാലത്തിലെത്തിയതുപോലെ തോന്നി

നൈൽനദിയുടെ ആദ്യദർശനം എന്നെ പുളകംകൊള്ളിച്ചു. ചെങ്കുത്തായിക്കിടക്കുന്ന രണ്ടു കൂററൻ മതിലുകളുടെ മുതുകിലാണ് ജിഞ്ചാപാലം നിലകൊള്ളുന്നത്. താഴെ പാറക്കെട്ടുകളും, വെള്ളപ്പക്ഷികളും, നുരയും പതയും ഇടകലർന്ന ഒരസാധാരണരംഗം. ഇരുവശങ്ങളിൽനിന്നും കാടുകളും പടപ്പുകളും നദിയിലേയ്ക്കു തള്ളിക്കിടക്കുന്നു.

നൈലിൻെറ ഉത്ഭവസ്ഥാനമായ റിപ്പൺജലപാതത്തിൻെറയും, ഓവൻ ജലപാതത്തിൻെറയും ഇടയിലാണ് ജിഞ്ചാപാലം നിലകൊള്ളുന്നത്. ഈ പാലം നിർമ്മിച്ചത് 1930-ൽ ആണ്. ഇതിന്നു 250 അടി നീളമുണ്ട്. ജിഞ്ചെ കഴിഞ്ഞാൽ പിന്നെ നൈൽനദിയ്ക്കു മുകളിൽ ഒരു പാലം കാണണമെങ്കിൽ 3000 മൈൽ പോകണം. സുഡാനിലെ കോസ്റ്റിയിലാണ് രണ്ടാമത്തെ നൈൽപ്പാലം കിടക്കുന്നത്. പാലം കടന്നു പത്തുമിനിററിനകം ബസ്സ്, ജിഞ്ചാബജാറിൽ യാത്രയവസാനിപ്പിച്ചു.

ഉഗന്തയുടെ കിഴക്കൻജില്ലയായ ബുസോഗയുടെ തലസ്ഥാനമാണ് ജിഞ്ച. 1901-ലാണ് തലസ്ഥാനം ഇവിടേയ്ക്കു മാററിയതു്.

ഉഗണ്ടയിലെ അപരിഷ്കൃതരായ ചില മലവർഗ്ഗക്കാരെ ആദ്യമായി ഞാൻ കണ്ടതു് ജിഞ്ചാഭജാറിലാണു്. ഇവർ സമീപപ്രദേശങ്ങളിലെ മലകളിൽനിന്നു, വനവിഭവങ്ങൾ വിനിമയംചെയ്യാൻ വന്നവരാണെന്നുതോന്നുന്നു. മുഖത്തു മുഴുവനും ചേടിമണ്ണിൻ ചായം പുരട്ടി, കുരങ്ങിൻതോലുകൊണ്ടുള്ള അങ്കവസ്ത്രങ്ങളും അണിഞ്ഞു പുറപ്പെട്ടുവന്നിരിക്കുന്ന ആ "കറാമോജോങ്" കന്യകകൾ, ഞാൻ ക്യാമറ കയ്യിൽ ഉയർത്തിപ്പിടിച്ചപ്പോൾ കലപില എന്നു ശബ്ദിച്ചുകൊണ്ടു് ചിതറിപ്പാഞ്ഞുകളഞ്ഞു.

ജിഞ്ചയിൽ ഒരു മലയാളിയുണ്ടു്: മി. ഉമ്മൻ. ജിഞ്ചയിലെ ഗവമെന്റ് ഇന്ത്യൻ സെക്കൻഡറി സ്കൂളിലെ ഒരദ്ധ്യാപകനാണു്, ബി. എസ്സ്സി. (ഓണേർസ്) ബി. ടി ബിരുദധാരിയായ മി. ഉമ്മൻ. ഉമ്മന്റെ ഭാര്യ മറിയാമ്മയേയും ഏഴുവയസ്സായ മകൾ സൂസിയേയും ഞാൻ കമ്പാലയിൽ ശ്രീനിവാസന്റെ വീട്ടിൽവെച്ചു കണ്ടിട്ടുണ്ടായിരുന്നു. ജിഞ്ചയിൽ ചെന്നാൽ ഉമ്മന്റെകൂടെ താമസിക്കാമെന്നു നിർദ്ദേശിച്ചതുന്നതു് അവരാണു്.

ജിഞ്ചയിൽ ബസ്സിറങ്ങിയ ഉടനെ ഞാൻ നേരെ ഇന്ത്യൻ സെക്കൻഡറിസ്കൂളും അന്വേഷിച്ചു പുറപ്പെട്ടു. നൈലിന്റെ ഉത്ഭവസ്ഥാനം സന്ദർശിയ്ക്കാൻ പുറപ്പെട്ടുവന്നിരിക്കുന്ന മലയാളി സഹോദരനെ ഉമ്മൻ സന്തോഷത്തോടെ സ്വീകരിച്ചു. ഉച്ചയ്ക്കു സ്കൂൾവിട്ട ഉടനെ ഉമ്മനും ഞാനും ഉമ്മന്റെ താമസസ്ഥലത്തേയ്ക്കു പോയി. ഭാര്യയും മകളും കമ്പാലയിലായിരുന്നതിനാൽ വീട്ടിൽ ഭക്ഷണത്തിന്നും മററും സൌകര്യമില്ലാത്തതുകൊണ്ടു്, ഉമ്മൻ എനിക്കു് അയൽപക്കത്തെ ഒരിന്ത്യക്കാരന്റെ വീട്ടിൽ എല്ലാം സൌകര്യപ്പെടുത്തിത്തന്നു.

എന്റെ പുതിയ ഇന്ത്യൻ ആതിഥേയൻ മി. സാൽവേ പൂനക്കാരനാണു്. ഫിസിക്കൽ എഡ്യുക്കേഷൻ ഡിപ്ലോമാക്കാരനായ സാൽവേയും, ഇന്ത്യൻ സ്കൂളിലെ ഒരദ്ധ്യാപകനാണു്. സാൽവേ, ഭാര്യ മരിച്ച ദുഃഖത്തിൽ കഴിയുകയായിരുന്നു. ഒരു കപാളി

ഫൈഡ് നർസായിരുന്ന, അദ്ദേഹത്തിൻെറ ഭാര്യ, മനോരമ, മരിച്ചിട്ടു മൂന്നുമാസമേ ആയിട്ടുള്ളു. ഭാര്യയുടെ ഫോട്ടോനോക്കി സദാ വിഷാദമൂകനായിരിക്കുന്ന ആ വിരഹിയ്ക്കു സംഭാഷണത്തിന്നു ഒരു സാഹിത്യകാരനെ ലഭിച്ചതു് ആശ്വാസകരമായി എന്നു തോന്നുന്നു. ഞാൻ നാലപ്പാടൻെറ "കണ്ണുനീർത്തുള്ളി" യിലെ ചില ഭാഗങ്ങൾ ചൊല്ലി ഇംഗ്ലീഷിൽ പരിഭാഷപ്പെടുത്തി അദ്ദേഹത്തെ കേൾപ്പിച്ചു. കാവ്യമാധുര്യംകലൎന്ന ആ വിരഹിവേദാന്തം സാൽവെ കണ്ണുനീരോടുകൂടിത്തന്നെ ശ്രദ്ധിച്ചു.

കിഴക്കെ ആഫ്രിക്കയിൽ, വിശേഷിച്ചും ഉഗണ്ടയിൽ, അദ്ധ്യാപകന്മാൎക്കു് ആകർഷകമായ ശമ്പളമാണു് ലഭിച്ചുവരുന്നതു്. ഗവൺമെൻറ്ശമ്പളത്തിന്നു പുറമെ പ്രൈവററ് ട്യൂഷൻ വഴിയായും ഇവൎക്കു നല്ല വരുമാനമുണ്ടു്.

150 ഷില്ലിങ്ങാണു് (95 ക.) ഓരോ വിദ്യാൎത്ഥിയും മാസംതോറും കൊടുത്തുവരുന്ന ട്യൂഷൻഫീസ്സ്. അദ്ധ്യാപകൻെറ ഗൃഹത്തിൽവന്നു പഠിയ്ക്കുകയാണെങ്കിൽ ഫീസ്സ് 100 ഷില്ലിങ്ങ് മതി.

സാൽവേയ്ക്കു സ്വന്തമായൊരു ചെറിയ കാറുണ്ടു്. (ഇവിടുത്തെ അദ്ധ്യാപകരിൽ മിക്കവൎക്കും സ്വന്തം കാറുണ്ടു്) സാൽവെ എന്നെ കാറിൽ കയററി ജിഞ്ചാപട്ടണം മുഴുവനും ഒന്നു ചുററിക്കാണിച്ചുതരാൻ പുറപ്പെട്ടു. ഉമ്മനും ഞങ്ങളുടെകൂടെ വന്നു. നേരം നാലുമണിയായിരുന്നു.

പച്ചപിടിച്ച ഒരു കൊച്ചുപട്ടണമാണു് ജിഞ്ച. ജനസംഖ്യ 7500. ജിഞ്ചയിൽ ഒരു തെരുവുമാത്രമേയുള്ളു—മാൎക്കററ്സ്ട്രീററ്. നാടൻചന്തയിൽ പഴങ്ങളും പച്ചക്കറികളും കുന്നുപോലെ കൂട്ടിയിട്ടിരിക്കുന്നതു കാണാം. തടാകമത്സ്യങ്ങളും, നൈൽമത്സ്യങ്ങളും ഇവിടെ വിറകിൻെറ വിലയ്ക്കു കിട്ടുമത്രെ. യൂറോപ്യന്മാൎക്കു് താമസത്തിന്നു പററിയ സ്ഥലമാണു് ജിഞ്ച. ഇവിടെ ഒരു യൂറോപ്യൻക്ലബ്ബും, ഒരു ഗോൾഫ്മൈതാനവും ഉണ്ടു്. തടാകക്കരയിലാണു് ഗോൾഫ്മൈതാനം. തടാകത്തിൽനിന്നു ഹിപ്പോകൾ കയറിവന്നു് ഈ വെള്ളക്കാരുടെ കളിസ്ഥലത്തുവെച്ചു്

ആട്ടക്കളം കളിസ്ഥലമുണ്ട്. ജിഞ്ചയിലെ യൂറോപ്യന്മാർ ഗോൾഫ്കളിയിലെ റൂളുകളിൽ ഒരു പ്രത്യേക വ്യവസ്ഥ ഉൾക്കൊള്ളിച്ചിട്ടുണ്ട്. അതായത്, ഗോൾഫ്പന്ത് ഒരു ഹിപ്പോവിൻെറ കാലടിപ്പാടിൽ ചെന്നുതങ്ങുകയാണെങ്കിൽ ആ പന്ത് അടുത്ത ഗോൾഫ് കുഴിയിൽ ചെന്നു വീണാൽ കിട്ടുന്ന പോയിൻറ് കളിക്കാരനു അവകാശപ്പെടാം.

ജിഞ്ചയിലെ ഇന്ത്യക്കാർ ധനികരാണ്. പരുത്തി കുരു നീക്കംചെയ്ത് ശുദ്ധീകരിക്കുന്ന ഇവിടത്തെ 'ജിന്നറി'കൾമുഴുവനും ഇന്ത്യക്കാരുടേതാണ്. ഇന്ത്യൻ ജനസംഖ്യ രണ്ടായിരത്തോളം വരും. ഇന്ത്യൻ സെക്കൻഡറിസ്കൂളിൽ 250 കുട്ടികളും, ഇന്ത്യൻ പ്രൈമറിസ്കൂളിൽ 750 കുട്ടികളും പഠിച്ചുവരുന്നുണ്ട്.

ഞങ്ങൾ പട്ടണം ഒന്നു ചുററി ഒടുവിൽ റിപ്പൺവെള്ളച്ചാട്ടത്തിൻെറ അടുക്കൽ ചെന്നിരുന്നു.

വിക്ടോറിയാതടാകത്തിൽനിന്നു ഒരു കായൽപോലെ തള്ളിക്കിടക്കുന്ന നെപ്പോളിയൻബേയിൽനിന്നു, ഒരു പാറക്കെട്ടിൻെറ മുതുകിലൂടെ വെള്ളം പുളഞ്ഞു ചാടുന്നു. നൈൽനദിയെ ജനിപ്പിക്കുന്ന റിപ്പൺവെള്ളച്ചാട്ടമാണിതു്.

വിൻസ്റ്റൺചർച്ചിൽ 1908-ൽ ഈ സ്ഥലം സന്ദർശിച്ചിരുന്നു. "വെള്ളക്കുതിരവാൽപോലെ പുളഞ്ഞുകളിക്കുന്ന ഒരു ദൃശ്യം" എന്നാണ് ചർച്ചിൽ ഇതിനെപ്പററി പറയുന്നതു്. അതു് കുറിക്കുകൊള്ളുന്ന ഒരുപമതന്നെയാണ്.

അവിടെനിന്നു ഞങ്ങൾ ഓവൻവെള്ളച്ചാട്ടത്തിന്നടുക്കലേക്കു പോയി. റിപ്പൺവെള്ളച്ചാട്ടത്തിൽനിന്നു ഏതാണ്ട് മൂന്നുമൈൽ താഴെയാണ് ഓവൻവെള്ളച്ചാട്ടം. പശ്ചാത്തലത്തിൻേറയും, പരിസരങ്ങളുടേയും പ്രകൃതിസൌന്ദര്യങ്ങൾ ഓവൻവെള്ളച്ചാട്ടത്തിന്നു മാററുകൂട്ടുന്നു.

അഞ്ചരമണിക്കു് ഞങ്ങൾ വീട്ടിലേക്കുമടങ്ങി. ഉമ്മൻ എന്നെ ഇന്ത്യൻ റിക്രിയേഷൻക്ലബ്ബിലേക്കു് കൂട്ടിക്കൊണ്ടുപോയി. കിഴക്കെ ആഫ്രിക്കയിലെ ഏററവും മികച്ച ഇന്ത്യൻ ക്ലബ്ബാണത്രെ ഇതു്.

ടെന്നീസ്, ബാഡ്മിൻറൻ, ഫുട്ബാൾ മുതലായ വെളിമ്പ്ര വിനോദങ്ങൾക്കും, ക്യാരം, കാർഡ്സ്, ടേബിൾടെന്നീസ് മുതലായ ഗൃഹാന്തർഭാഗവിനോദങ്ങൾക്കും ഇവിടെ മികച്ച സൌകര്യങ്ങൾ ഏർപ്പെടുത്തിയിട്ടുണ്ട്. ഒരു നല്ല ഗ്രന്ഥശാലയും, വായനശാലയും ക്ലബ്ബിൻെറ പറമ്പിൽത്തന്നെ നടത്തിവരുന്നുണ്ട്.

ഉമ്മൻ ടെന്നീസ് കളിയ്ക്കാൻ അവിടെ തങ്ങിയപ്പോൾ, എട്ടുമണിയ്ക്ക് ക്ലബ്ബ് അടയ്ക്കുന്നതിനുമുമ്പ് അവിടെ മടങ്ങിയെത്താം എന്നും പറഞ്ഞു് ഞാൻ മെല്ലെ പുറത്തിറങ്ങി തടാകക്കരയിലേയ്ക്കു നടന്നു.

ജിഞ്ച ഒരു തടാകത്തുറമുഖപട്ടണമാണ്. വിക്ടോറിയാതടാകത്തിൽ സഞ്ചരിയ്ക്കുന്ന ചരക്കുകപ്പലുകളും യാത്രക്കപ്പലുകളും ജിഞ്ചയെ സ്പർശിയ്ക്കുന്നു. കപ്പലുകളിൽനിന്നു ചരക്കുകൾ ഇറക്കാൻ ഒരു പീയറും ഇവിടെയുണ്ട്.

ഞാൻ പീയറിൻെറ അടുക്കൽ ചെന്നുനിന്നു. വിക്ടോറിയാതടാകത്തിൽ സായംസന്ധ്യ ഛായം കലക്കിയിരുന്നു. വെള്ളത്തിൽ തലകുത്തി മറിഞ്ഞുകളിയ്ക്കുന്ന ഹിപ്പോക്കുട്ടങ്ങളെ നോക്കി രസിച്ചുകൊണ്ട് ഞാൻ അവിടെ തങ്ങിനിന്നു. അവ മുക്രയിട്ടു വാ പിളർത്തി വിശ്വരൂപം കാട്ടി പൊങ്ങിവരുന്നു. കാറനിറഞ്ഞ ഉലക്കൾപോലെയുള്ള അവയുടെ പള്ളകൾ വെള്ളത്തിൽ ഉരുണ്ടുമറിയുന്നു. ഇരുട്ടായാൽ അവ കരയ്ക്കുകേറിവരും. ഇരുട്ടുന്നതിന്നു മുമ്പുതന്നെ ഞാൻ സ്ഥലംവിട്ടു.

## വീണ്ടും മലയാളത്തിൻെറ മണം

പിറേറന്നു രാവിലെ ക്യാമറയും ചുമലിൽ തൂക്കിയിട്ടു ജിഞ്ച മുഴുവനും ഒററയ്ക്കു നടന്നു കാണാൻ ഒരുങ്ങിപ്പുറപ്പെട്ടു നില്ക്കുന്ന എന്നെ നോക്കി ഉമ്മൻ പറഞ്ഞു. പന്ത്രണ്ടുമണിയ്ക്കുമുമ്പെ ഇവിടെ മടങ്ങിവരണം—മി. പട്ടേൽ ഇന്നുച്ചയ്ക്കു നിങ്ങളെ വീട്ടിൽ ഉണ്ണാൻ ക്ഷണിച്ചിട്ടുണ്ട്. മി: സാൽവേയും ഞാനും കൂടെവരാം."

"ഏതാണ് ഈ മി: പട്ടേൽ?" ഞാൻ ചോദിച്ചു.



ഓവൻജലപാതം ജിഞ്ച






മി. സാൽവിയും ഗ്രന്ഥകർത്താവും
ഓവാൻ വെള്ളച്ചാട്ടത്തിനു സമീപം

"മി: ഡി. ബി. പട്ടേൽ. ഇവിടത്തെ പബ്ളിക്ക്‌വർക്ക്സ് ഡിപ്പാർട്ടുമെൻറിലെ ഒരുദ്യോഗസ്ഥനാണ്, നല്ലൊരു സഹൃദയനാണ്. അദ്ദേഹത്തിൻെറ ഭാര്യയേയും നിങ്ങൾ ഇഷ്ടപ്പെടും" ഉമ്മൻ ചിരിച്ചുകൊണ്ടു പറഞ്ഞു.

ജിഞ്ചയിലെ ചില പ്രമുഖഇന്ത്യക്കാരുമായി ഞാൻ തലേന്നാൾ ഇന്ത്യൻ റിക്രിയേഷൻ ക്ലബ്ബിൽവെച്ച് പരിചയപ്പെട്ടിട്ടുണ്ടായിരുന്നു. ഇന്ത്യൻ അസ്സോസിയേഷൻ വൈസ്പ്രസിഡൻറ് മി: ആർ. ബി. സിർദാ പ് എൻെറപേരിൽ പ്രത്യേകം താല്പര്യം പ്രദർശിപ്പിച്ചിരുന്നു. ഇന്ത്യയിൽനിന്നുള്ള സന്ദർശകർ ഇവിടെ ഇവർക്കൊരു പുതുമയാണ്. ജിഞ്ചയിൽ ഒന്നുരണ്ടു ദിവസംകൂടി താമസിക്കുകയാണെങ്കിൽ എൻെറ ആഗമനം പ്രമാണിച്ച് ഒരു സ്വീകരണയോഗം ഏർപ്പെടുത്തുവാൻ ഇവർക്ക് ആലോചനയുണ്ടായിരുന്നു. മൂന്നാംദിവസം രാവിലെ കമ്പാലയിലേയ്ക്കുതന്നെ മടങ്ങേണ്ടതു് നിർബന്ധമാണെന്നു അവരെ അറിയിച്ചതുകൊണ്ട്, സ്വീകരണത്തിനുപകരം ഒരു സദ്യ തരാൻ അവർ മി: പട്ടേൽ മുഖാന്തിരം ഏർപ്പാടുചെയ്തിരിക്കയാണെന്നു ഞാൻ കരുതി.

ഞാൻ ഉച്ചവരെ, വിക്ടോറിയാതടാകക്കരയിലും, പുതിയ കൊറണേഷൻപാർക്കിലും, (ഇവിടെ പാർക്ക് എന്നു പറഞ്ഞാൽ പൂമരങ്ങൾ വെച്ചുപിടിപ്പിച്ച സ്ഥലമല്ല; ആവശ്യംപോലെ മരങ്ങൾ ബാക്കിനിർത്തി വെട്ടിയൊഴിച്ച കാട്ടുമൂലയാണ്) നൈൽപ്പാലത്തിന്നരികിലും, *റിപ്പൺവെള്ളച്ചാട്ടത്തിൻെറയും ഓവൻവെള്ളച്ചാട്ടത്തിൻെറയും പരിസരങ്ങളിലും കാഴ്ചകൾകണ്ടു കഴിച്ചുകൂട്ടി. ഉച്ചയ്ക്കു് ഉമ്മനും സാൽവേയും ഞാനും, സാൽവേയുടെ കാറിൽ മി: പട്ടേലിൻെറ വീട്ടിൽ എത്തിച്ചേർന്നു.

മി: പട്ടേൽ ആഫീസിൽനിന്നു എത്തിയിരുന്നില്ല. ഞങ്ങൾ അതിഥിമുറിയിൽ ഇരുന്നു. കുറച്ചുകഴിഞ്ഞപ്പോൾ ഗുജറാത്തി

---

* റിപ്പൺവെള്ളച്ചാട്ടത്തെക്കുറിച്ചും ഓവൻവെള്ളച്ചാട്ടത്തെക്കുറിച്ചും ഈ ഗ്രന്ഥകർത്താവിൻെറ "നൈൽഡയറി" എന്ന ഗ്രന്ഥത്തിൽ വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ട്.

മട്ടിൽ വസ്ത്രധാരണം ചെയ്ത ഒരു മദ്ധ്യവയസ്ക അവിടെവന്നു് ഞങ്ങൾക്കു് നമസ്കാരം പറഞ്ഞു.

ഗുജറാത്തിസ്ത്രീകൾ, വിശേഷിച്ചും ആഫ്രിക്കയിലെ ഗുജറാത്തിസ്ത്രീകൾ ഒരുതരം അർദ്ധപ്പർദ്ദയിൽ അകത്തു് ഒതുങ്ങിക്കഴിയുന്നവരാണു്. അപരിചിതരെ സ്വീകരിക്കാൻ അവർ അടുത്തുവരികയില്ല. ഇതു് എനിക്കൊരു പുതിയ അനുഭവമായിരുന്നു.

"മിസ്സിസ്സ് പട്ടേൽ" ഉമ്മൻ അവരെ എനിക്കു പരിചയപ്പെടുത്തി.

"സുഖം എങ്ങിനെയിരിക്കുന്നു?" അവരുടെ ചോദ്യം എന്നെ അമ്പരപ്പിച്ചു ഇംഗ്ലീഷിലല്ല, ഹിന്ദിയിലല്ല, ഗുജറാത്തിയിലല്ല അല്ല ആ ചോദ്യം: തനി മലയാളത്തിലാണു്. ഇതെന്തത്ഭുതം!

ഞാൻ മറുപടി പറയാൻ മറന്നു, മലയാളം തന്നെയല്ലേ ഇക്കേട്ടതു് എന്നു് ഒന്നുകൂടി ഓർത്തുകൊണ്ടു് ഞാൻ ഉമ്മന്റെ മുഖത്തേക്കു നോക്കി. ഉമ്മൻ ഒരു കുസൃതിച്ചിരി ചിരിച്ചു.

മിസ്സിസ്സ് പട്ടേൽ ചിരിച്ചുകൊണ്ടു പറഞ്ഞു: "ഞാൻ മലയാളിയാണു്. തിരുവനന്തപുരത്താണു് വീടു്."

മിസ്സിസ്സ് പട്ടേൽ മലയാളിസ്ത്രീയാണു് എന്ന കഥ ഉമ്മൻ മനഃപൂർവ്വം എന്നെ അറിയിക്കാതിരുന്നതാണു്: എന്നെ ഒന്നു അമ്പരപ്പിക്കാൻവേണ്ടി.

മിസ്സിസ്സ് പട്ടേൽ—പത്മാവതിഅമ്മ—പഴയ എട്ടുവീട്ടിൽ പിള്ളമാരിലൊരാളുടെ പൌത്രിയാണത്രെ. തിരുവനന്തപുരത്തു് കണിയാപുരത്താണു് അവരുടെ വീടു്. മി: പട്ടേൽ പത്മാവതി അമ്മയെ വിവാഹം കഴിച്ചിട്ടു് ഇരുപതു വഷമായി (അതൊരു പ്രേമവിവാഹമായിരുന്നുവെന്നു് പറയേണ്ടതില്ലല്ലോ) ഇവർക്കു് കുട്ടികളില്ല.

കുറച്ചുകഴിഞ്ഞപ്പോൾ മി: പട്ടേലും എത്തിച്ചേർന്നു. എന്നെ അവർ അത്ഭുതപ്പെടുത്തിയപോലെ, പട്ടേലിനെ ഞാനും ഒന്നത്ഭുതപ്പെടുത്താൻ തീരുമാനിച്ചു, ഞാൻ ഗുജറാത്തിയിൽ സംഭാഷണ

മാരംഭിച്ചു. ഇതു് പട്ടേൽ തീരെ പ്രതീക്ഷിക്കാത്തതായിരുന്നു. ഉമ്മനും സാൽവേയും മിഴിച്ചിരുന്നു

"നിങ്ങളെവിടുന്നു പഠിച്ചു ഗുജറാത്തി?" മി: പട്ടേൽ എൻെറ പുറത്തു തട്ടിക്കൊണ്ടു് പൊട്ടിച്ചിരിച്ചു.

ഞാൻ രണ്ടുമൂന്നു വഷത്തോളം കോഴിക്കോട്ടെ ഗുജറാത്തി വിദ്യാലയത്തിലെ ഒരദ്ധ്യാപകനായി ജോലി ചെയ്തിട്ടുണ്ടെന്നു പറഞ്ഞപ്പോഴ മി: പട്ടേലിനു എൻെറ പേരിൽ കൂടുതൽ മമത തോന്നിയിട്ടുണ്ടായിരിക്കണം.

പത്മാവതിഅമ്മ മലയാളിമട്ടിൽതന്നെ നല്ലൊരൂൺ തയ്യാറാക്കിയിട്ടുണ്ടായിരുന്നു. വീണ്ടും മലയാളത്തിൻെറ മണം! സദ്യയുടെകൂടെ കുറച്ചു ഗുജറാത്തിവിഭവങ്ങളും ഉണ്ടായിരുന്നു. മലയാളിപ്പെണ്ണിനോടൊന്നപോലെ മലയാളി ഊണിനോടിണങ്ങിച്ചേരാൻ ശ്രീ: ദയാഭായി പട്ടേലിനു കഴിഞ്ഞിട്ടില്ലത്രെ.

അവിലും, കാളനും, സാമ്പാറും, പാൽപ്പായസവും ഒക്കെ ഉണ്ടായിരുന്നു. ഊണു കഴിഞ്ഞപ്പോഠം പത്മാവതിഅമ്മ ഒരു വെള്ളിത്തളികയിൽ വറുത്ത ജീരകവും, ഏലക്കായും ബീഡയും കൊണ്ടുവന്നു വെച്ചു. ഗുജറാത്തിയുടെ മണം.

ഉച്ച മയങ്ങുന്നതുവരെ ഞങ്ങഠം പട്ടേലിൻെറ വീട്ടിൽ സൊള്ളിക്കൊണ്ടിരുന്നു.

വൈകുന്നേരം ഉമ്മൻ ഇന്ത്യൻക്ലബ്ബിലേയ്ക്കു പോയി. ജിഞ്ചയിലെ ഒടുവിലത്തെ സായാഹ്നം ഞാൻ വിക്ടോറിയാ തടാകത്തിലെ നെപ്പോളിയൻകായലിൻെറ കരയിൽ ചുററിനടന്നു് ആഘോഷിച്ചു.

പിറേറന്നു രാവിലെ ബസ്സ്മാഗ്ഗമായിത്തന്നെ ഞാൻ കമ്പാലയ്ക്കു മടങ്ങുകയുംചെയ്തു.

## മുട്ടേസാരാജാവിൻെറ ശവകുടീരം

ഒരു ദിവസം വൈകുന്നേരം ഞാൻ ശ്രീനിവാസൻെറകൂടെ മുട്ടേസാരാജാവിൻെറ ശവകുടീരം സന്ദശിയ്ക്കാൻ കസൂബിക്കുന്നു കയറിച്ചെന്നു.

കുന്നിൻെറ മുകൾപ്പുറപ്പിൽ പുല്ലുമേഞ്ഞ ഒരു കൂററൻശാല. ഈ നെടുമ്പുരയ്ക്കകത്താണു് മുട്ടേസാരാജാവിൻേറയും, അദ്ദേഹത്തിൻെറ പിന്തുടർച്ചക്കാരുടേയും ശവങ്ങൾ അടക്കം ചെയ്തിരിക്കുന്നതു്.

ഒററലിൻെറ ആകൃതിയിലുള്ള കുറേ പുൽക്കുടിലുകൾ അടുത്തുതന്നെ കാണാം. രാജവിധവകളുടെ കുടിലുകളാണു്.

ഒരു കബാക്ക മരിച്ചാൽ അദ്ദേഹത്തിൻെറ വിധവകളെല്ലാം ആയുഷ്കാലം മുഴുവനും ഭർത്താവിനെ ഓർത്തു വിലപിച്ചുകൊണ്ടു് അദ്ദേഹത്തിൻെറ ശവക്കല്ലറയ്ക്കരികെ കിടന്നുകൊള്ളണമെന്നാണു് ബുഗാൻഡക്കാരുടെ ആചാരവിധി. ഒരു കബാക്കയ്ക്കു് ഡജൻ കണക്കിൽ ഭാര്യമാരുണ്ടായിരിക്കും. അങ്ങിനെ ഈ ശവകുടീരം വിലപിക്കുന്ന വിധവകളുടെ ഒരു കാഴ്ചബംഗ്ലാവായി മാറുന്നു.



ഞങ്ങൾ അവിടെ ചെന്നപ്പോൾ ശവമണ്ഡപത്തിന്നടുത്തു പായ വിരിച്ചു കിടക്കുന്ന മൂന്നുനാലു കിഴവികൾ തലപൊക്കി ഞങ്ങളെ ഒന്നുനോക്കി, വീണ്ടും തല ചായ്ച്ചു് അവിടെത്തന്നെ കിടന്നു. വൈധവ്യം വന്ന കാലത്തു് ഇവരെല്ലാം ചെറുപ്പക്കാരികളായിരിക്കണം. ശവംകാത്തു കരഞ്ഞുകരഞ്ഞു് ഈ കാമിനികളുടെ നീരും ചോരയും വററിപ്പോയി, അവർ ജീവച്ഛവങ്ങളായിത്തീർന്നിരിക്കയാണു്.

ഈ സ്ത്രീകൾക്കു ജീവിതാശകളില്ലേ, വികാരങ്ങളില്ലേ?— ഉണ്ടെന്നു വിളിച്ചറിയിക്കാൻ, ഇവരിലൊരുത്തി, അടുത്തകാലത്തു് ധൈര്യപ്പെടുകയുണ്ടായി. ഇപ്പോഴത്തെ കബാക്കയുടെ പിതാവായ സർ ദൌതിഛ്വായുടെ ചെറുപ്പക്കാരിയായൊരു വിധവയായിരുന്നു ആ വിപ്ലവകാരി. ഈ രാജകീയശവപ്പറമ്പിൽ വെച്ചുതന്നെ അവൾ ഒരു കാപ്പിരിഅദ്ധ്യാപകനുമായി പ്രണയബന്ധത്തിലേർപ്പെട്ടു, ഈ "ചാവുവഴി കിടക്കുന്ന" തൊഴിൽ വലിച്ചെറിഞ്ഞു് അവൾ ആ കാമുകൻെറകൂടെ ഒളിച്ചോടിപ്പോവുകയും ചെയ്തു. ഭരിക്കുന്ന വെള്ളക്കാരനെ ഭയന്നുമാത്രമാണു് നാട്ടുകാർ ആ രാജവിധവയേയും അവളുടെ കാമുകനായ കാപ്പിരിവാദ്ധ്യാരേയും കൊല്ലാതെവിട്ടതു്.

ബുഗാൻഡാവർഗ്ഗത്തിന്റെ പിറകിൽ 950 വർഷത്തെ ചരിത്രമുണ്ടെന്നാണ് പറയുന്നത്. 400 കൊല്ലമായി തുടർന്നുവരുന്ന ഒരു രാജവംശത്തിന്റെ അവസാനത്തെ കണ്ണിയാണ് ഇപ്പോഴത്തെ കബാക്കയായ എഡ്‌വേർഡ് വില്യം ഫ്രെഡറിക്ക് ഡേവിഡ് വാലൂഗെംബെ മുട്ടേബി ലവാംഗുലാ മുട്ടേസാ രണ്ടാമൻ.

## മക്കെരെറെ കോളേജ്

മക്കെരെരാ കുന്നിൽ ഒരു മ്യൂസിയം ഉണ്ട്. പുരാതനാഫ്രിക്കയെസ്സംബന്ധിച്ച് നമുക്കു ഒരു സാമാന്യമറിവു നൽകാൻ ഈ മ്യൂസിയത്തിൽ പ്രദർശിപ്പിച്ചുവെച്ചിരിക്കുന്ന വസ്തുക്കൾ സഹായിക്കും.

കിഴക്കെ ആഫ്രിക്കയിൽ നാട്ടുകാർക്കുള്ള ഏക കോളേജും മക്കെരെരാ കുന്നിലാണ് സ്ഥിതിചെയ്യുന്നത്.

ഞാൻ കോളേജിലേയ്ക്കു ചെന്നപ്പോൾ കാപ്പിരി വിദ്യാർത്ഥികളും, മൂന്നു നാലു വിദ്യാർത്ഥിനികളും എന്നെ വന്നു വളഞ്ഞു. അവർ ചോദിച്ചു: "ഇന്ത്യാ ഗവൺമെണ്ട് ആഫ്രിക്കൻ വിദ്യാർത്ഥികൾക്കു ഇന്ത്യയിൽ പഠിക്കാൻ സ്കോളർഷിപ്പു നൽകുന്നുവെന്നു കേട്ടു. ഇവിടെ ഞങ്ങളുടെ ഡീൻ അതിനെക്കുറിച്ചൊന്നും അറിയുകയില്ല എന്നാണ് പറഞ്ഞത്. ഇന്ത്യൻ സ്കോളർഷിപ്പ് കിട്ടിയാലും ഇന്ത്യയിലേയ്ക്കു പോകാൻ പാസ്സ്പോർട്ട് കിട്ടുകയില്ലെന്നും കേൾക്കുന്നു. എന്താണ് ഇതിന്റെ യാഥാർത്ഥ്യം?"

വിദ്യാർത്ഥികളുടെ ചോദ്യം എന്നെ വിഷമിപ്പിച്ചു. ആഫ്രിക്കൻ വിദ്യാർത്ഥികൾക്കു ഇന്ത്യയിൽ ഉപരിപഠനത്തിന്നു കുറച്ചു സ്കോളർഷിപ്പുകൾ ഇന്ത്യാ ഗവൺമെണ്ടു നീക്കിവെച്ച വസ്തുത പത്രങ്ങളിൽ ഞാൻ വായിച്ചിരുന്നു. ആഫ്രിക്കൻ വിദ്യാർത്ഥികൾ ഇന്ത്യയിൽപോയാൽ രാഷ്ട്രീയം പഠിക്കുമെന്നും, അതു് ആപൽക്കരമാണെന്നും, അതുകൊണ്ടു് കഴിയുന്നതും അവരെ ഇന്ത്യ കാണിക്കാതെ വളർത്തിക്കൊണ്ടുവരണമെന്നും മററുമാണ് ആഫ്രിക്കയിലെ ബ്രിട്ടീഷ്മേധാവിത്വം കരുതിവരുന്നത്. ആഫ്രിക്കയിൽ പാർത്തുവരുന്ന ഇന്ത്യക്കാരെ അവർക്കു പേടിയില്ല. അവർ തങ്ങളുടെ

വ്യാപാരത്തിൽമാത്രം ദത്തശ്രദ്ധരായിക്കഴിയുന്ന പാവങ്ങളാണ്. ഇന്ത്യയിൽനിന്നു വരുന്ന സന്ദർശകർ, ഇവിടെ രാഷ്ട്രീയം—എന്നു വെച്ചാൽ ദേശീയബോധവും, കൊളോണിയലിസത്തിനോടുള്ള എതിർപ്പും—ഇവരിൽ കുത്തിച്ചെലുത്തുമോ എന്നാണ് വെള്ളക്കാരുടെ ഭയം. കാപ്പിരികളെ ഇന്ത്യയിലേയ്ക്കയച്ചാൽ വെള്ളക്കാരനെ നാട്ടിൽനിന്നു ആട്ടിയോടിക്കാനുള്ള തന്ത്രങ്ങൾ ഇന്ത്യൻ ദേശീയനേതാക്കളിൽനിന്നു പഠിച്ചുകൊണ്ടായിരിക്കും അവരുടെ മടക്കം. വെള്ളക്കാരുടെ ഈ മനോഭാവം ആഫ്രിക്കൻ വിദ്യാർത്ഥികൾക്കറിഞ്ഞുകൂടായ്കയില്ല.

മക്കേരെരാ കോളേജിന്റെ ഡീൻ, മി. മെക്ക് ഫേർസൺ സ്ഥലത്തില്ലായിരുന്നു. വിദ്യാർത്ഥികൾ എന്നെ കൂട്ടിക്കൊണ്ടു പോയി കോളേജിന്റെ മെയിൻഹാളും, ലൈബ്രറിയും മററും കാണിച്ചുതന്നു.

ഇവിടെ ഇപ്പോൾ 250 വിദ്യാർത്ഥികൾ പഠിച്ചുവരുന്നുണ്ട്. കോളേജ് എന്ന പേർ മാത്രമേയുള്ളു. ഇപ്പോൾ നാലാം ഫോറമാണ് ഇവിടെ ഏററവും ഉയർന്ന ക്ലാസ്സ്. ക്രമേണ ഇതൊരു കോളേജായി ഉയരുമെന്നാണ് വിവക്ഷ.

ക്രൈസ്തവ മിഷ്യനറിമാർ 1922-ൽ സ്ഥാപിച്ച ഒരു വിദ്യാലയമാണിതു്. പിന്നീടു് ഗവൺമെണ്ടു് ഇതേറെറടുത്തു. വടക്കു സുഡാനിലെ ഖാർത്തുമിനും, തെക്കു ദക്ഷിണാഫ്രിക്കയിലെ ജോഹന്നാസ് ബർഗ്ഗിനും ഇടയ്ക്കു നാട്ടുകാർക്കു പഠിയ്ക്കാനുള്ള ഏക കോളേജാണ് മക്കരേരാ കോളേജ്. കെന്യാ, ടാംഗനിയ്ക്കാ, ന്യാസാലാൻഡ്, സാഞ്ചിബാർ മുതലായ നാടുകളിൽനിന്നു വിദ്യാർത്ഥികൾ ഇവിടെവന്നു പഠിക്കുന്നുണ്ടു്. ലണ്ടൻ യൂണിവേർസിററിയോടു് അഫിലിയേററ് ചെയ്ത ഒരു കോളേജാണിതു്.

## കൊളോലോളേകുന്നു്

രണ്ടുമൈൽ ദൂരെ കാട്വേ എന്ന സ്ഥലത്താണ്. നാടൻ ചന്ത. ചന്തയിൽ വില്ക്കാൻ കൂട്ടിയിട്ടിരിക്കുന്ന വാഴക്കുലകൾ കണ്ടാൽ അന്തംവിട്ടു നിന്നുപോകും.

കാപ്പിരിജീവിതത്തിന്റെ ചൈതന്യവും പൂരം കാട്ടേ ചന്തയിൽ കൊടുമ്പിരിക്കൊള്ളുന്നു. സോപ്പ് ചീപ്പ് കണ്ണാടി നീലം വളക്കാരും പുഴുങ്ങിയ കിഴങ്ങും അപ്പവും കാപ്പിയും വില്ക്കുന്ന തള്ളമാരും പോംബി മദ്യം വില്ക്കുന്ന പെണ്ണുങ്ങളും ഒഴിവുള്ളേടങ്ങളിലെല്ലാം പററിക്കൂടിയിട്ടുണ്ട് — സാധനങ്ങളെല്ലാം നിലത്തു നിരത്തിവെച്ചിരിക്കയാണ്. പോംബി കള്ള് കുടിക്കാനുള്ള പാത്രം ചുരങ്ങാത്തൊണ്ടാണ്.

കള്ളിന്റെയും കാപ്പിരികളുടേയും നാററം എന്നെ അവിടെ നിന്നു ഓടിച്ചു.

ഒററയ്ക്കു ചെന്നിരുന്നു പ്രകൃതിസൌന്ദര്യം നുകരാനും, ശാന്തമായിരുന്നു വായിക്കാനും പററിയ ഒട്ടേറെ പാർക്കുകളും കുന്നിൻപുറങ്ങളും മൈതാനമൂലകളും കമ്പാലയുടെ പരിസരങ്ങളിലുണ്ട്. അങ്ങിനത്തെ നല്ലൊരു സങ്കേതം കൊളോളോ കുന്നിൽ ഞാൻ കണ്ടെത്തി. പോസ്റ്റാപ്പീസ്സിലെ ഉദ്യോഗസ്ഥനും ശ്രീനിവാസന്റെ അയൽക്കാരനുമായ മി. മോമൻ എന്ന പഞ്ചാബി ചിലപ്പോൾ സായാഹ്നസഞ്ചാരത്തിന് എന്റെകൂടെ വരാറുണ്ടായിരുന്നു. കൊളോളോകുന്നിന്റെ ചെരിവിൽ, വെള്ളക്കാരുടെ ഗോൾഫ്മൈതാനത്തിന്റെ ഒരു മൂലയിൽ ഞങ്ങൾ ചെന്നു കുത്തിയിരിക്കും. കുന്നിന്റെ ഒരു കോണിൽ വെള്ളിയരഞ്ഞാൺ തൂക്കിയിട്ടപോലെ ഒരു കൊച്ചു വെള്ളച്ചാട്ടമുണ്ട്. വെള്ളച്ചാട്ടത്തിന്റെ അരികിൽ നിറയെ പൂത്തുനില്ക്കുന്ന നീർമരുതിന്റെ പഴുതിലൂടെ അകലെയുള്ള ചെള്ളാരക്കുന്നിൽ സൂര്യനസ്തമിക്കുന്ന കാഴ്ച നോക്കിയിരിക്കുന്നതു് എന്തൊരാനന്ദമാണ്!

ഒരു പതിനഞ്ചുദിവസംകൊണ്ട് ഞാൻ കമ്പാലയിലും, കമ്പാലയുടെ ചുററുപാടിലും കാണേണ്ടതെല്ലാം കണ്ടുതീർത്തു. മോമന്റെ സഹായത്തോടുകൂടി കാട്ടേ കുന്നിൽ പോയി ഒരു "മഗാംഗ"യേയും കണ്ടു — ആഫ്രിക്കൻ മന്ത്രവാദിയാണ് മഗാംഗ.

കഴിയുന്നത്ര വേഗം കമ്പാല വിട്ടു, മർച്ചിസൺ വെള്ളച്ചാട്ടം കാണാൻ ആൽബെർട്ട് തടാകക്കരയിലെ ബുട്ട്യാബയിൽ എത്തിച്ചേരണമെന്നായിരുന്നു എന്റെ ആഗ്രഹം. എന്നാൽ കമ്പാല

യിൽത്തന്നെ വീണ്ടും പത്തിരുപതു നാൾ പാക്കാൻ ഞാൻ നിബ്ബന്ധനായിത്തീൎന്നു—കെന്യാഗവമ്മേണ്ടിന്റെ കഥയില്ലായ്മയായിരുന്നു ഇതിന്നു കാരണം. അതൊരു നേരമ്പോക്കുള്ള കഥയാണു്.

## ഇമ്മിഗ്രേഷന്റെ കഥ

ഞാൻ ടാംഗനിയ്ക്കയിൽനിന്നു കെന്യായിലെത്തിയപ്പോൾ, സന്ദൎശനത്തിന്നായാലും കെന്യായിൽ താമസിക്കുന്നതിന്നു് 500 ഷില്ലിങ്ങ് (മുന്നൂറിൽ ചില്വാനം ഉറുപ്പിക) ജാമ്യം കെട്ടിവെയ്ക്കണമെന്നു, മൊമ്പാസയിലെ ഇമ്മിഗ്രേഷൻ ആഫീസ്സർ എന്നോടാവശ്യപ്പെട്ടു. ആഫ്രിയ്ക്കയിൽ വേറെ ഒരു നാട്ടിൽവെച്ചും എനിയ്ക്കു് ഇങ്ങിനത്തെ അനുഭവമുണ്ടായിട്ടില്ല. ന്യാസാലാൻഡും, ടാംഗനിയ്ക്കയും, ഉഗന്തയും കെന്യായുമെല്ലാം ബ്രിട്ടൺ ഭരിയ്ക്കുന്ന നാട്ടുകളാണു്. കെന്യായിൽ മാത്രം ഇങ്ങിനെ സന്ദൎശകരിൽനിന്നു ജാമ്യം വാങ്ങുന്നതെന്തിനാണു് എന്നു ചോദിയ്ക്കാൻ എനിയ്ക്കു തോന്നിയെങ്കിലും ഞാൻ ചോദിച്ചില്ല. വെള്ളക്കാരനായ ഉദ്യോഗസ്ഥൻ നൽകുന്ന മറുപടിയുടെ മാതൃക ദക്ഷിണറൊഡേഷ്യയിലെ ഇമ്മിഗ്രേഷൻ ആപ്പീസ്സറിൽനിന്നു ഞാൻ മനസ്സിലാക്കിയിരുന്നു: "ഇവിടെ ഞങ്ങൾ പറയുന്നതുതന്നെ നിയമം—അതനുസരിയ്ക്കാൻ ഭാവമില്ലെങ്കിൽ നിങ്ങൾ വന്ന ദിക്കിലേയ്ക്കുതന്നെ നീങ്ങൾക്കു മടങ്ങിപ്പോകാം."

കെന്യാ മുഴുവനും കാണാതെ മടങ്ങണമെന്നു് എനിയ്ക്കാഗ്രഹമില്ലായിരുന്നു. അതുകൊണ്ടു ഞാൻ മൊമ്പാസയിലെ കെന്യാ ഇമ്മിഗ്രേഷൻ ആപ്പീസ്സിൽ 500 ഷില്ലിങ്ങ് അടച്ചു രശീതി വാങ്ങി.

"ഈ സംഖ്യ എനിയ്ക്കു എപ്പോൾ മടക്കിക്കിട്ടും?" ഞാൻ ഇമ്മിഗ്രേഷൻ ആപ്പീസ്സരോടു ചോദിച്ചു.

"നിങ്ങൾ കെന്യയിൽ നിന്നു എങ്ങോട്ടാണു് പോകുന്നതു്?"

"ഉഗന്തയിലേയ്ക്കു്"

"എന്നാൽ ഉഗന്തയിൽനിന്നു ഈ സംഖ്യ നിങ്ങൾക്കു തിരികെക്കിട്ടും—"



മുട്ടേസരാജാവിൻെറ ശവകുടീരം (കമ്പാല)





മുട്ടേസയുടെ ശവകുടീരപ്പറമ്പിൽ
വിധവകളുടെ കുടിലുകൾ

"തേങ്ക് യൂ വെറിമച്ച്"

ഞാൻ കമ്പാലയിലെത്തിയപ്പോഠം പതിവുപോലെ ഉഗന്താ ഇമ്മിഗ്രേഷൻ ആപ്പീസ്സിൽ പോയി റിപ്പോർട്ട് ചെയ്തു.

കമ്പാലാ ഇമ്മിഗ്രേഷൻ ആപ്പീസ്സിൽ ഒരു മലയാളിയുണ്ട്. പാലക്കാട്ടുകാരനായ മി. രാമയ്യർ അയ്യർ എന്നെ ഇമ്മിഗ്രേഷൻ ആപ്പീസ്സറുടെ അടുക്കൽക്കൊണ്ടുപോയി. ഇമ്മിഗ്രേഷൻ ആപ്പീസ്സർ മി. ഫോക്സ്, ഇന്ത്യയിൽ ബീഹാറിൽ പോലീസ്സ് ഇൻസ്പെക്ടർ ജനറലായിരുന്ന ഒരിംഗ്ലീഷുകാരനാണ്.

മി. ഫോക്സ് സാമാന്യം മര്യാദയോടെയാണ് പെരുമാറിയതു്.

ഞാൻ വന്ന കാര്യം പറഞ്ഞു: "എന്റെ ഡെപ്പോസിററ് സംഖ്യ മടക്കിക്കിട്ടിയാൽ നന്നായിരുന്നു"

"ഡെപ്പോസിറെറാ?—ഏതു ഡെപ്പോസിററ്?"

"കെന്യാ ഗവർമ്മേണ്ട് ആവശ്യപ്പെട്ടതനുസരിച്ച് ഞാൻ മൊമ്പാസയിലെ ഇമ്മിഗ്രേഷൻ ആപ്പീസ്സിൽ 500 ഷില്ലിങ്ങ് ഡെപ്പോസിററ് ചെയ്തിട്ടുണ്ട്—"

ഞാൻ രശീതി പുറത്തെടുത്തു.

ആ കിഴവൻ സായിപ്പ് ഒന്നു പൊട്ടിച്ചിരിച്ചു.

"നല്ലകഥ. നിങ്ങഠം കെന്യാഗവർമ്മേണ്ടിൽ ഡെപ്പൊസിററ് ചെയ്ത സംഖ്യ എങ്ങിനെയാണ് ഉഗന്താഗവർമ്മേണ്ടിൽനിന്നു കിട്ടുക?"

"അതു് ഇവിടെനിന്നു മടക്കിക്കിട്ടുമെന്നാണ് മൊമ്പാസയിലെ ഇമ്മിഗ്രേഷൻ ആപ്പീസ്സർ പറഞ്ഞിരുന്നതു്."

"നിങ്ങളതു് വിശ്വസിച്ചു ഇല്ലേ?" കിഴവൻ പിന്നേയും പൊട്ടിച്ചിരിച്ചു." കെന്യാ ഗവർമ്മേണ്ടും, ഉഗന്താ ഗവർമ്മേണ്ടും ഒന്നല്ല രണ്ടാണ്, മനസ്സിലായോ?"

"പിന്നെ ഈ പണം കിട്ടാൻ ഞാനെന്തു ചെയ്യണം?"

"മൊമ്പാസയിലേയ്ക്കുതന്നെ പോവുക"

"ഞാൻ കെന്യാ വിട്ടു എന്നു തെളിയിച്ചാൽ മാത്രമെ എനിയ്ക്കു എന്റെ ഡെപ്പോസിററ് തിരിച്ചുകിട്ടുകയുള്ളു എന്നാണ് ആ ഉദ്യോഗസ്ഥൻ പറഞ്ഞിരുന്നതു്."

"അയാൾ നിങ്ങളെ തല്ക്കാലം ഒഴിവാക്കാൻവേണ്ടി എന്തൊക്കെയോ പറഞ്ഞതാണ്—ഒരു കാര്യം തീർച്ച—ഉഗണ്ടാ ഗവമ്മേണ്ടു് ഖജാനയിൽനിന്നു ഈ പണം നിങ്ങൾക്കു കിട്ടുകയില്ല—ഉഗണ്ടാഗവമ്മേണ്ടു് നിങ്ങളോടു് ഒരു സെൻറുപോലും ഡെപ്പോസിററ് ആവശ്യപ്പെടുന്നുമില്ല".

കാര്യം കുഴപ്പമാണെന്നു എനിയ്ക്കു അപ്പോഴെ മനസ്സിലായുള്ളു.

ഞാൻ ഒടുവിൽ രാമയ്യരെത്തന്നെ ശരണംപ്രാപിച്ചു. രാമയ്യരുടെ സ്വാധീനമുപയോഗിച്ചു ഉഗണ്ടാ ഇമ്മിഗ്രേഷൻ ആപ്പീസ്സിൽനിന്നു എൻെറ കാര്യം ഓർമ്മപ്പെടുത്തിക്കൊണ്ടു് മൊമ്പാസയിലേയ്ക്കു എൻെറ ചെലവിൽ ഒരു കമ്പി അടിപ്പിച്ചു. നവംബർ 5-ാംനു-യാണ് ഈ റിപ്ലൈപെയിഡ് ടെലഗ്രാം പോയതു്.

ഞാൻ ഒരാഴ്ച കാത്തിരുന്നു. മൊമ്പാസയിൽനിന്നു മറുപടിയൊന്നും വന്നു കാണുന്നില്ല. വീണ്ടും അയച്ചു ഒരു റിപ്ലൈപെയ്ഡ് ടെലഗ്രാം. രണ്ടു ദിവസം കഴിഞ്ഞപ്പോൾ മൊമ്പാസയിൽനിന്നു മറുപടികിട്ടി. അതിൻെറ ഉള്ളടക്കം: "ഇപ്പോഴിരിയ്ക്കുന്ന സ്ഥലത്തുനിന്നു മൊമ്പാസാ ഇമ്മിഗ്രേഷനിലേയ്ക്കു നേരിട്ടു് അപേക്ഷിയ്ക്കാൻ കക്ഷിയെ ഉപദേശിക്കുക."

ഞാൻ ആ ഉപദേശം ശിരസാ വഹിച്ചു നേരിട്ടുതന്നെ മൊമ്പാസാ ഇമ്മിഗ്രേഷനിലേയ്ക്കു് അപേക്ഷ അയച്ചു.

നവംബർ 15-ാംനു-വരെ കാത്തിരുന്നിട്ടും മൊമ്പാസയിൽനിന്നു ഒരു വിവരവും വന്നുകണ്ടില്ല. വീണ്ടും ഒരു റിമൈൻഡർ സന്ദേശം അയച്ചു. എൻെറ ഡെപ്പോസിററ് സംഖ്യ തിരികെ കിട്ടാനുള്ള ശ്രമത്തിൽ, അതിൻെറ പകുതിയും ടെലഗ്രാഫ് ഡിപ്പാർട്ടുമെൻറ് അപഹരിച്ചേയ്ക്കുമെന്നു തോന്നിപ്പോയി.

16-ാംനു- അതാ ഒരു മറുപടി വരുന്നു: "രശീതി അയയ്ക്കുക." അന്നുതന്നെ രശീതി അയച്ചുകൊടുത്തു.

ദിവസങ്ങൾ പിന്നേയും കഴിഞ്ഞു. പണം വന്നുവോ എന്നന്വേഷിയ്ക്കാൻ കമ്പാല ഇമ്മിഗ്രേഷൻ ആപ്പീസ്സിൽ നിത്യവും പോകും. നിരാശയോടെ മടങ്ങും.

കമ്പാലയിലെ താമസം ആകപ്പാടെ മടുത്തു. ഡെപ്പോസിററ് സംഖ്യകിട്ടാതെ യാത്ര തുടരാനും നിവൃത്തിയില്ല. കമ്പാലയിൽനിന്നു് ആ പണം കിട്ടിയില്ലെങ്കിൽ പിന്നെ ആ പണം പോയതുതന്നെ.

നവംബർ 25-ാംനു- പതിവുപോലെ ഇമ്മിഗ്രേഷൻ ആപ്പീസ്സിൽ പോയി നിരാശയോടെ മടങ്ങുകയായിരുന്നു. കമ്പാലയിലെ പുതിയ പാക്കിന്നടുത്തെത്തിയപ്പോഠം അവിടെ ആ പുൽത്തകിടിയിലെ മരത്തണലിലിരുന്നു കുറച്ചുനേരം വായിയ്ക്കാൻ തീരുമാനിച്ചു. "അംഗ്ലറി ഓഫ് ആഫ്രിയ്ക്ക" എന്നൊരു ഗ്രന്ഥവും നിവർത്തി വായന തുടങ്ങി.

അഞ്ചു മിനിട്ടു് വായിച്ചിട്ടുണ്ടാകും. പെട്ടെന്നു് എൻെറ ഉള്ളിൽനിന്നു ഒരു കിടിലം പുറപ്പെട്ടു. അതു ഞരമ്പുകളിലൂടെ എൻെറ ശരീരം മുഴുവനും വ്യാപിച്ചു. ഞാൻ ഒരു ഡൈനാമോ പോലെ വിറച്ചു തുടങ്ങി.

മലേറിയയുടെ സന്ദർശനമാണെന്നു മനസ്സിലായി. ആ നട്ടപ്പറവെയിലത്തു് എങ്ങിനെയോ നടന്നു ശ്രീനിവാസൻെറ വീട്ടിലെത്തിയതു മാത്രം ഓർമ്മയുണ്ടു്.

ശ്രീനിവാസൻ ഡോക്ടരെ കൊണ്ടുവന്നു.

ഡോക്ടർ പരിശോധിച്ചു പറഞ്ഞു: "മലേറിയതന്നെ"

"ഞാൻ നിത്യം രണ്ടുനേരവും പെലൊഡ്രീൻ ഗുളിക കഴിക്കാറുണ്ടു്, ഡോക്ടർ—എന്നിട്ടും എനിയ്ക്കു മലേറിയ കിട്ടിയതിൽ അത്ഭുതം തോന്നുന്നു"

"നിങ്ങഠംക്കു മലേറിയ കിട്ടിയതു് അത്ഭുതമല്ല. മലേറിയ കിട്ടാതെ നിങ്ങഠം ഉഗന്ത വിടുന്നതാണു് അത്ഭുതം" ഡോക്ടർ പൊട്ടിച്ചിരിച്ചുകൊണ്ടു പറഞ്ഞു.

(ഉഗന്തയിൽ ഇന്ത്യൻഡോക്ടർമാക്കു നല്ല വരുമാനമുണ്ടു്. ഒരു കൊയിനാ ഇഞ്ചക്ഷന്നു ചാർജ്ജ് 7കയാണു്. വേറെ എല്ലാ കുത്തിവെപ്പിന്നും 10ക വീതം കൊടുക്കണം. വിസിററിങ്ങ് ചാർജ്ജ് 7ക വേറെയും.)

മലേറിയ കിട്ടാതെ ഉഗന്തയിൽനിന്നു രക്ഷപ്പെടാൻ സാദ്ധ്യമല്ലെങ്കിൽ അതു കമ്പാലയിൽവെച്ചു കിട്ടിയതു നന്നായി എന്നു് എനിയ്ക്കു തോന്നി. ഇവിടെ വൈദ്യസഹായം ലഭിക്കുമല്ലോ. യാത്രയിൽ വല്ല കാട്ടുമൂലയിലുംവെച്ചു് എന്നെ മലമ്പനി പിടികൂടിയാൽ കഷ്ടപ്പെട്ടുപോയേനെ.

അഞ്ചുദിവസം കഴിഞ്ഞപ്പോഠം പനി തീരെ മാറി കുളിച്ചു. പുറത്തിറങ്ങാറായപ്പോഠം ആദ്യം പോയതു് ഇമ്മിഗ്രേഷ്യനിലേയ്ക്കാണു്. മൊമ്പാസയിൽനിന്നു വന്ന പണം എന്നെ, അവിടെ കാത്തിരിക്കുന്നുണ്ടാകും എന്ന പൂർണ്ണവിശ്വാസത്തോടെയാണു് പുറപ്പെട്ടതു്.

"ഒന്നും വന്നിട്ടില്ല" എന്നെ കണ്ട ഉടനെ കാപ്പിരിക്ലർക്ക് പറഞ്ഞു.

ഞാൻ അപ്പോഠംതന്നെ മൊമ്പാസയിലെ മി. കുറുപ്പിനു ഒരു കമ്പി അടിച്ചു: "ഇമ്മിഗ്രേഷ്യനിൽപോയി ഇക്കാര്യം ഒന്നു ത്വരിതപ്പെടുത്തുക."

ഡിസംബർ 5-ാംനു-യായിട്ടും പണം എത്തിക്കണ്ടില്ല. ഇനി കാത്തിരുന്നിട്ടു ഫലമില്ല എന്നു കരുതി ഞാൻ ആ പണം ഉപേക്ഷിച്ചു കമ്പാല വിടാൻതന്നെ തീരുമാനിച്ചു.

ആ തീരുമാനമാണു് എന്നെ രക്ഷിച്ചതു് എന്നു തോന്നുന്നു. 5-ാംനു- വൈകുന്നേരം മൊമ്പാസയിൽനിന്നു ഒരു റജിസ്റ്റർ കവർ വന്നു ചേൎന്നു. അതിൽ 500 ഷില്ലിങ്ങിന്റെ ഒരു ഡ്രാഫ്റ്റു് അടക്കം ചെയ്തിരുന്നു.

---

അദ്ധ്യായം 9.

# ചരിത്രത്തിലേയ്ക്കു് ഒരെത്തിനോട്ടം

ഉഗന്തയിൽ ബ്രിട്ടീഷാധിപത്യം ഉറഞ്ഞുകൂടിയിട്ടു് അര നൂറ്റാണ്ടു കഴിഞ്ഞു. 1890–ലാണു് ക്യാപ്റ്റൻ ലുഗാർഡു് ആദ്യമായി ബ്രിട്ടീഷ്പതാക ഉഗന്തയുടെ മണ്ണിൽ നാട്ടിയതു്.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യകാലത്തിന്നുമുമ്പുള്ള ഉഗന്തയുടെ ചരിത്രം അവ്യക്തമായിക്കിടക്കുകയാണു്. മൂവായിരം വഷങ്ങൾക്കപ്പുറം ഫറോരാജാക്കന്മാരുടെ കാലങ്ങളിൽ ഈജിപ്തിന്നു സുഡാൻവഴി വിക്ടോറിയാ തടാകക്കരയിലെ പ്രദേശങ്ങളുമായിവ്യാപാരബന്ധങ്ങളുണ്ടായിരുന്നു എന്നതിനു് വിശ്വസനീയമായ തെളിവുകളുണ്ടു്. ചരിത്രകാരനായിരുന്ന പ്ലിനി നൈൽനദിയുടെ ഉത്ഭവം മദ്ധ്യാഫ്റിക്കയിലെ ചന്ദ്രപർവ്വതത്തിൽനിന്നാണെന്നു പ്രസ്താവിച്ചിട്ടുണ്ടു്—ഉഗന്തയുടെ പശ്ചിമഭാഗത്തെ റുവോൻസോരി പർവ്വതമാണു് പുരാതനകാലത്തെ ചന്ദ്രപർവ്വതം—അതുകൊണ്ടു് പ്ലിനി പറഞ്ഞതിൽ വലിയ തെറ്റില്ല. പ്ലിനി ഈ വസ്തുതകൾ മനസ്സിലാക്കിയതു് അക്കാലത്തു് ഉഗന്താപ്രദേശങ്ങളിൽ വ്യാപാരത്തിനായിവന്ന സഞ്ചാരികളിൽ നിന്നായിരിയ്ക്കണം. അടിമകളും ആനക്കൊമ്പുകളും തേടി ആഫ്രിയ്ക്കയുടെ കിഴക്കൻ തീരംവഴി അറബികളും 1830–ാംമാണ്ടുവരെ ഉഗന്തയിൽ വന്നുകൊണ്ടിരുന്നു.

ഉഗന്തയെപ്പറ്റി ചില വിവരങ്ങൾ ആദ്യമായി ആധുനികലോകത്തിനു് നല്കിയതു് ക്യാപ്റ്റൻ ജെ. എച്ച്. സ്പെക്കെ

എന്ന ആംഗ്ലേയസഞ്ചാരിയും, തിയോഡർ വോൺ ഹ്യൂഗ്ലിൻ എന്ന ജർമ്മൻകാരനുമാണ്. ക്യാപ്ടൻ സ്പെക്കെ 1862-ലാണ് ഉഗന്തയിൽ എത്തിയതു്. ഉഗന്തയിൽ കാലെടുത്തുകുത്തിയ ആദ്യത്തെ വെള്ളക്കാരനാണ് സ്പെക്കെ. സ്പെക്കെയുടെയും ഹ്യൂഗ്ലിൻെറയും യാത്രാവിവരണങ്ങളിൽ ദക്ഷിണനൈൽപ്രദേശങ്ങളിൽ നടക്കുന്ന അടിമവ്യാപാരങ്ങളുടെ വൈപുല്യവും ഭീകരതയും പ്രത്യേകം എടുത്തു പറഞ്ഞിരുന്നു. ഈ സന്ദർഭത്തിലാണ് ഈജിപ്തിലെ ഖെദീവ്, സുഡാനിൽ ഭരണംനടത്താൻ സർ സാമുവൽ ബേക്കർ എന്നൊരു ആംഗ്ലേയനെ നിയമിച്ചതു്. ബേക്കർ സുഡാൻെറ അതിർത്തി കൂടുതൽ തെക്കോട്ടുതെക്കോട്ട് വ്യാപിപ്പിച്ചു ഒടുവിൽ ഉഗന്തയിൽപ്പെട്ട ബുണ്യോറോവിൽ കടന്നപ്പോൾ അവിടത്തെ രാജാവു് ബേക്കറെ എതിർത്തു.

പിന്നീട് ഉഗന്തയിൽ രംഗപ്രവേശം ചെയ്തതു് സ്റ്റാൻലിയാണ്. വിക്ടോറിയാതടാകം ചുററിസ്സഞ്ചരിച്ച്, നാട്ടുകാർ വിശ്വസിച്ചുവന്നിരുന്നതുപോലെ അഞ്ചു തടാകങ്ങളുടെ ഒരു സമാഹാരമല്ല, ഒരൊററ ജലാശയമാണ് വിക്ടോറിയാതടാകം എന്നു തെളിയിച്ചതു് സ്റ്റാൻലിയാണ്. 1875-ലാണ് സ്റ്റാൻലി ഉഗന്തയിലൂടെ സഞ്ചരിച്ചതു്. സ്റ്റാൻലി ഇംഗ്ലണ്ടിൽ മടങ്ങിയെത്തി ഉഗന്തയെപ്പററി കൂടുതൽ വിവരങ്ങൾ വെള്ളക്കാക്ക് വെളിപ്പെടുത്തിക്കൊടുത്തു. സ്വന്തമായൊരു പ്രാചീനസംസ്കാരവും നല്ല ബുദ്ധിസാമർത്ഥ്യവുമുള്ള ഒരു കാപ്പിരിവർഗ്ഗം ഉഗന്തയിലുണ്ടെന്നു കേട്ടപ്പോൾ അവരെ എളുപ്പത്തിൽ കൃസ്ത്യാനികളാക്കി മാററാനുള്ള വെപ്രാളത്തോടെ ഒരുകൂട്ടം ഇംഗ്ലീഷ് പ്രോട്ടസ്റ്റൻറ് പാതിരിമാർ ഉഗന്തയിലേക്കു പുറപ്പെട്ടു. 1877-ലാണ് ഇംഗ്ലീഷ്പാതിരിമാർ ഉഗന്തയിൽ എത്തിച്ചേന്നതു്. അന്നു് ഉഗന്തയിലെ കബാക്ക (രാജാവ്) മുട്ടേസാ എന്നൊരു ഭയങ്കരനായിരുന്നു.

ജർമ്മൻകാരും ഉഗന്തയുടെനേക്ക് കണ്ണുവെച്ചുകൊണ്ടിരുന്നു. സുഡാനിലെ ഗവർണ്ണറായിരുന്ന ജനറൽ ഗോർഡൻെറ നിദ്ദേശപ്രകാരം, എമീൻപാഷാ എന്നപേരിൽ അറിയപ്പെടുന്ന ഡോ

ക്കർ സ്റ്റീനിററ്സർ, സ്റ്റാൻലിയ്ക്കുമുമ്പുതന്നെ 1874-ൽ ബുണ്യോറോ സന്ദർശിച്ചുകഴിഞ്ഞിരുന്നു. എമീൻപാഷ, അടുത്തകൊല്ലവും രണ്ടു കൊല്ലങ്ങൾക്കുശേഷവും, അങ്ങിനെ മൂന്നു പ്രാവശ്യം ഉഗന്തയിൽ ചുററിനടന്നു് വസ്തുതകളെല്ലാം ഗ്രഹിച്ചുവെച്ചു. "പീ. ററർമാൻെറ യാത്രകൾ" എന്ന ബൃഹൽഗ്രന്ഥത്തിൽ ഈ യാത്രകളെപ്പററി അദ്ദേഹം സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടു്. ഈ യൂറോപ്യൻസഞ്ചാരികളെല്ലാവരും ഉഗന്തയിലെ മണ്ണിന്റെ ഫലപുഷ്ടിയെക്കുറിച്ചും നാട്ടുകാരുടെ ബുദ്ധിവൈഭവത്തെക്കുറിച്ചും പ്രശംസിച്ചുപറഞ്ഞതായി കാണാം. മുട്ടേസാരാജാവു് ഒരു രാക്ഷസൻ തന്നെയായിരുന്നു. അസാധാരണമായ ബുദ്ധിസാമർത്ഥ്യവും, അതിലും കവിഞ്ഞ നിഷ്ഠുരസ്വഭാവവും ആ കാപ്പിരിരാജാവിനെ അധൃഷ്യനാക്കിത്തീർത്തു. നാട്ടുകാരുടെ നന്മയ്ക്കുവേണ്ടി പല പരിഷ്കാരങ്ങളും മുട്ടേസാ നടപ്പിലാക്കുകയുണ്ടായി എന്നതും ഇവിടെ പ്രസ്താവ്യമാണു്. അക്കാലത്തെ പരിഷ്കൃതരായ യൂറോപ്യൻജനതയ്ക്കുപോലും തോന്നാത്ത ചില ഭരണ വ്യവസ്ഥകളും കൃഷിപരിഷ്കരണപദ്ധതികളും, സാമുദായികനിയമങ്ങളും മുട്ടേസാ ആവിഷ്കരിയ്ക്കയുണ്ടായി.

അധികാരഭ്രാന്തു മുഴുത്ത ഈ മുഷ്കരനു് മന്ത്രവാദത്തിൽ വലിയ വിശ്വാസമായിരുന്നു. തന്റെ ശക്തി വർദ്ധിപ്പിക്കുന്നതിനു് ഇയാൾ നിത്യവും നരബലി നടത്തിക്കൊണ്ടിരുന്നു. ബലികഴിച്ച മനുഷ്യരുടെ ബലവും ആയുസ്സും തന്നിലേയ്ക്കാവാഹിച്ചെടുക്കാൻ കഴിയുമെന്നായിരുന്നു മൂപ്പരുടെ വിശ്വാസം. അങ്ങിനെ ആയിരക്കണക്കിൽ നരജീവികൾ മുട്ടേസയ്ക്കുവേണ്ടി കുരുതിനല്കി.

മുട്ടേസാരാജാവിനു ഒരു വലിയ നാവികപ്പടയുണ്ടായിരുന്നു. 16,000മുതൽ 20,000വരെ ആയുധധാരികളായ പോരാളികളെ വഹിച്ചുകൊണ്ടുപോകാൻ കഴിയുന്ന 500 കൂററൻ പടവഞ്ചികളും 8600 തുഴച്ചിൽക്കാരും തടാകത്തിൽ സദാ തയ്യാറായി നിന്നിരുന്നുവത്രെ.

എന്നാൽ അത്ഭുതമെന്നു പറയേണ്ടു, വെള്ളക്കാരായ മിഷനറിമാരെ മുട്ടേസാ സ്വാഗതം ചെയ്യുകയാണുണ്ടായതു്. തന്റെ

അധൃഷ്യപ്രാഭവം ആ വെള്ളക്കാർക്ക് കാട്ടിക്കൊടുക്കുന്നതിൽ മു ട്ടേസാ ഒരു കുട്ടിയെപ്പോലെ പെരുമാറി.

ഇംഗ്ലീഷ് പ്രോട്ടസ്റ്റൻറ് മിഷ്യനറിമാരെത്തുടന്ന്, ഫ്രഞ്ചുകാരായ കത്തോലിക്കാമിഷണറിമാരും ഉഗന്തയിൽ എത്തിച്ചേർന്നു. അപ്പോഴാണ് ഉഗന്തയിൽ അന്തഃഛിദ്രങ്ങൾ ആരംഭിച്ചതു്. ആംഗ്ലേയമിഷണറിമാരും അവർ മതപരിവത്തനം ചെയ്യിച്ച നാട്ടുകാരും ഒരുവശത്തും, ഫ്രഞ്ച് കത്തോലിക്കാ പാതിരിമാരും അവരുടെ പുതിയ കുഞ്ഞാടുകളും മറുവശത്തും നിന്നു സമരം തുടങ്ങി. പ്രസംഗസമരമല്ല, ആയുധസമരംതന്നെ. കത്തോലിക്കാപ്പള്ളികൾ പ്രോട്ടസ്റ്റൻറുകാർ തീവെച്ചു നശിപ്പിച്ചു. ആംഗ്ലേയപ്പള്ളികൾ കത്തോലിക്കർ ചുട്ടുകരിച്ചു. പണ്ടു് ക്രിസ്തീയവിഭാഗങ്ങൾ തമ്മിൽ മദ്ധ്യയൂറോപ്പിൽ നടന്ന പോരാട്ടങ്ങളെ അനുസ്മരിപ്പിക്കുന്ന മതയുദ്ധങ്ങൾ ഉഗന്തയിൽ നടന്നുകൊണ്ടിരുന്നു. അതിൻെറ ഫലമായി ആയിരക്കണക്കിൽ പുതുവിശ്വാസികളായ നാട്ടുകാരും, ശതക്കണക്കിൽ വെള്ളപ്പാതിരിമാരും സ്വർഗ്ഗം പ്രാപിച്ചു.

യൂറോപ്യൻപാതിരികൾ ഉഗന്തയിൽ വരുന്നതിന്നു എത്രയോ മുമ്പുതന്നെ, അറബികൾ ഉഗന്തയിൽ കുറെ മുസ്ലിം സന്താനപരമ്പരകളെ ജനിപ്പിച്ചിരുന്നു. മുസ്ലിംജനത കത്തോലിക്കരേയും പ്രോട്ടസ്റ്റൻറുകളേയും ഒരുപോലെ എതിത്തു. മുട്ടേസ ഇതെല്ലാം കണ്ടു പൊട്ടിച്ചിരിച്ചു, തൻെറ ബലം വദ്ധിപ്പിയ്ക്കാൻ കൂടുതൽ നരബലികൾ നടത്തിക്കൊണ്ടിരുന്നു.

1884-ൽ മുട്ടേസ മരിച്ചു, മൂത്തമകൻ മൂവാങ്ക രാജാവായിത്തീന്നു.

പിതാവിൻെറ എല്ലാ ക്രൂരസ്വഭാവങ്ങളും ചാത്തിവാങ്ങിയ ഒരു ചെറപ്പക്കാരനായിരുന്നു പുതിയ കബാക്കയായ മൂവാങ്ക— പക്ഷേ മുട്ടേസയുടെ ശൌയ്യവും ധൈയ്യവും മകനു കിട്ടിയിരുന്നില്ല. മൂവാങ്ക ഒരു ഭീരുവായിരുന്നു. വെള്ളപ്പാതിരിമാരേയും അവരുടെ മതപരിവത്തനപ്രവത്തനങ്ങളേയും മൂവാങ്ക മുച്ചൂടും വെറുത്തു.



അറുവയിലെ ചന്ത



അറുവയിലെ ചന്ത

മൂവാങ്ക രാജാവായിത്തീൎന്നതിൻെറ പിറേറ വൎഷത്തിൽ ഒരു ദാരുണസംഭവം നടന്നു. ആംഗ്ലേയപൌരോഹിത്യമേധാവികൾ ഉഗന്തയിലെ ബിഷപ്പായി നിശ്ചയിച്ചയച്ച ജേംസ് ഹാനിങ്ങ്ടൺ എന്ന പാതിരി കമ്പാലയിലെത്തുന്നതിന്നുമുമ്പുതന്നെ ബുസോഗയിൽവെച്ച വധിയ്ക്കപ്പെട്ടു. മൂവാങ്കയുടെ കല്പനപ്രകാരമാണ് ഈ കൊല നടന്നതു്. തടാകത്തിൻെറ വടക്കുഭാഗത്തുടെ ഉഗന്തയിലേയ്ക്കു കടന്നുവരുന്ന വെള്ളമനുഷ്യൻ ഉഗന്തയെ പിടിച്ചടക്കും എന്ന പൂൎവ്വികന്മാരുടെ ഒരു സ്വപ്നപ്രവചനമാണ് മൂവാങ്കയെ ഈ ഹീനകൃത്യത്തിന്നു പ്രേരിപ്പിച്ചതു്. ഹാനിങ്ങ്ടൺ പാതിരി തടാകത്തിൻെറ ഉത്തരഭാഗത്തുടെയാണ് കടന്നുവന്നിരുന്നതു്. ജൎമ്മൻകാർ ഉഗന്തയുടെനേൎക്ക് കണ്ണുവെച്ചിട്ടുണ്ടെന്നും അവർ ചോരൻകടക്കുന്നതു് കരുതിക്കൊള്ളണമെന്നും അറബികൾ മൂവാങ്കയെ ഉപദേശിച്ചിരുന്നു. ഹാനിങ്ങ്ടൺ ജൎമ്മൻകാരനാണെന്നു തെററിദ്ധരിക്കപ്പെട്ടതുകൊണ്ടാണ് മൂവാങ്കയുടെ കിങ്കരന്മാർ അയാളെ വധിച്ചതെന്നും പറയപ്പെടുന്നുണ്ട്. എങ്ങിനെയായിരുന്നാലും ആ ഇംഗ്ലീഷ് പാതിരിയുടെ മരണത്തിന്നു കാരണക്കാരൻ മൂവാങ്കതന്നെ. ഈ സംഭവം കൃസ്ത്യാനികളേയും മുസ്ലീങ്ങളേയും ഒരുപോലെ രോഷാകുലരാക്കിത്തീൎത്തു.

ഈ പാതിരിവധം നടത്തിയതിൻെറ അടുത്തകാലത്തുതന്നെ മൂവാങ്ക കൂടുതൽ പൈശാചികമായൊരു പണിപററിച്ചു. മൂവാങ്ക തൻെറ കൊട്ടാരത്തിൽ ഒരു സംഘം ബാലന്മാരെ രാജപരിചാരകന്മാർ എന്ന നിലയിൽ വളൎത്തിവന്നിരുന്നു. ഒരു സ്വവൎഗ്ഗസംഭോഗപ്രിയൻ കൂടിയായ മൂവാങ്കയുടെ വിനോദവൈകൃതത്തിന്നുവേണ്ടിയുള്ള സുന്ദരക്കുട്ടന്മാരായിരുന്നുവത്രെ ഇക്കൂട്ടർ. ഇവരിൽ മുപ്പത്തിരണ്ടുപേരെ പാതിരിമാർ കൃസ്ത്യാനികളാക്കിമാററി-കത്തോലിക്കരും പ്രോട്ടസ്റ്റൻറുകളും അക്കൂട്ടത്തിലുണ്ടായിരുന്നു. ഇതറിഞ്ഞപ്പോൾ മൂവാങ്ക ആ മുപ്പത്തിരണ്ടു ചെറുപ്പക്കാൎക്കും വധശിക്ഷ വിധിച്ചു.

പാതിരിമാരുടെ പ്രതിഷേധവും, ശിക്ഷ വിധിയ്ക്കപ്പെട്ട ചെറുപ്പക്കാരുടെ മാതാപിതാക്കളിൽനിന്നുള്ള പ്രാൎത്ഥനയും മൂത്ത

പ്പോഠം, ആ ചെറുപ്പക്കാർ ക്രിസ്തുമതം ഉപേക്ഷിച്ചു തിരികെവരികയാണെങ്കിൽ അവരുടെ ജീവൻ അപഹരിയ്ക്കുയില്ലെന്നു മൂവാങ്ക പറഞ്ഞു. പാതിരിമാരുടെ ശക്തിയായ പ്രേരണകൊണ്ടും ഉപദേശംകൊണ്ടും ആ ചെറുപ്പക്കാർ പുതിയ മതം ഉപേക്ഷിക്കാതെ നിന്നു. മൂവാങ്ക അവൎക്ക് പുനരാലോചനയ്ക്കു പത്തുദിവസത്തെ അവധികൊടുത്തു. അവരിൽ പരിവർത്തനമുണ്ടായില്ല—അപ്പോഠം മൂവാങ്ക ഒരു വലിയ മേലേരി കൂട്ടാൻ പട്ടാളക്കാരോടു കല്പിയ്ക്കുയും ആ നവയുവാക്കളിൽ ഓരോരുത്തനേയും പിടിച്ചു് പായിൽ ചുരുട്ടികെട്ടി ആ തീയിലെറിഞ്ഞു ജീവനോടെ ദഹിപ്പിയ്ക്കുയും ചെയ്തു.

മൂവാങ്കയുടെ അസുരത്വം ഇത്രത്തോളമായപ്പോഠം ക്രൈസ്തീയരായ കത്തോലിക്കരും, പ്രോട്ടസ്റ്റൻറുകളും, മുസ്ലീങ്ങളും ഒരു സഖ്യത്തിലേപ്പെട്ടു് തങ്ങളുടെ പൊതുശത്രുവിൻെറനേൎക്കു് തിരിഞ്ഞെതിർത്തു. ഗതിമുട്ടിയ മൂവാങ്ക ജീവനുംകൊണ്ടു്, വിക്ടോറിയാതടാകത്തിലെ സെസ്സേദ്വീപിലേയ്ക്കു പലായനംചെയ്തു.

പൊതുശത്രുവിൻെറ ബാധ തീൎന്നപ്പോഠം ക്രിസ്ത്യാനികളും മുസ്ലീങ്ങളും തമ്മിലുണ്ടായിരുന്ന സഖ്യവും തകൎന്നു. മുസ്ലീങ്ങഠംക്കു പിന്നെയുള്ള ശത്രു ക്രിസ്ത്യാനികളായിരുന്നു. അറബിരക്തം സിരകളിലോടിയിരുന്ന മുസ്ലീങ്ങഠം ഒററക്കെട്ടായിനിന്നു് വെള്ളപ്പാതിരിവൎഗ്ഗത്തേയും ക്രിസ്ത്യാനികളേയും ഉഗന്തയിൽനിന്നു ആട്ടിയോടിച്ചു.

ഒരു രാജാവില്ലാത്തതുകൊണ്ടു് ഉഗന്തയിൽ കുഴപ്പം വൎദ്ധിച്ചു. ഓടിപ്പോയ പാതിരിമാരും കൂട്ടുകാരും കൂടുതൽ സംഘബലത്തോടെ പിററത്തെ കൊല്ലം ഉഗന്തയിൽ മടങ്ങിവന്നു, സെസ്സേദ്വീപിൽനിന്നു മൂവാങ്കയെ തിരിയെ വിളിപ്പിച്ചു് അയാളെ വീണ്ടും കബാക്കയാക്കി; അയാളുടെ സഹായത്തോടെ നാട്ടിലെ മുസ്ലീങ്ങളെ മുഴുവനും അടിച്ചമൎത്തി.

ഉഗന്തയിൽ ഇങ്ങിനെ കുഴപ്പങ്ങളും അന്തച്ഛിദ്രങ്ങളും കൊടുമ്പിരിക്കൊണ്ടിരുന്ന കാലഘട്ടത്തിലാണു് ഡോക്ടർ കാറൽപീററർ എന്ന ജൎമ്മൻകാരൻ ഉഗന്തയിലെ അനിശ്ചിതാവസ്ഥയുടെ മറ

വിൽ നാട്ട് ജമ്മൻകാക്കവേണ്ടി പിടിച്ചുപററാൻ ഒരു ഗൂഢശ്രമം നടത്തിയതു്. അതിന്നുള്ള കളവും കരുക്കളെല്ലാം ഒരുക്കി കാറൽ പീററർ, സഹായം തേടുന്നതിന്നു ജമ്മനിയിലേയ്ക്കുപോയി. പീറററുടെ തന്ത്രങ്ങൾ ഫലിയ്ക്കുമായിരുന്നു. പക്ഷേ, അപ്പോഴേയ്ക്കും ഹെലിഗോലാൻഡ് ഉടമ്പടി അംഗീകരിയ്ക്കപ്പെട്ടുകഴിഞ്ഞിരുന്നു. അതനുസരിച്ച് ഉഗന്ത ബ്രിട്ടീഷ്ആധിപത്യത്തിൻകീഴിൽ ആയിത്തീന്നു. ബ്രിട്ടീഷ് പൂവ്വആഫ്രിയ്ക്കൻ കമ്പനി, ക്യാപ്ററൻ ലൂഗാർഡിന്റെ നേതൃത്വത്തിൽ ഒരു ചെറിയ സൈന്യവിഭാഗത്തെ ഉഗന്തയിലേയ്ക്കയച്ചു ഈ ബ്രിട്ടീഷ്പട്ടാളഭരണത്തെ ഫ്രഞ്ചുകാരായ കത്തോലിക്കാപ്പാതിരിമാർ എതിത്തുവെങ്കിലും ഫലമുണ്ടായില്ല. 1890 ഡിസംബർ 18-ാംനം- ക്യാപ്ററൻ ലൂഗാർഡ് കമ്പാലക്കുന്നിൽ ബ്രിട്ടീഷ്പതാക നാട്ടി.

ലൂഗാർഡ് പിന്നെ മുവാങ്കയുമായി ഒരുടമ്പടി ഉണ്ടാക്കി. അതനുസരിച്ച് ഉഗന്തയിലെ അന്തഃഛിദ്രങ്ങൾ ഒതുക്കിനിത്തുന്നതിന്നുള്ള പരമാധികാരം ബ്രിട്ടീഷുകാക്ക് ലഭിച്ചു. ഇതറിഞ്ഞപ്പോൾ ഫ്രഞ്ചുകത്തോലിയ്ക്കരും, മുസ്ലീങ്ങളും വീണ്ടും ഒരു സഖ്യത്തിലേപ്പെട്ടു, ബ്രിട്ടീഷ്ഭടന്മാരോടു സമരം പ്രഖ്യാപിച്ചു. ക്യാപ്ററാൻ ലൂഗാർഡിന്നു തന്റെ മേധാവിത്വം ഉറപ്പിയ്ക്കാൻ വളരെ ക്ലേശിയ്ക്കേണ്ടിവന്നു. ക്യാപ്ററൻ ലൂഗാർഡുമായി ഉടമ്പടി ചെയ്ത ഭീരുവായ മുവാങ്ക ഉടൻതന്നെ ഫ്രഞ്ചുകത്തോലിയ്ക്കരുമായി സ്വകാര്യബന്ധം സ്ഥാപിയ്ക്കുകയും തന്റെ സ്ഥിതി ആപൽക്കരമാണെന്നു പിന്നീടു് മനസ്സിലായപ്പോൾ ജമ്മൻപ്രദേശമായ ബുക്കോബയിലേയ്ക്കു ഓടി രക്ഷപ്പെടുകയുംചെയ്തു.

കമ്പാക്ക പോയാൽ ഉഗന്തയിൽ കുഴപ്പം വദ്ധിക്കുമെന്നു മനസ്സിലാക്കിയ ലൂഗാർഡ്, നയത്തിൽ മുവാങ്കയെ തിരികെ വരുത്തി. ഉഗന്തയിൽ മതകക്ഷികൾതമ്മിലുള്ള നിരന്തരസംഘട്ടനങ്ങൾ അവസാനിപ്പിക്കുന്നതിന്നു ലൂഗാർഡ്, ഫ്രഞ്ച്കത്തോലിക്കക്കും, ഇംഗ്ലീഷ്പാതിരിമാക്കും, മുസ്ലീങ്ങൾക്കും പ്രത്യേകം മതപരിപ്രവത്തനമണ്ഡലങ്ങൾ വേർതിരിച്ചുകൊടുത്തു. പക്ഷേ ഇതുകൊണ്ടൊന്നും ഉഗന്തയിലെ കലക്കവും കലുക്കവും അവസാ

നിക്കുന്ന മട്ടുകണ്ടില്ല. ബ്രിട്ടീഷ് പൂർവ്വആഫ്രിയ്ക്കൻകമ്പനിയുടെ പട്ടാളഭരണം ഉഗന്തയിൽ വന്നുപെട്ടതിനെത്തുടൎന്നു് അന്നാട്ടിൽ പടൎന്നുപിടിച്ച അരക്ഷിതാവസ്ഥയെപ്പററി ബ്രിട്ടനിലെ ജനങ്ങൾക്കിടയിൽ വലിയ അതൃപ്തിയും ആശങ്കയും ഉണ്ടായിരുന്നു. ബ്രിട്ടീഷ്പാർലിമെൻറിലും ഇതിൻെറ പ്രത്യാഘാതങ്ങളുണ്ടായി. ബ്രിട്ടീഷ് പൂർവ്വ ആഫ്‌റിയ്ക്കൻകമ്പനി ബ്രിട്ടൻെറ സൽപ്പേരിന്നു ഒരു കളങ്കമാണെന്നും, ഉഗന്തയിൽനിന്നു കമ്പനിയെ പിൻവലിപ്പിക്കണമെന്നുമുള്ള അഭിപ്രായത്തിന്നു ശക്തി കൂടിയപ്പോൾ ബ്രിട്ടീഷ്ഗവണ്മെൻറ് അങ്ങിനെ ചെയ്യാൻ നിർബ്ബന്ധിതരായി. 1894 ജൂൺ 10-ാംനു- ബ്രിട്ടീഷ്ഗവണ്മെൻറ്, ബ്രിട്ടീഷ് പൂർവ്വ ആഫ്രിയ്ക്കൻകമ്പനി പിരിച്ചുവിട്ടു് ഉഗന്തയിലെ ബുഗാൻഡാജില്ലയുടെ ഭരണം സ്വയം ഏറെറടുത്തു. പിന്നെ 1900-ൽ ഉഗന്തയിലെ, ശേഷം പ്രദേശങ്ങളുടെ ഭരണവും ബ്രിട്ടൺ ഏറെറടുത്തു് ഉഗന്തയെ ഒരു ബ്രിട്ടീഷ്സംരക്ഷിതരാജ്യമായി പ്രഖ്യാപിയ്ക്കുകയും വിക്ടോറിയാ മഹാറാണിയും, കബാക്കയുംതമ്മിൽ "ഉഗന്താ എഗ്രിമെൻറ്" എന്നറിയപ്പെടുന്ന ഒരു കരാറ് ഉണ്ടാക്കുകയും ചെയ്തു. ഉഗന്തയുടെ ഭരണവ്യവസ്ഥകൾ ആസൂത്രണം ചെയ്യാൻ സർ ഹേററി ജോൺസ്റ്റനെയാണ് വിക്ടോറിയാ മഹാറാണി സ്പെഷ്യൽ കമ്മീഷണറായി ഉഗന്തയിലേയ്ക്കയച്ചതു്. ജോൺസ്റ്റൺ രൂപവല്ക്കരിച്ച ഭരണപദ്ധതികളാണ് ഉഗന്തയിൽ ഇന്നും നടപ്പിലിരിക്കുന്നതു്.

അങ്ങിനെ ഉഗന്തയിൽ എല്ലാം ശാന്തമായെങ്കിലും മുവാങ്കയ്ക്കു വിപ്ലവം പൊട്ടിയ്ക്കാനും ഓടി രക്ഷപ്പെടാനും ഉള്ള ഒരു അസഹ്യത അപസ്മാരബാധപോലെ ഇടയ്ക്കിടെ ഇളകിക്കൊണ്ടിരുന്നു. പുതിയ ഭരണംവന്നു മൂന്നുകൊല്ലം കഴിയുന്നതിന്നുമുമ്പ് മുവാങ്കയ്ക്കു ഹാലിളകി. അയാൾ ആയുധമെടുത്തു് ബ്രിട്ടീഷ്ഭരണത്തോടു പൊരുതിനോക്കിയെങ്കിലും പരാജയപ്പെട്ടു്, തൻെറ പഴയ അഭയസ്ഥാനമായ ജർമ്മൻപ്രദേശത്തേയ്ക്കു് പലായനം ചെയ്യേണ്ടിവന്നു. ബ്രിട്ടീഷ്ഗവണ്മെൻറ് മുവാങ്കയെ രാജ്യഭ്രഷ്ടനാ

ക്കി, അയാളുടെ മകൻ ദൌതിചാവയെ കബാക്കയായി അവരോധിച്ചു.

ഉഗന്തയിൽ കലാപങ്ങൾ മററു രൂപത്തിൽ പിന്നെയും തല പൊക്കിക്കൊണ്ടിരുന്നു. ഗവണ്മെൻറ് ഒരു ചെറിയ സംഘം സുഡാൻപടയാളികളെ ഉഗന്തയിൽ പാർപ്പിച്ചിരുന്നു. അവർ ഗവണ്മെൻറിന്നെതിരായി കലാപംതുടങ്ങി. ഇക്കഥ കേട്ടപ്പോൾ ബുക്കോബെയിൽ ഒളിച്ചിരുന്ന മൂവാങ്കയ്ക്കു അപസ്മാരമിളകി, അയാൾ കിട്ടാവുന്നിടത്തോളം പടയാളികളെയും കൂട്ടി ഉഗന്തയിലെത്തി. ബുണ്യോറോവിലെ മൂപ്പനായ കബാറെഗയും മൂവാങ്കയുടെ കൂടെച്ചേർന്നു, കലാപകാരികളായ സുഡാൻഭടന്മാരുടെ സംഘത്തിൽ ലയിച്ചു. ഈ ഐക്യമുന്നണിയുടെ പ്രവർത്തനം ഉഗന്തയിൽ വീണ്ടും ഒരരക്ഷിതാവസ്ഥ സൃഷ്ടിച്ചു. ഇവരുടെ ഒളിപ്പോരിനെ എതിരിടാൻ കഴിയാതെ ഗവണ്മെൻറ് വിഷമിച്ചു. ഈ കലാപം ഒരുകൊല്ലം നീണ്ടുനിന്നു. ശതക്കണക്കിൽ ബ്രിട്ടീഷ് പടയാളികൾ കൊല്ലപ്പെട്ടു. ഒടുവിൽ മൂവാങ്കയേയും കബാറെഗയേയും ബ്രിട്ടീഷ്പട്ടാളം തടവുകാരായി പിടിച്ച് അവരെ നാടുകടത്തുകയുംചെയ്തു.

വെള്ളക്കാരായ പാതിരികൾക്കും പട്ടാളക്കാർക്കും ഏററവുമധികം ഉപദ്രവം ചെയ്ത മുഷ്ക്കരനായ മൂവാങ്ക 1903-ൽ സിഷെൽ സ്ദ്വീപിൽവെച്ച് തടവുകാരനായിത്തന്നെ മരിച്ചു.

---

അദ്ധ്യായം 10.

# ആൽബേർട്ട് തടാകക്കരയിലേയ്ക്കു്

ഡിസംബർ 6–ാംനു ഉച്ചയ്ക്കു ഞാൻ കമ്പാലവിട്ട ആൽബേർട്ട് തടാകക്കരയിലെ ബുട്യാബയിലേയ്ക്കു പുറപ്പെട്ടു.

എന്റെ ആഫ്രിയ്ക്കൻ പര്യടനത്തിന്റെ രണ്ടാംഘട്ടം ആരംഭിച്ചുവെന്നു പറയാം. സുഡാനിയിലേയ്ക്കുള്ള യാത്രയുടെ പ്രാരംഭമായിരുന്നു ഇതു്. ആൽബേർട്ട് തടാകം കടന്നു അതിന്റെ മറുകരയിലെ പകപാച്ചിൽ എത്തി. അവിടെനിന്നു അറുവയിലും പിന്നെ ഗുളുവിലും ചെന്നു, ഗുളുവിൽനിന്നു നിമൂലെയിലേയ്ക്കു സഞ്ചരിച്ചു, നിമൂലെയിൽനിന്നു ദക്ഷിണസുഡാന്റെ തലസ്ഥാനമായ ജൂബയിൽ എത്തിച്ചേരണമെന്നായിരുന്നു എന്റെ പരിപാടി. കമ്പാലയിൽനിന്നു ജൂബയിൽ എത്താൻ ഈ വഴികളിലൂടെയെല്ലാം 730 മൈൽ സഞ്ചരിയ്ക്കണം. ബുട്യാബയിൽനിന്നു പകപാച്ചിലേയ്ക്കുള്ള തടാകയാത്രയിലെ ദൂരം 48മൈൽ കഴിച്ചാൽ ബാക്കി ദൂരം മുഴുവനും സഞ്ചരിയ്ക്കേണ്ടതു് വനപാതകളിലൂടെയാണു്.

കിഴക്കെ ആഫ്രിയ്ക്കയിൽനിന്നു നൈൽവഴി സുഡാനിലേയ്ക്കു പോകുന്ന യാത്രക്കാർ സാധാരണ സ്വീകരിച്ചുവരുന്ന മാർഗ്ഗം ഇതാണു്: റെയിൽമാർഗ്ഗമായി, വിക്ടോറിയാ നൈൽനദിയിലെ നമസാഗലി തുറമുഖത്തു വന്നുചേരുക. നാമസാഗലിയിൽനിന്നു നൈൽനദിയിലൂടെയും തുടർച്ചയായി കിയോഗാവാ തടാകത്തിലൂടെയും കപ്പലിൽ കിയോഗാവയുടെ പശ്ചിമതീരത്തിലെ മസിന്ദിപോർട്ടിൽ ചെല്ലുക. മസിന്ദിയിൽനിന്നു

റോഡുവഴി ആൽബേർട്ട് തടാകക്കരയിലെ ബുട്യാബയിൽ ചെന്നുചേരുക (മസിന്ദിയ്ക്കും ആൽബേർട്ട് തടാകത്തിനും ഇടയ്ക്കു് നൈൽനദിയിൽ മർച്ചിസൺ വെള്ളച്ചാട്ടവും പാറക്കെട്ടുകളും നിറഞ്ഞ മററ നിമ്നോന്നത പ്രവാഹങ്ങളും ഉള്ളതുകൊണ്ടു് കപ്പൽ യാത്ര സാദ്ധ്യമല്ല) ബുട്യാബയിൽനിന്നു സുഡാനിലെ നിമുലെ വരെ, തടാകത്തിലൂടെയും പിന്നെ നൈൽനദിയിലൂടെയും കപ്പൽസർവ്വീസുണ്ടു്. നിമുലെയിൽനിന്നു ജൂബവരെ കരയിലൂടെതന്നെ സഞ്ചരിയ്ക്കണം (ഈ മേഖലയിൽ നൈൽനദിയിൽ പാറക്കെട്ടുകളും വെള്ളച്ചാട്ടങ്ങളും ധാരാളമുണ്ടു്.) സുഡാൻ ഗവമ്മെൻറു് ഇവിടെ യാത്രക്കാക്കു് സഞ്ചരിയ്ക്കാൻ ലോറികൾ സൌകര്യപ്പെടുത്തിത്തരും.

കഴിയുന്നതും ജലമാർഗ്ഗങ്ങൾ ഉപേക്ഷിച്ചു്, ആഫ്രിയ്ക്കൻ വനങ്ങളിലൂടെതന്നെ യാത്രചെയ്തു ജൂബയിൽ എത്തിച്ചേരണമെന്നായിരുന്നു എൻെറ പരിപാടി.

ബസ്സു് ഒരു മണിയ്ക്കു കമ്പാല വിട്ടു്. വടക്കുപടിഞ്ഞാറായിക്കിടക്കുന്ന റോഡിലൂടെ ഓടിത്തുടങ്ങി.

മുക്കാൽമണിക്കൂറുകൊണ്ടു ഞങ്ങൾ കക്കിരിയിലെത്തി. കക്കിരി കഴിഞ്ഞാൽ പിന്നത്തെ താവളം ബുസുഞ്ഞുവാണു്. ബുസുഞ്ഞുവിൽ ഇറങ്ങി ഞങ്ങൾ ഒരു കാപ്പിരിയുടെ കാപ്പിക്കടയിൽനിന്നു കാപ്പികുടിച്ചു. കാപ്പിയ്ക്കു കാപ്പിരികൾ കോപ്പി എന്നാണു് പറയുക. ഈ കടയിൽ കപ്പക്കിഴങ്ങു പുഴുങ്ങിവെച്ചിരിക്കുന്നതു കണ്ടു. പുഴുങ്ങി തൊലികളഞ്ഞുവെച്ച കോഴിമുട്ടയും കിട്ടും.

3–45–നു് ഞങ്ങൾ കിക്കാൻഡ്വാ എന്ന ഗ്രാമത്തിലെത്തി. ഇവിടെയും ഇന്ത്യൻ കടകളുണ്ടു്. ഇസ്സാഭായിനാൻജി എന്നൊരിന്ത്യക്കാരൻെറ സ്റ്റോറിൽ കയറി, നാൻജിഭായിയുമായി ഞാൻ കുറച്ചുനേരം വർത്തമാനംപറഞ്ഞു.

കമ്പാലയിൽനിന്നു 55 മൈൽ സഞ്ചരിച്ചു് 4½ മണിയ്ക്കു ഞങ്ങൾ കട്ടേരയിൽ എത്തി. പട്ടാമ്പിപെരിന്തൽമണ്ണ

റോഡിലെ കട്ടപ്പാറപോലെ തോന്നുന്ന ഒരു സ്ഥലമാണ്' ഈ കട്ടേര.

അടുത്ത താവളം കിമ്പോഗയായിരുന്നു. ഉഗന്തയുടെ പടിഞ്ഞാറൻജില്ലകഠം സ്പർശിച്ചു തുടങ്ങുകയായി. കിമ്പാഗയിലെത്തിയപ്പോഠം സന്ധ്യമയങ്ങിത്തുടങ്ങിയിരുന്നു. അക്കേഷ്യ മരങ്ങളുടെ പട്ടുതൊങ്ങൽപ്പഴുതുകളിലൂടെ പോക്കുവെയിൽ പൊൻകസവുകഠം തൂക്കിയിടുന്നു. അകലെ പുൽമേട്ടകഠം ആകാശത്തിൽ പൊങ്ങിക്കിടക്കുന്ന പട്ടുതലയിണകഠംപോലെ തോന്നുന്നു.

$8\frac{1}{2}$ മണിക്കു ഞങ്ങഠം ഹോയിമയിൽ യാത്ര അവസാനിപ്പിച്ചു. കമ്പാലയിൽനിന്നു ഹോയിമയിലേയ്ക്കു സഞ്ചരിച്ച ദൂരം 128 മൈൽ.

രാത്രി കഴിയ്ക്കാൻ ഒരു സ്ഥലം അന്വേഷിക്കേണ്ടതെവിടെയാണെന്ന പ്രശ്നം വന്നു. ഹോയിമയിൽ ഹോട്ടലുകളില്ല. ഇന്ത്യൻ വ്യാപാരികളുടെ ഔദാര്യത്തെ ആശ്രയിക്കുകയല്ലാതെ വേറെ നിർവ്വാഹമില്ല.

## ഹോയിമയിൽ

തെരുവിൽ ആദ്യം കണ്ട ഇന്ത്യൻസ്റ്റോറിലേയ്ക്കു ഞാൻ കയറിച്ചെന്നു.

ജയന്തിലാൽ ടി. ഭട്ട്' എന്നൊരിന്ത്യക്കാരന്റെ ഷാപ്പാണ്'. ഞാൻ എന്നെത്തന്നെ പരിചയപ്പെടുത്തി, രാത്രി താമസിക്കാൻ ഒരു സ്ഥലം കിട്ടുന്നതിന്നു' എന്താണ്' വഴി എന്നന്വേഷിച്ചു.

“ഞങ്ങഠം താമസിയ്ക്കുന്ന സ്ഥലംതന്നെ നിങ്ങളുടെ താമസസ്ഥലം” ജയന്തിലാൽഭായി ചിരിച്ചുകൊണ്ടു പറഞ്ഞു. അദ്ദേഹം സ്റ്റോർ അടയ്ക്കാൻ തുടങ്ങുകയായിരുന്നു.

രാത്രി അത്താഴം ജയന്തിലാൽഭായിയുടെ കൂടെയായിരുന്നു. മറെറാരിന്ത്യക്കാരനായ വേൽജിഭായി പട്ടേൽ പറഞ്ഞു: “നിങ്ങഠംക്ക്'ഉറങ്ങാൻ സൌകര്യം എന്റെ വീട്ടിലാണ്'.” അങ്ങിനെ ഞാൻ വേൽജിഭായിയുടെ ക്ഷണം സ്വീകരിച്ചു.

പിറേറന്നു രാവിലെ വേൽജിഭായിയുടെ വീട്ടിൽനിന്നു കുളിയും പ്രാതലുംമററും കഴിച്ച്' ഹോയിമ ഒന്നു ചുററിക്കാണാൻ

ഒരുങ്ങിനില്ക്കേ രമൺലാൽഷാ കാറുമായി അവിടെ എത്തി. ഒരിന്ത്യക്കാരൻ ഹോയിമയിൽ വന്നിട്ടുണ്ടെന്നു കേട്ട്. ഷാ അന്വേഷിച്ചു വന്നിരിക്കയാണ്.

ഹോയിമയിലെ ഏററവും ധനികനായ ഇന്ത്യക്കാരനാണ് രമൺലാൽ കെ. ഷാ. ഇദ്ദേഹത്തിനു സ്വന്തം ജിന്നറികളും, പരുത്തിവ്യാപാരവും മററു ഏർപ്പാടുകളുമുണ്ട്.

ഉഗാണ്ടയിൽ ഇന്ത്യൻ പട്ടണങ്ങളും പാക്കിസ്ഥാൻ പട്ടണങ്ങളും ഉണ്ടെന്നു രമൺലാൽഷായിൽ നിന്നാണ് ഞാൻ മനസ്സിലാക്കിയതു്. ഷാ പറഞ്ഞു: "ആഫ്രിക്കയിലെ വ്യാപാരികളായ ഇന്ത്യക്കാരിൽ ഹിന്ദു–മുസ്ലീം വിരോധം നിലനിന്നുവരുന്നുണ്ട്. മുസ്ലിം വ്യാപാരികൾ മുഴുവനുംതന്നെ ഇന്ത്യൻ വംശജരാണ്. പക്ഷേ വിഭജനത്തിനുശേഷം ഇവരുടെ കൂറു പാക്കിസ്ഥാനോടാണ്. അങ്ങിനെ ആഫ്രിക്കയിലെ പട്ടണങ്ങളും ഗ്രാമമൂലകളും ഇവർ മുസ്ലിംവ്യാപാരികളുടേയും ഹിന്ദുവ്യാപാരികളുടേയും ഭൂരിപക്ഷമനുസരിച്ച് പാക്കിസ്ഥാൻ എന്നും ഇന്ത്യയെന്നും ഭാഗിച്ചിരിക്കയാണ്. ഹോയിമ ഒരിന്ത്യാപാക്കിസ്ഥാൻ പട്ടണമാണ്. കാരണം, ഇവിടെ ആകെയുള്ള 60 ഇന്ത്യൻ ഷാപ്പുകളിൽ പകുതി ഹിന്ദുക്കളുടേയും പകുതി മുസ്ലീങ്ങളുടേതുമാണ്. നിങ്ങൾ ഇവിടെനിന്നു ബുട്യാബയിലേക്കു പോകുമ്പോൾ കടന്നുപോകാനിരിക്കുന്ന മസിന്ദിപട്ടണം പാക്കിസ്ഥാനാണ്. അവിടെ 30 ഇന്ത്യൻ ഷാപ്പുകളുള്ളതിൽ 28ഉം മുസ്ലീങ്ങളുടേതാണ്."

ഷാ എന്നെ കാറിൽ കയററി ഹോയിമപട്ടണം മുഴുവനും ചുററിക്കാണിച്ചുതന്നു.

ആൾത്തിരക്കുള്ള തെരുവുകൾ. നാട്ടുകാർ പരുത്തികൃഷി കൊണ്ടു നല്ല വരുമാനമുള്ളവരാണ്. ഇന്ത്യൻ ദല്ലാളികൾ ഇവരെ നല്ലപോലെ ചൂഷണം ചെയ്യുന്നുണ്ട്. ഇന്ത്യക്കാർക്കു ഇവിടെ നിലം വാങ്ങാനോ, സ്വന്തമായി കൃഷി നടത്താനോ അനുവാദമില്ലാത്തതുകൊണ്ട് അവർ വ്യവസായത്തിൽ ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കയാണ്. പരുത്തി കുരുകളഞ്ഞു ശുദ്ധിയാക്കുന്ന യന്ത്രമില്ലുകൾ—ജിന്നറികൾ—മുഴുവനും ഇന്ത്യക്കാരുടേതാണ്.

ഷാ എന്നോടു ചോദിച്ചു: "നിങ്ങൾക്കു ബുണ്യോറോവിലെ കബാക്കയെ കാണണമോ?"

ഒരു ആഫ്രിക്കൻ നാട്ടുരാജാവുമായി ഒരു കൂടിക്കാഴ്ച സാധിക്കുമെന്നു ഞാൻ കരുതിയതല്ല. ആഫ്രിക്കൻനാട്ടുരാജാക്കന്മാർ വെള്ളക്കാരായ ഡിസ്ട്രിക്ട് കമ്മീഷ്ണർമാരുടെ തടവുകാരായിക്കഴിയുന്നവരാണ്. വിദേശീയനായൊരു സന്ദർശകനുമായി സംസാരിക്കണമെങ്കിൽ കബാക്ക മുൻകൂട്ടി കമ്മീഷ്ണറുടെ സമ്മതം വാങ്ങണം.

"കബാക്കയെക്കാണാനും സംസാരിക്കാനും ഒരവസരം കിട്ടുമോ?" ഞാൻ ഉൽക്കണ്ഠയോടെ ചോദിച്ചു.

ഷാ പറഞ്ഞു: "കബാക്ക എന്റെ ഒരു സുഹൃത്താണ്— അദ്ദേഹത്തിന്നു കുറെയധികം പരുത്തിക്കൃഷിയുണ്ട്. ആ പരുത്തിയെല്ലാം ഞാനാണ് വാങ്ങുന്നത്. അദ്ദേഹം നല്ലൊരു മനുഷ്യനാണ്. നമുക്കു സ്വകാര്യമായി അദ്ദേഹത്തെ ചെന്നു കാണാം. വെള്ളക്കാരൻ കമ്മീഷ്ണർ ഇപ്പോൾ സ്ഥലത്തില്ല — കബാക്കയെ കാണണമെങ്കിൽ ആദ്യം സമ്മതം ചോദിക്കേണ്ടത് കമ്മീഷ്ണരോടാണ്."

ഞങ്ങൾ കാറിൽ കബാക്കയുടെ കൊട്ടാരത്തിലെത്തി.

മുളയും പുല്ലുംകൊണ്ട് നിർമ്മിച്ച കൂററൻ മതിലുകൾ ചുററും പൊക്കിക്കെട്ടിയ ഒരു മണ്ഡലത്തിലാണ് ബുണ്യോറോവിലെ കബാക്കയുടെ അരമന. നാടൻമട്ടിൽ ഉയർന്ന കൂർത്ത മേൽപ്പുരയുള്ള വട്ടത്തിലുള്ള പുൽക്കുടിലുകൾ അവിടെ കുറെയെണ്ണമുണ്ടായിരുന്നു. അവയ്ക്കടുത്ത് നവീനരീതിയിൽ ഇഷ്ടികകൊണ്ടു നിർമ്മിച്ച ഒരു കെട്ടിടത്തിലാണ് കബാക്ക താമസിക്കുന്നത്. അതിഥിമുറി, പരവതാനി വിരിച്ച് പുലിത്തോൽപതിച്ച വലിയ കുഷ്യൻ കസേരകൾ നിരത്തി ഭംഗിയാക്കിവെച്ചിട്ടുണ്ട്.

സിൽക്ക്സൂട്ട് ധരിച്ച ഒരു മദ്ധ്യവയസ്കൻ കബാക്ക അതിഥിമുറിയിലേയ്ക്കുവന്നു. ഷാ കബാക്കയ്ക്ക് എന്നെ പരിചയപ്പെടുത്തി.

ഇന്ത്യയിൽനിന്നാണെന്നറിഞ്ഞപ്പോഴ് കബാക്കയുടെ സന്തോഷമൊന്നും പറയേണ്ട.

ആഫ്രിക്കക്കാരിൽ ദേശീയബോധം വളർന്നുവരികയാണ്. ഇന്ത്യ വെള്ളക്കാരിൽനിന്നും സ്വാതന്ത്ര്യം പിടിച്ചുപറ്റിയതു്, ആഫ്രിക്കക്കാരന്നു ആവേശം നൽകിയിട്ടുണ്ട്, വെള്ളക്കാരന്റെ നുകത്തണ്ടു് കുതറിത്തെറിപ്പിക്കാനുള്ള വിചാരത്തിന്നു കാപ്പിരികൾ പൊതുവെ ക്ഷമയില്ലാത്ത ഒരു വർഗ്ഗമാണ്. എന്തെങ്കിലും കിട്ടണമെന്നു ആഗ്രഹിച്ചാൽ അതു് ഉടൻ വേണം. കാത്തിരിക്കുന്ന പതിവു് അവക്കില്ല. അതാണ് ആഫ്രിക്കയിലെ രാഷ്ട്രീയകുഴപ്പങ്ങൾക്കെല്ലാം കാരണം. കിഴക്കെ ആഫ്രിക്കക്കാർ സ്വയംഭരണത്തിന്നു കഴിവുള്ളവരായിത്തീർന്നിട്ടില്ല എന്നതു് ഒരു പരമാർത്ഥമാണ്. അവക്കു വിദ്യാഭ്യാസമില്ല. അതും അവരുടെ കുററമല്ല. വെള്ളക്കാർ മനഃപൂർവ്വം അവരെ അങ്ങിനെ നിലനിർത്തിവരികയാണ്.

ബുഗണ്യരോവിലെ കബാക്ക ഇംഗ്ലീഷു വിദ്യാഭ്യാസം സിദ്ധിച്ച ഒരു മാന്യനാണ്. വെള്ളമേധാവിത്വത്തെ അദ്ദേഹം ഉള്ളുകൊണ്ടു വെറുക്കുന്നു. വിമോചനത്തിന്നു വഴികാണുന്നില്ല. ബ്രിട്ടന്റെ അധികാരവേരുകൾ ആഫ്രിക്കയിൽ ആഴത്തിൽ കെട്ടുപിണഞ്ഞു കിടക്കുന്നു. ഉഗണ്ടയിൽ നാലു രാജവംശങ്ങൾ ഇന്നും നിലവിലുണ്ടു്. ബുഗാൻഡാ, ബുണ്യോറോ, ടോറോ, അങ്കോലെ എന്നീ നാലു രാജവംശങ്ങൾ പൊതുവെ വെള്ളവാഴ്ച്ചയുടെ ശത്രുക്കളാണെങ്കിലും, അവർ തമ്മിൽത്തമ്മിൽ അസൂയയും സ്പർദ്ധയും മാത്സര്യവുംവെച്ചു പുലർത്തിപ്പോരുന്നവരാണ്. അതിനാൽ ദേശീയബോധത്തിന്റെയും സ്വാതന്ത്ര്യാഭിലാഷത്തിന്റെയും മുളകൾ നുള്ളിക്കളയാൻ വെള്ളക്കാരന്നു എളുപ്പത്തിൽ സാധിക്കുന്നു. *

ഇന്ത്യയെപ്പററിയും, ഇന്ത്യയിലെ രാഷ്ട്രീയ നേതാക്കന്മാരെപ്പററിയും കബാക്കയ്ക്കു് അങ്ങെ അററത്തെ ബഹുമാനമുണ്ടു്. രണ്ടു മാസത്തിന്നുള്ളിൽ ഇന്ത്യ ഒരു റിപ്പബ്ലിക്കായിത്തീരും. ആ

---

* 1953-ൽ ബുഗാൻഡയിലെ കബാക്കയെ സ്ഥാനഭ്രഷ്ടനാക്കി നാടുകടത്തിയ സംഭവം ലോകപ്രസിദ്ധമാണല്ലോ.

ആഘോഷത്തിൽ പങ്കുകൊള്ളാൻ ഇന്ത്യ സന്ദർശിക്കാൻ കബാക്ക മോഹിച്ചിരുന്നു. "എന്തുചെയ്യും? ഞാൻ കിഴിഞ്ഞപേക്ഷിച്ചിട്ടും കമ്മീഷ്ണർ അനുവാദം തരുന്നില്ല. ഇപ്പോൾ ഇന്ത്യയിൽ പോകണ്ട എന്നാണ് കമ്മീഷ്ണർ ഉറപ്പിച്ചുപറഞ്ഞതു്" കബാക്ക ചുണ്ടുകടിച്ചു തലകുലുക്കി ഒന്നു മൂളണ്ടു. പാതിരിവേഷത്തിലുള്ള ഒരു കാപ്പിരിപ്പയ്യൻ ഞങ്ങൾക്കു കുടിയ്ക്കാൻ തണുത്ത ഷർബ്ബത്തു് കൊണ്ടുവന്നുവെച്ചു.

കബാക്ക ഇന്ത്യയെപ്പററി,—പ്രത്യേകിച്ചും വെള്ളക്കാരന്റെ ബാധ ഒഴിഞ്ഞതിനുശേഷമുള്ള രാഷ്ട്രീയനിലയെക്കുറിച്ചു്,—പലതും ചോദിച്ചു. ഞങ്ങൾ ഒരു മണിക്കൂറുനേരം വർത്തമാനം പറഞ്ഞിരുന്നു. ഹിസ് ഹൈനസ്സ് ടൈട്ടോ ഗഫാബുസാ വിന്ന്യയി അഞ്ചാമൻ എന്നാണ് കബാക്കയുടെ മുഴുവൻ പേരു്.

കബാക്കയുടെ കൊട്ടാരത്തിൽനിന്നു ഇറങ്ങിയതിനുശേഷം, ഷാ എന്നെ കൂട്ടിക്കൊണ്ടുപോയതു് തന്റെ ജിന്നറി കാട്ടിത്തരാനായിരുന്നു. യന്ത്രങ്ങളിലൂടെ പരുത്തിക്കുരു നീക്കംചെയ്യപ്പെടുകുന്നതും, ബേയിലുകളാക്കി കെട്ടുന്നതും മററും ഷാ വിസ്തരിച്ചു കാട്ടിത്തന്നു ആ പരുത്തിക്കെട്ടുകളെല്ലാം കയററി അയയ്ക്കുന്നതു് ബ്രിട്ടനിലേയ്ക്കാണ്. ബ്രിട്ടീഷ് കോമൺവെൽത്ത് രാഷ്ട്രങ്ങളിൽ വെച്ചു് ഏററവുമധികം പരുത്തി ഉല്പാദിപ്പിക്കുന്നതു് ഉഗന്തയാണത്രെ.

ഊണുകഴിക്കാൻ എന്നെ കാത്തിരിയ്ക്കുമെന്നു ജയന്തിലാൽ പറഞ്ഞിരുന്നു. 11 മണിയ്ക്കു ഷാ എന്നെ ജയന്തിലാലിന്റെ വീട്ടിൽ വിട്ടുതന്നു. യാത്രപറഞ്ഞു പിരിയുമ്പോൾ ഷാ ചോദിച്ചു: "നിങ്ങൾ ഇവിടെനിന്നു് എങ്ങോട്ടാണ് പോകുന്നതു്?"

"മസിന്ദിയിലേയ്ക്കു" ഞാൻ പറഞ്ഞു.

"എന്റെ ലോറി പരുത്തിയും കയററി മസിന്ദിയിലേയ്ക്കു പോകുന്നുണ്ടു്—മസിന്ദിവരെ നിങ്ങൾക്കു ലോറിയിൽ സുഖമായി യാത്രചെയ്യാം."

"എന്നാൽ വളരെ നന്നായി"



ഞങ്ങളുടെ ബസ്സ് "ലൊറോപ്പി" കടവിൽ



പിഗ്മികൾ

"ഞാൻ ലോറി ഇങ്ങോട്ടയയ്ക്കാം. പിന്നെ ഒരു കാര്യം. മസിൻദി പാക്കിസ്ഥാനാണെന്ന ഓർമ്മയിരിക്കട്ടെ—അതുകൊണ്ട് ഇന്ത്യക്കാരെ അന്വേഷിക്കണ്ട.—മസിൻദിയിൽ റെയിൽവെ വക നല്ലൊരു ഹോട്ടലുണ്ട്—അവിടെ താമസിച്ചോളൂ." ഷാ എന്നെ ഉപദേശിച്ചു.

ജയന്തിലാലിൻെറ വീട്ടിൽനിന്ന ഭക്ഷണം കഴിച്ചു, ഒരു മണിയ്ക്കു ഷായുടെ ലോറിയിൽ കയറി മസിൻദിയിലേയ്ക്കു പുറപ്പെട്ടു.

ഹോയിമയിൽനിന്ന മസിൻദി ടൌണിലേയ്ക്കു 35 മൈൽ ദൂരമുണ്ട്. മുൾപ്പടർപ്പുകൾ മൂടിയ മേടുകളും പരുത്തിക്കൃഷിത്തോപ്പുകളും ഇടകലർന്ന പ്രദേശങ്ങളിലൂടെയാണ് റോഡ് പോകുന്നതു്.

3½ മണിയ്ക്കു മസിൻദിടൌണിൽ എത്തി നേരെ മസിൻദി ഹോട്ടലിലേയ്ക്കു ചെന്നു. അവിടെ മുറി ഒഴിവുണ്ടായിരുന്നു. ഭാഗ്യം.

## മസിൻദിടൌണിൽനിന്നു ബുന്യോംബയിലേയ്ക്കു്

ബുണ്യോറോജില്ലയുടെ തലസ്ഥാനമാണ് മസിൻദിടൌൺ.

ഉഗണ്ടയിലെ ഉൾനാടൻപട്ടണങ്ങൾ മിക്കവയും പ്രകൃതി സൌന്ദര്യം പുളഞ്ഞൊഴുകുന്ന പശ്ചാത്തലത്തിൽ പണി ചെയ്യപ്പെട്ടവയാണ്. പച്ചക്കുന്നുകളുടെ മുതുകിൽ പല ജാതി പൂമരങ്ങളുടേയും തൊങ്ങൽമരങ്ങളുടേയും മറവിൽ ഗൌരവർണ്ണത്തിൽ വിലസുന്ന കെട്ടിടങ്ങൾ ഡിസ്ട്രിക്ട് കമ്മീഷണറുടെ വസതിയും, ഗവൺമെൻറ് ആഫീസുകളുമായിരിക്കും. വെള്ളമേധാവിത്വത്തിൻെറ കാഴ്ചബാംഗ്ലാവുകൾ. തെരുവുകളിൽമാത്രമേ മനുഷ്യൻെറ വൃത്തികേടിൻെറ നിറവും നാററവും അനുഭവപ്പെടുകയുള്ളൂ.

മസിൻദിപട്ടണം ആകപ്പാടെ മനോഹരമായിത്തോന്നി. വൈകുന്നേരം ഞാൻ അവിടെയെല്ലാം ഒന്നു ചുററിനടന്നു—നാട്ടുകാർ പാർക്കുന്ന മൂലയിലെത്തിയപ്പോൾ നടത്തം മതിയാക്കി. തകരത്തകിടു തൊപ്പിയണിഞ്ഞ കുടിലുകൾ ഇടത്തരക്കാരുടേതാണെന്നു തോന്നുന്നു അവിടെയും നാററത്തിന്നു കുറവില്ല.

മസിന്ദിയിലെ തെരുവിലെത്തി. ആദ്യംകണ്ട ഇന്ത്യൻ സ്റ്റോർസിലേയ്ക്കു കയറിച്ചെന്നു. ഒരു പട്ടേലിൻെറ ജൗണിക്കടയാണു്. ഹോയിമയിലെ ഷാ പറഞ്ഞതുപോലെ, മസിന്ദിയിലെ വ്യാപാരം മുഴുവനും ഇന്ത്യൻമുസ്ലീങ്ങളുടെ കയ്യിലാണു്. മസിന്ദി ടൌണിൽ 30 ഇന്ത്യൻഷാപ്പുകളുണ്ടു്. ഇവയിൽ രണ്ടെണ്ണം മാത്രമേ ഹിന്ദുക്കളുടേതായിട്ടുള്ളു. പട്ടേൽ എന്നെ രണ്ടാമത്തെ ഹിന്ദുവിൻെറ കടയിലേയ്ക്കു് കൂട്ടിക്കൊണ്ടുപോയി. മസിന്ദി ജനറൽ സ്റ്റോർസിലെ, ധീരജ്‌ലാലും, സഹോദരൻ മഹേന്ദ്രനും എന്നെ സ്നേഹപൂർവ്വം സ്വീകരിച്ചു് ഇന്ത്യയിലെ വർത്തമാനങ്ങളെല്ലാം ചോദിച്ചു.

"എവിടെയാണു് താമസം?"

"മസിന്ദി ഹോട്ടലിൽ."

"അതു പററിയില്ല—ഞങ്ങളുടെകൂടെ താമസിക്കാമായിരുന്നുവല്ലോ."

"ഹോട്ടലിൽ സുഖമാണു്."

"അവിടെ ഇംഗ്ലീഷുമട്ടിലുള്ള ആഹാരമാണു് കിട്ടുക—ഇന്ത്യൻഭക്ഷണം കഴിയ്ക്കാൻ നിങ്ങറം ഇന്നു ഞങ്ങളുടെ വീട്ടിൽ വരണം."

"സന്തോഷം!"

"എന്നാൽ 8 മണിയ്ക്കു് നിങ്ങറം ഇവിടെ എത്തിച്ചേരണം."

ഞാൻ വീണ്ടും മസിന്ദിയുടെ അടുത്ത പരിസരങ്ങളിൽ അലഞ്ഞു നടക്കാൻ പുറപ്പെട്ടു.

മസിന്ദിയുടെ കിഴക്കുഭാഗത്താണു് കിയോഗാതടാകം. ആഫ്രിയ്ക്കയുടെ പടത്തിൽ ശ്വാസകോശത്തിൻെറ ആകൃതിയിൽ കിടക്കുന്ന കിയോഗാതടാകം ഒന്നു കാണണമെന്നു മോഹമുണ്ടായിരുന്നു. സാധിച്ചില്ല. പിറേറന്നുതന്നെ ബുട്യൂംബയിലെത്തണം. മർച്ചിസൺ വെള്ളച്ചാട്ടം കാണാനാണു് ഞാൻ ബുട്യൂംബ വഴിയ്ക്കു യാത്ര തിരിച്ചതു്. ബുട്യൂംബയിൽനിന്നു മർച്ചിസൺ ഫോറംസിലേയ്ക്കു പോകുന്ന ഉല്ലാസക്കപ്പലിൽ സ്ഥലംപിടിക്കാൻ കഴിയുമോ എന്നുനോക്കാൻ താമസിയാതെ അവിടെ എത്തിച്ചേരണം.

രാത്രി എട്ടുമണിയ്ക്കു് ധീരജ്ലാലിൻെറകൂടെ അദ്ദേഹത്തിൻെറ ഗൃഹത്തിലെത്തി. മസിന്ദിടൌണിലെ ഹിന്ദുജനസംഖ്യ മുഴുവനും അവിടെ ഹാജരുണ്ടായിരുന്നു:—6 പേർ. അവർ റേഡിയോ തിരിച്ചുവെച്ചു് ഇന്ത്യൻ റേഡിയോവിൻെറ വിദേശപ്രക്ഷേപണം ശ്രവിയ്ക്കുകയാണു്. ആഫ്രിയ്ക്കയിലെ കാട്ടുമൂലകളിൽ കഴിഞ്ഞുകൂടുന്ന ഈ ഇന്ത്യക്കാർ മാതൃഭൂമിയുമായി നിത്യബന്ധം പുലർത്തുന്നതു് ഈ റേഡിയോപ്രക്ഷേപണത്തിലൂടെയാണു്.

ഗുജറാത്തിമട്ടിലുള്ള അത്താഴവും കഴിഞ്ഞു് ഞങ്ങറം 10മണിവരെ സൊള്ളിക്കൊണ്ടിരുന്നു.

ധീരജ്ലാൽ എന്നെ എൻെറ ഹോട്ടലിൽ കൊണ്ടുവിട്ടുതന്നു.

ഞാൻ ഹോട്ടൽവ്രാന്തയിലിരുന്നു പുറത്തേയ്ക്കുനോക്കി. ഇരുമ്പുപോലത്തെ നിലാവു്. ദൂരെ എങ്ങുനിന്നോ കാപ്പിരികളുടെ പറയടിനാദം ഇരുണ്ട ആഫ്രിയ്ക്കയുടെ ഹൃദയത്തുടിപ്പുപോലെ മുഴങ്ങിക്കേറംക്കുന്നു. കാപ്പിരികറം ജീവിതം കൊണ്ടാടുന്നതു് രാത്രിയിലാണു്—ആ പറയടിയ്ക്കിടയിൽ സിംഹങ്ങളുടെ അലർച്ചയും കേറംക്കുന്നുണ്ടോ എന്നൊരു സംശയം.

ഹോട്ടലിലെ കാപ്പിരിപ്പയ്യൻ കിടക്ക വിരിച്ചു, കൊതുകുവലകൊണ്ടൊരു കൂടാരവും നിർമ്മിച്ചു്, ഗുഡ്നൈററം പറഞ്ഞു് പിരിഞ്ഞുപോയി. അവൻ അവൻെറ വെളുത്ത ളോഹക്കുപ്പായം അഴിച്ചു് ദൂരെയെറിഞ്ഞു. കാപ്പിരിക്കന്യകകളുടെകൂടെ കുതിച്ചുചാടി നൃത്തംചെയ്യാൻ പോയതായിരിക്കണം. പിറേറന്നു രാവിലെ ഹോട്ടലിൽനിന്നു യൂറോപ്യൻമട്ടിലുള്ള നല്ലൊരു പ്രാതലും കഴിച്ചു്, 9 മണിയ്ക്കുള്ള ബസ്സിൽ ബുട്യാംബയിലേയ്ക്കു പുറപ്പെട്ടു.

വഴി വൻകാടുകളിലൂടെയാണു്. എന്നിരുന്നാലും, വളരെ നല്ലൊരു റോഡാണു് ഗവണ്മെൻറു് നിർമ്മിച്ചുവെച്ചിരിയ്ക്കുന്നതു്. കെന്യയിൽനിന്നു സുഡാനിലേയ്ക്കുള്ള കര–നദീ–തടാകമാർഗ്ഗത്തിൽ പെട്ട റോഡാണിതു്.

കുറേ ദൂരം യാത്രചെയ്തു് ഞങ്ങറം ബുഡോംഗോവനത്തിൽ പ്രവേശിച്ചു. 1600 ചതുരശ്രമൈൽ വിസ്താരമുള്ള ഒരു മഴക്കാടാ

ണിത്തു്. ഇവിടെ കാട്ടാനകൾ കൂട്ടംകൂട്ടമായി കൂത്താടി നടക്കു ന്നതു് കാണാമത്രെ—വഴിയ്ക്കൊന്നും കണ്ടില്ല. ആനകൾക്കുപുറമേ കേമന്മാരായ പല ആഫ്രിയ്ക്കൻമൃഗങ്ങളും ഈ വനദുർഗ്ഗത്തിനുള്ളിൽ വിഹരിയ്ക്കുന്നുണ്ടു്. നാട്ടുകാർ "ബാം" എന്നു വിളിച്ചുവരുന്ന ഗോറില്ലാവർഗ്ഗത്തിൽപ്പെട്ട ഒരു ജാതി ആൾക്കുരങ്ങും ബുഡോംഗോ വിൽ ഒളിച്ചു പാർത്തുവരുന്നുണ്ടത്രേ.

ബാമിനെ നാട്ടുകാർക്കു പേടിയാണു്. മനുഷ്യന്റെ ബുദ്ധിയും മനുഷ്യനേക്കാൾ പത്തിരട്ടി ബലവുമുള്ള ഈ നരവാനരനെക്കു റിച്ചു പല കഥകളും നാട്ടുകാരിൽനിന്നു ഞാൻ കേൾക്കുകയു ണ്ടായി. ഒരിയ്ക്കൽ ഒരു വെള്ളക്കാരൻ ബുഡോംഗോവിൽ ആന നായാട്ടിന്നു പോയപ്പോൾ കാട്ടിന്റെ ഒരു മൂലയിൽനിന്നു മനുഷ്യസ്വരത്തിലുള്ള ഒരു നിലവിളി കേട്ടു. അയാൾ മുൾച്ചെടി ക്കരിമ്പടങ്ങൾ വെട്ടിനീക്കി ആ മൂലയിൽ ചെന്നുനോക്കിയ പ്പോൾ ഒരു ഗുഹയിൽ നഗ്നയായിരിക്കുന്ന ഒരു കാപ്പിരിച്ചിയെ യാണു് കണ്ടതു്. അവൾ സായിപ്പിന്റെ അടുക്കലേയ്ക്കു് ഇഴഞ്ഞു വന്നു. അവൾക്കു നടക്കാൻവയ്യ. ഉള്ളങ്കാലിലെ തൊലിയെല്ലാം ഉരിഞ്ഞെടുത്തുകളഞ്ഞിരിയ്ക്കുന്നു.

ഒരു ബാംകുരങ്ങുതന്നെ പിടിച്ചുകൊണ്ടുവന്നു ഇവിടെ പാ ർപ്പിച്ചിരിയ്ക്കയാണെന്നു് അവൾ പറഞ്ഞു. അവൾ ഓടിപ്പോകാതി രിപ്പാനായി ആ കുരങ്ങു് അവളുടെ ഉള്ളംകാലിലെ തൊലിയെല്ലാം നക്കിയെടുത്തുകളഞ്ഞതാണു്.

എന്നോടു് ഈ കഥ പറഞ്ഞ കാപ്പിരി ഇങ്ങിനെ ഒരഭിപ്രാ യവുംകൂടി സ്വന്തമായി ചേർക്കുകയുണ്ടായി. "ബാം അപഹരിച്ചു കൊണ്ടുപോയ പെണ്ണുങ്ങൾ നാട്ടിൽ തിരിച്ചുവരാൻ ഇഷ്ടപ്പെടാ റില്ല. കാരണം ബാം അത്ര നല്ലൊരു ഭർത്താവാണത്രെ."

മിസ്റ്റർ ബാമിനെ കാണാൻ കഴിഞ്ഞില്ലെങ്കിലും ബാമിന്റെ അനന്തിരവന്മാരായ കുരങ്ങുകളെ ധാരാളമായി കണ്ടുകൊണ്ടി രുന്നു. അവ മരക്കൊമ്പുകളിൽ പല കസർത്തുകളും കളിച്ചുകൊണ്ടു് നേരം പോക്കുകയാണു്.

റോഡ് ഒരു കുന്നിൻെറ മുകളിലേയ്ക്കു് ഇഴഞ്ഞുപോകുന്നു. അവിടെനിന്നുള്ള വിദൂരക്കാഴ്ച വിസ്മയജനകമാണ്. അകലെ പടിഞ്ഞാറെഭാഗത്തു് ആൽബേർട്ടു് തടാകം പട്ടുവിരിച്ചപോലെ കിടക്കുന്നു. അതിൻെറ പശ്ചാത്തലത്തിൽ ചിതൽപ്പുററുകളുടെ ആകൃതിയിൽ കൊംഗോമലകൾ ചിതറിക്കിടക്കുന്നു തടാകത്തിൻെറ തെക്കു ഭാഗത്തു് റുവേൻസോറിമല, വെള്ളിത്തലപ്പാവണിഞ്ഞു് വിലസുന്നു. ആൽബേർട്ടുതടാകത്തിൻെറ ജലവിതാനത്തിൽ നിന്നു 2000 അടി പൊക്കത്തിലാണു് ഞങ്ങൾ സഞ്ചരിക്കുന്നതു്.

ഞങ്ങൾ ചുരം ഇറങ്ങുകയാണ്. ഇരുപാടും കൈവിരൽ കടത്താൻപോലും പഴുതില്ലാത്ത കനത്ത കാടുകളാണ്—അഞ്ചു മൈൽ നീളമുണ്ടു് ആ ചുരം നിരത്തിനു്.

സമനിലത്തിലെത്തിയപ്പോൾ കാടുകളുടെ സമ്മർദ്ദം കുറഞ്ഞു, പുൽമൈതാനങ്ങൾ കണ്ടുതുടങ്ങി. പിന്നെ കാപ്പിരിക്കുടിലുകളും കുറേശ്ശെയായി മിഴികളെ എതിരേററു.

$12\frac{1}{2}$ മണിയ്ക്കു ഞങ്ങൾ ആൽബേർട്ടു് തടാകക്കരയിലെ ബുട്യാബാ ജട്ടിയിൽ എത്തിച്ചേർന്നു. *

---

* ബുട്യാബായെപ്പററിയും, ബുട്യാബായിൽനിന്നു പകപാച്ച്, അറുവാ, റൈനോക്യാമ്പ്, ഗുളു എന്നീ ഉഗന്താപ്രദേശങ്ങളിലൂടെയുള്ള യാത്രയെപ്പററിയും "നൈൽഡയറി" യിൽ പ്രതിപാദിച്ചിട്ടുണ്ടു്.

താഴെ പറയുന്ന ഇംഗ്ലീഷ്ഗ്രന്ഥങ്ങളും ലേഖനങ്ങളും "സിംഹഭൂമി"യുടെ സഹായമായിട്ടുണ്ട്.

AFRICAN HAND BOOK
—Edited by OTTO MARTENS and Dr. O. KARRSTEDT. London, (1932)

AFRICA EMERGENT — W. M. MACMILLAN.

GOOD OUT OF AFRICA
—A. T. CULWICK. Published by Rhodes Livingstone Institute, Livingstone.

HUNTER — J. A. HUNTER.

INSIDE AFRICA — JOHN GUNTHER.

KINGDOM OF THE ELEPHANT
—E. TEMPLE PERKINS.

ON THE EDGE OF THE PRIMEVAL FOREST
—ALBERT SCHWEITZER.

TANGANYKA
Government Publication, Dar - es - Salaam

TANGANYCA CAMERA STUDIES
—Central Publication Committee, Nairobi.

UGANDA HAND BOOK
East African Trade & Information Office, London. (1935)

LD LIFE IN S. AFRICA
Lt. Col. J. STEVENSON HAMILTON

iscovery that opens Africa
Article by FYFE ROBERTSON in the PICTURE POST (15th Jan. '49)

d of Sleeping - sickness
Article by J. K. THOMPSON, in LONDON CALLING.

IGANYKA NOTES & RECORDS (Nos. 23, 24, 25 & 26)
Published by King George V Memorial Museum, Dar - es - Salaam.

se and fauna in Africa
Article by CLELAND SCOTT in the FOREIGN REVIEW. (April '47)

നർമ്മദ പ്രസ്സ്, എറണാകുളം.